2009



January

# GEORGIAN MIRROR

## കൂനൻകുരിശ് സത്യം

**GEORGIAN MIRROR EXCLUSIVE :** തൃക്കുന്നത്തു സെമിനാരി: 2005 – ലെ കരാർ രേഖ

# ജോർജിയൻ മിറർ

ജനുവരി - മാർച്ച് 2009

പുസ്തകം 1 ലക്കം 1

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പ്രസിദ്ധീകരണം








Editorial Office:
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025
Phone: 0484-2346096
e-mail: georgianmirror@gmail.com
Chief Editor: 94468 41200,
Editor: P.A. Alexander, Responsible for selection of news under the PRB Act. Mob: 98475 44046
Marketing Manager: 94461 35081
Circulation Manager: 94478 19048
Publisher: Jacob Daniel
for The Managing Committee for St. George Orthodox Valiyapally, Palarivattom, Kochi-682 025.
e-mail: sgovpp@gmail.com
Church Website: www.sgovp.com
Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635


# MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints

(St. Jude 3,20)



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്

(വി. യൂദാ 3,20)

## ഉള്ളടക്കം



**കവർച്ചിത്രം:**

**1653-ലെ കൂനൻകുരിശുസത്യം** (പഴയസെമിനാരിയിലെ സ്കൂൾ ഓഫ് സേക്രഡ് ആർട്ടിലുള്ള ചിത്രത്തിൽ നിന്ന്. ചിത്രത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾ ഡോ. എം. കുര്യൻ തോമസിന്റെ ലേഖനത്തിൽ. പേജ്-14)

എഡിറ്റോറിയൽ



# പുതുവത്സരചിന്തകൾ

"യഹോവ നിന്നെ എല്ലായ്പ്പോഴും നടത്തുകയും വരണ്ടനിലത്തിലും നിന്റെ വിശപ്പു അടക്കി, നിന്റെ അസ്ഥികളെ ബലപ്പെടുത്തുകയും ചെയ്യും; നീ നനവുള്ള തോട്ടം പോലെയും വെള്ളം വറ്റിപ്പോകാത്ത നീരുറവ പോലെയും ആകും. നിന്റെ സന്തതി പുരാതനശൂന്യങ്ങളെ പണിയും; തലമുറതലമുറയായി കിടക്കുന്ന അടിസ്ഥാനങ്ങളെ നീ കെട്ടിപ്പൊക്കും; കേടുതീർക്കുന്നവനെന്നും കൂടിയിരിപ്പാൻ തക്കവണ്ണം പാതകളെ യഥാസ്ഥാനത്താക്കുന്നവനെന്നും നിനക്കു പേർപറയും" (യെശയ്യാ 58:11,12).

യെശയ്യാ 58-ാം അദ്ധ്യായം 8 മുതൽ 14 വരെയുള്ള വാക്യങ്ങളിൽ സാധുജനസേവനം ചെയ്യുന്നവർക്കു ദൈവം നല്കുന്ന അനുഗ്രഹങ്ങളാണ് പ്രതിപാദിച്ചിട്ടുള്ളത്.

യഥാർത്ഥ ദൈവഭക്തന്റെ ലക്ഷണങ്ങൾ മൂന്നാണെന്ന് ഡോ. പൗലൊസ് മാർ ഗ്രീഗോറിയൊസ് മെത്രാപ്പോലീത്ത പലപ്പോഴും പ്രസംഗിച്ചിട്ടുള്ളത് ഓർക്കുകയാണ്. അതിൽ ആദ്യത്തെത് ആത്മീയകാര്യങ്ങളായ പ്രാർത്ഥന, നോമ്പ്, ഉപവാസം, എന്നിവയിലുള്ള നിഷ്ഠയാണ്. രണ്ടാമത്തെത് വിജ്ഞാനദാഹമാണ്. ഏതുവിഷയത്തെക്കുറിച്ചും അറിയാനും പഠിക്കുവാനുമുള്ള അടങ്ങാത്ത തൃഷ്ണ. മൂന്നാമത്തെത് സാധുജനസേവനമാണ്. നിസ്സായിലെ മാർ ഗ്രീഗോറിയൊസിനെയും പരുമലയിലെ മാർ ഗ്രീഗോറിയൊസിനെയും ഉദാഹരിച്ചുകൊണ്ട് തിരുമേനി ഈ കാര്യങ്ങൾ വിശദമാക്കിയിട്ടുള്ളത് എന്നും മനസ്സിൽ തങ്ങിനില്ക്കുന്ന ആശയങ്ങളാണ്.

ഇന്ന് ലോകം അതിവേഗം വളർന്ന് ഒരു കൊച്ചുഗ്രാമമായി രൂപാന്തരപ്പെടുകയും സൗരയൂഥത്തിലുള്ള ഇതര ഗോളങ്ങളിൽ പോലും വാസമുറപ്പിക്കുവാൻ തത്രപ്പെടുകയും ചെയ്യുമ്പോൾ ജീവിതത്തിലെ മൂല്യങ്ങൾ പലതും അവഗണിക്കപ്പെടുന്നു എന്നത് ഒരു പരമാർത്ഥമാണ്. ആകയാൽ ഒരു തിരിച്ചുവരവ് ഇന്ന് അനിവാര്യമായിരിക്കുകയാണ്. ആഗോളവ്യാപകമായ സാമ്പത്തിക മാന്ദ്യവും സാമൂഹിക സാംസ്കാരിക മേഖലകളിലുള്ള തകർച്ചയും ബുദ്ധിജീവികളെ ചിന്തിപ്പിക്കുകയും ഉറക്കം കെടുത്തുകയും ചെയ്യുന്നു എന്നത് വാർത്താമാദ്ധ്യമങ്ങൾ സസൂക്ഷ്മം നിരീക്ഷണം ചെയ്യുന്നവർക്ക് മനസ്സിലാകും.

സെന്റ് പോൾ ഫിലിപ്പിയർക്കുള്ള ലേഖനത്തിൽ പകർത്തിയിട്ടുള്ള ഒന്നുരണ്ടാശയങ്ങൾ ഈ സാഹചര്യത്തിൽ ആശ പകരേണ്ടതാണ്, "താഴ്ചയിൽ ഇരിക്കുവാനും സമൃദ്ധിയിൽ ഇരിക്കുവാനും എനിക്കറിയാം; തൃപ്തനായിരിക്കുവാനും വിശന്നിരിക്കുവാനും സമൃദ്ധിയിൽ ഇരിക്കുവാനും ബുദ്ധിമുട്ടനുഭവിക്കുവാനും എല്ലാം ഞാൻ ശീലിച്ചിരിക്കുന്നു. എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും മതിയാകുന്നു" (ഫിലി 4:12,13).

നാം ഒരു പുതിയവർഷത്തിലേക്ക് കാലെടുത്തു വയ്ക്കുകയാണ്. കാലവരവിന്റെ ഗുണദോഷങ്ങൾ വിവിവേചിക്കുന്നവരാണ് അധികം പേരും. ഭാവി എന്തും ആയിക്കൊള്ളട്ടെ എന്റെ ജീവിതം സർവ്വശക്തന്റെകരങ്ങളിൽ സുരക്ഷിതമാണ് എന്ന വിശ്വാസവും ബോദ്ധ്യവും നമ്മുടെ മുഖമുദ്രയാകണം.

സെൻ ഗുരുക്കൾ പറഞ്ഞിട്ടുള്ള ഒരു കടങ്കഥ ശ്രദ്ധിക്കാം: ഒരു മനുഷ്യൻ ഉറങ്ങുകയായിരുന്നു. ഉണർന്നു നോക്കിയപ്പോൾ താൻ ഒരു വലിയ കാട്ടിലകപ്പെട്ടിരിക്കുന്നതായി കണ്ടു. തന്റെ ദുർവിധിയോർത്ത് ദുഃഖിച്ചുനില്ക്കുമ്പോൾ, ഇതാ ഒരു ഭയങ്കരനായ കടുവാ തന്റെ നേരെ ചീറിപാഞ്ഞുവരുന്നു. ആ മനുഷ്യൻ ജീവനും കൊണ്ടോടി. കടുവാ പിന്നാലെയും. അയാൾ ഒരു കിണറ്റിൽ എടുത്തുചാടി. കിണറ്റിന്റെ വക്കിൽ നിന്ന് ഒരു മരത്തിന്റെ വേര് കിണറ്റിലേക്ക് തൂങ്ങികിടക്കുന്നുണ്ടായിരുന്നു. കഷ്ടിച്ച് അതിൽ പിടികിട്ടി. അതിൽ തൂങ്ങിപിടിച്ചു കിടപ്പായി. അപ്പോൾ കിണറിനുള്ളിൽ നിന്ന് ഒരു ഭീകരശബ്ദം. ഒരു വലിയ പാമ്പ് വായും തുറന്ന് തന്നെ വിഴുങ്ങുവാൻ കാത്തുകിടക്കുന്നതുകണ്ട് അയാൾ നടുങ്ങി. മുകളിൽ കടുവാ തീപോലെയുള്ള കണ്ണുകളും കഠാരപോലെയുള്ള ദംഷ്ട്രങ്ങളും കാണിച്ചുകൊണ്ട് ഉച്ചത്തിൽ അലറാൻ തുടങ്ങി. ഇതിനും പുറമെ കറുപ്പും വെളുപ്പും നിറമുള്ള രണ്ടെലികൾ മാറി മാറിവന്ന് അയാൾ പിടിച്ച് തൂങ്ങികിടക്കുന്ന വേര് കരണ്ടുമുറിച്ചുകൊണ്ടിരുന്നു.

ആ സമയത്ത് കിണറ്ററികിലുള്ള ഒരു മരത്തിന്റെ കൊമ്പിൽ ഉണ്ടായിരുന്ന തേനീച്ചക്കൂട്ടിൽ നിന്നും ഒരു തുള്ളി തേൻ ആ മനുഷ്യന്റെ ചുണ്ടിൽ വീണു അയാൾ അത് കൗതുകത്തോടുകൂടി നുണച്ചിറക്കിക്കൊണ്ടുപറഞ്ഞു: "ഹാ! എന്തുരസമായിരിക്കുന്നു."

ഗുരുക്കൾ നല്കുന്ന വ്യാഖ്യാനം ശ്രദ്ധിച്ച് ഈ കുറിമാനം ഉപസംഗ്രഹിക്കാം. സംസാരമാണ് വനം. പ്രാരബ്ധമാണ് കടുവ. രാത്രിയാണ് കറുത്ത എലി. പകലാണ് വെളുത്ത എലി. മരണമാണ് പാമ്പ്. ജീവിത കാമനയാണ് തേൻ.

ഇവിടെയാണ് സെന്റ് പോളിന്റെ സമാശ്വാസത്തിന്റെ പ്രസക്തി. "എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയാകുന്നു."

ദൈവപരിപാലന നിറഞ്ഞ പുതുവത്സരം നേരുന്നു.

സ്നേഹപൂർവ്വം,

Fr. K.T. Philip

ഫിലിപ്പച്ചൻ

## അഭി. തിരുമേനിമാർക്ക് ജോർജിയൻ മിററിന്റെ ജന്മദിനാശംസകൾ

ജനുവരി 7



**അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്**
**നിരണം ഭദ്രാസനം**

ജനുവരി 26



**അഭി. പൗലോസ് മാർ പക്കോമിയോസ്**
**മാവേലിക്കര ഭദ്രാസനം**

ഫെബ്രു. 10



**അഭി. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്**
**തിരുവനന്തപുരം ഭദ്രാസനം**

ഫെബ്രു. 12



**അഭി. മാത്യൂസ് മാർ സേവേറിയോസ്**
**കണ്ടനാട് വെസ്റ്റ് ഭദ്രാസനം / പ. സുന്നഹദോസ് സെക്രട്ടറി**

അനുസ്മരണം



# സ്നേഹത്തിന്റെ മന്ദഹാസം

**(പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മൂന്നാം ഓർമ്മപ്പെരുന്നാൾ ജനുവരി 26-ന്.)**

■ **ഡോ. വർഗീസ് പേരയിൽ, അടൂർ**

മലങ്കരസഭയുടെ ചരിത്രത്തിൽ തങ്കലിപികളാൽ ആലേഖനം ചെയ്യപ്പെടാവുന്നതും ഭാരതത്തിനകത്തും പുറത്തും ഉള്ള നാനാ ജാതി മതസ്ഥർ ആദരവോടെ നോക്കിക്കണ്ടിരുന്നതുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയെക്കുറിച്ചു അനുസ്മരണ ലേഖനം എഴുതുന്നതിൽ അതിയായ സന്തോഷം ഉണ്ട്. ആത്മീയ നഭോമണ്ഡലത്തിലെ വെള്ളി നക്ഷത്രമായിരുന്ന പ. പിതാവിനെക്കുറിച്ച് അദ്ദേഹത്തിന്റെ മൂന്നാം ചരമവാർഷികത്തിനോടനുബന്ധിച്ച് ഓർമ്മ പുതുക്കുന്ന നിങ്ങളെ അഭിനന്ദിക്കുന്നു.

ചക്രവാള സീമകളിൽ സൂര്യതേജസ്സ് പോലെ പ്രശോഭിച്ച് നിന്നിരുന്ന ആ ജ്യോതിർഗോളം 2006 ജനുവരി 26ന് നമ്മെ വിട്ടുപിരിഞ്ഞുപോയി.

ദൈവിക ചൈതന്യം തന്നിൽക്കൂടിയും തന്റെ സഭയിൽക്കൂടിയും മറ്റുള്ളവർക്ക് കാട്ടിക്കൊടുത്ത പുണ്യാത്മാവായിരുന്നു പ. ബാവാ. തന്റെ എളിമയും ജീവിത വിശുദ്ധിയും അർപ്പണബോധത്തോടെയുള്ള പ്രവർത്തനവും കൊണ്ട് നാനാജാതി മതസ്ഥർക്ക് അദ്ദേഹം പ്രിയപ്പെട്ടവനായിരുന്നു.

പ. ബാവാ ഉജ്ജ്വല വാക്ധോരണിയുടെ ഉടമയായിരുന്നു. പ്രസംഗം തുടങ്ങി 10 മിനിട്ട് കഴിയുമ്പോഴേക്കും ആ വാചോവിലാസം ആകർഷകവും അനർഗളവും ആകുമായിരുന്നു. നവതിയിൽ എത്തിയിട്ടും പ്രൗഢസുന്ദരമായിരുന്നു ആ ശബ്ദമാധുര്യം. അദ്ദേഹത്തിന്റെ ആത്മീയ വചനങ്ങൾ ഹൃദയസ്പർശിയായിരുന്നു. ചിരസ്മരണീയങ്ങളും പ്രയോഗവിശേഷങ്ങളും നർമ്മരസവും ചേർത്തുള്ള അദ്ദേഹത്തിന്റെ വാക്ചാതുരി വർണ്ണനാതീതമാണ്. പ്രസംഗത്തിൽ അദ്ദേഹം ആരേയും ഇകഴ്ത്തി പറയാറില്ല. മറിച്ച് അഭിനന്ദനങ്ങളുടെ പൂച്ചെണ്ട് വർഷിക്കുമായിരുന്നു.

തികച്ചും സാധാരണ സാഹചര്യങ്ങളിൽ ജനിച്ച് ഭൗതീക പരിമിതികളെയെല്ലാം അതിജീവിച്ച് അവിശ്വസനീയമായ ആത്മീയ ഔന്നത്യത്തെ പ്രാപിച്ച അസാധാരണ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു തിരുമേനി. സ്വന്തം വിശ്വാസത്തിന്റെ ദാർഢ്യമായിരുന്നു എന്നും തിരുമേനിയുടെ ശക്തി. പ്രാർത്ഥനയും വിനയവും ഇതുപോലെ സമന്വയിപ്പിക്കുവാൻ സാധിച്ച സാത്വിക യോഗി വര്യന്മാർ വിരളമായിരുന്നു.



*പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ (1991-2006)*

പ്രാർത്ഥന എന്നത് ബാല്യത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവും എന്ന പ. പരുമല തിരുമേനിയുടെ ഉപദേശം അദ്ദേഹത്തിന് മാർഗ്ഗദീപമായിരുന്നു. പ്രാർത്ഥനയില്ലാത്ത പ്രവൃത്തിയും പ്രവൃത്തിയില്ലാത്ത പ്രാർത്ഥനയും അർത്ഥരഹിതമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. മോശയുടെ നേതൃത്വ പാടവവും അഹരോന്റെ പൗരോഹിത്യശൈലിയും അബ്രഹാമിന്റെ അനുസരണശീലവും സമന്വയിച്ചിരുന്ന വ്യക്തിയായിരുന്ന പ. ബാവാ.

ഒരിക്കൽ പരിചയപ്പെടുന്നവർക്ക് ആ ഓർമ്മ എന്നും മധുരം നൽകുന്നതായിരുന്നു. താൻ ഏറ്റപരിപാടികളിൽ കൃത്യസമയത്ത് എത്തിച്ചേരുന്നതിന് ഭക്ഷണമോ പ്രാർത്ഥനയോ ഒരു തടസ്സമായിരുന്നില്ല. എല്ലാ യാമ പ്രാർത്ഥനകളും കാറിൽ ഇരുന്നുതന്നെ നടത്തുമായിരുന്നു. ശാരീരിക ക്ഷീണം വിശുദ്ധ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ നിന്നും ഒരിക്കലും അദ്ദേഹത്തെ പിന്തിരിപ്പിച്ചിരുന്നില്ല. പ. പിതാവ് ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങൾ വഴി ആയിരക്കണക്കിന് കുടുംബങ്ങൾ സനാഥമായി. ഒരു മനുഷ്യായുസുകൊണ്ട് നേടിയെടുക്കാവുന്നതിലധികം സ്ഥാപനങ്ങൾ അദ്ദേഹം സ്ഥാപിച്ചു. മലങ്കരസഭയുടെ അംബാസിഡറായിരുന്നു അദ്ദേഹം. വിദേശരാജ്യങ്ങളിൽ ഇത്ര മാത്രം സഞ്ചാരം നടത്തിയുള്ള ഒരു തിരുമേനിയുണ്ടോ എന്ന് സംശയമാണ്. വർഗ്ഗീയത നൃത്തമാടുവാൻ തുടങ്ങിയ നിലയ്ക്കൽ പ്രശ്നത്തിൽ ഇടപെടുകയും മതസൗഹാർദ്ദം ഊട്ടിഉറപ്പിക്കുകയും ചെയ്തു.

മൃത്യുവിനെ ചെറുക്കാൻ ഇവിടെ ഉപേക്ഷിച്ച ആ ധന്യമായ പൈതൃകത്തെ കാത്തു സൂക്ഷിക്കാനും അദ്ദേഹം എന്തിനുവേണ്ടി ജീവിച്ചുവോ ആ ലക്ഷ്യത്തിലെത്തിച്ചേരുവാനും നമുക്ക് ശ്രമിക്കാം. സ്വർഗ്ഗത്തിന്റെ അത്യുന്നത സിംഹാസനങ്ങളിൽ ദൈവം തമ്പുരാനെ ഇടതടവില്ലാതെ സ്തുതിക്കുന്ന സ്രാപ്പേന്മാരുടെയും ക്രോബേന്മാരുടെയും നിരയിൽ ഇരിക്കുന്ന പ.പിതാവ് പാപികളായ നമുക്കുവേണ്ടിയും മദ്ധ്യസ്ഥത അർപ്പിക്കട്ടെ!

*(**'സ്നേഹത്തിന്റെ മന്ദഹാസം'** എന്നപേരിൽ പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ജീവചരിത്രം രചിച്ചിട്ടുള്ള ലേഖകൻ അടൂർ സെ. സിറിൽസ് കോളേജിൽ ചരിത്രവിഭാഗം തലവനാണ്. മറ്റു പുസ്തകങ്ങൾ : **മലങ്കര സഭാ ജാലകൾ' , ìThe Oath of Coonan Cross.î**)*

a

കവർ സ്റ്റോറി

# ജയമുള്ള സ്ളീബാ



■ പി.എ. അലക്സാണ്ടർ

**"സന്തതിയുള്ള കാലം വരെ മാർത്തോമ്മാ ക്രിസ്ത്യാനികൾ റോമാ വിശ്വാസം സ്വീകരിക്കുകയോ മാർപാപ്പയുടെ അധികാരത്തിന് വിധേയരാകുകയോ ചെയ്യുകയില്ല." കൂനൻ കുരിശ് സത്യം, 1653 ജനുവരി 3.**

രക്ഷാസ്ഥാനമായ ക്രൂശിൽ പൂർവ്വപിതാക്കൻമാർ ഭയഭക്തിപൂർവ്വം ചെയ്ത സത്യപ്രതിജ്ഞയിൽ സ്വാതന്ത്ര്യേച്ഛയും സമുദായ സ്നേഹവുമുള്ള ആരും രോമാഞ്ചം കൊള്ളാതിരിക്കില്ല, ദേശസ്നേഹമുള്ള ഏതൊരുവനും അഭിമാനം തോന്നാതിരിക്കില്ല, സത്യാന്വേഷിയായ ഏതൊരു ക്രൈസ്തവനും മാർഗ്ഗദർശനം ലഭിക്കാതെയുമിരിക്കില്ല.

25000 നസ്രാണികൾ പാശ്ചാത്യരുടെ അതിമോഹത്തിനും അടിമത്വത്തിനും എതിരായി മട്ടാഞ്ചേരിയിൽ കുരിശ് സത്യം ചെയ്തിട്ട് 355 വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. ഈ സത്യം ഉയർത്തിയ കൊടുങ്കാറ്റ് ഇന്നും ശമിച്ചിട്ടില്ല!

സത്യം ചെയ്തവരുടെ തലമുറകൾ വീണ്ടും വിദേശസ്വാധീനങ്ങൾക്ക് വഴിപ്പെട്ട് മലങ്കരസഭയ്ക്കു വീണ്ടും മുറിവേൽപിച്ചു. പൂർവ്വീകരുടെ സത്യത്തിന്റെ ആദ്ധ്യാത്മീകതക്കും അന്തസ്സിനും കുറവുവരുത്തി. കുരിശിന്റെ സത്യത്തെ ഹനിക്കുന്ന അസത്യങ്ങളും പ്രചരിപ്പിച്ചു. അവസരവാദപരമായി വിദേശിയരുമായി ചേരുന്നതിന് അവർ ശ്ലീഹാ സ്ഥാപിച്ച സഭയെ ഒറ്റുകൊടുത്തു, ഭാരതമണ്ണിനോടും വഞ്ചന കാണിച്ചു.

എന്നാൽ സത്യം ഒരിക്കലും മരിക്കില്ല, സത്യം ഉയിർത്തെഴുന്നേൽക്കും!

തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഭാരതസഭയുടെ മക്കൾ ഒന്നര സഹസ്രാബ്ദം സ്വാതന്ത്ര്യത്തോടെ ജീവിച്ച മണ്ണിൽ തന്നെ വിദേശീയർക്കെതിരെ ഒരു സ്വാതന്ത്ര്യസത്യം ചെയ്യേണ്ടി വന്നത് എന്തുകൊണ്ടാണ്?

കൂനൻ കുരിശ് സത്യത്തിലേക്ക് ഒരു സത്യാന്വേഷണം

## യൂറോപ്പിൽ നിന്നൊരു കടൽമാർഗ്ഗം

**വിജയനഗരം:** ചരിത്രത്തിൽ അവസാനത്തെ ഹിന്ദുസാമ്രാജ്യം; പ്രൗഢമായ തലസ്ഥാനഗരിയുടെ പേരിൽതന്നെ വിളിക്കപ്പെട്ട സാമ്രാജ്യം, റോമാനഗരവും റോമാ സാമ്രാജ്യവും പോലെ. ദില്ലി കേന്ദ്രമാക്കി ഭരിച്ച മുസ്ലീം ചക്രവർത്തിമാർ ഹിന്ദുരാജാക്കന്മാരെ കാൽക്കീഴാക്കിയപ്പോഴും രണ്ട് നൂറ്റാണ്ട് കാലം വിജയനഗരം വിദേശ ആക്രമികളോട് ചെറുത്തു നിന്നു. ഡെക്കാൻ സമതല പ്രദേശത്ത് കൃഷ്ണാനദിക്ക് തെക്കു മുതൽ കന്യാകുമാരി വരെ തെക്കെ ഇന്ത്യ പൂർണ്ണമായി വിജയനഗരത്തിന്റെ ഭാഗമായിരുന്നു.

ചില നാട്ടുരാജാക്കന്മാരെ പാളയക്കാർ (fortress holder) എന്ന പേരിൽ വിജയനഗരത്തിനു കീഴിൽ ഭരണം നടത്തിക്കൊള്ളാൻ അനുവദിച്ചിരുന്നു.

എ.ഡി. 1336-ൽ സ്ഥാപിതമായ വിജയനഗരം മഹത്വത്തിന്റെ ഉന്നതിയിൽ നിൽക്കുന്ന കാലത്താണ് യൂറോപ്പിൽനിന്ന് ഇന്ത്യയിലേക്ക് നേരിട്ട് ഒരു കടൽമാർഗം കണ്ടെത്താനുള്ള തീവ്രശ്രമങ്ങൾ പോർട്ടുഗലിൽ നടക്കുന്നത്. അത്യന്തം സാഹസികമായ ആ സമുദ്രയാത്രയുടെ ദൗത്യം പോർട്ടുഗീസ് രാജാവായ മാനുവൽ ഏൽപിച്ചത് പ്രഭുകുലജാതനായ വാസ്കോ ഡ ഗാമയെ ആണ്. നിശ്ചയദാർഢ്യവും സ്ഥൈര്യവും കൂടപ്പിറപ്പായ ഗാമ താൻ കൽപിക്കുന്നത് മറ്റുള്ളവർ അനുസരിച്ചുകൊള്ളണം എന്ന പ്രമാണമുള്ളയാളാണ്. ഇങ്ങോട്ടു ചോദ്യം ചോദിക്കുന്നത് ഗാമക്കിഷ്ടമല്ല.

**1498 മേയ് 20 ഞായറാഴ്ച** (കൊല്ലം 673 ഇടവം 9). കോഴിക്കോട്ടുനിന്ന് തെക്കോട്ട് മീൻപിടിക്കാൻ പോയ ചില മുക്കുവരാണ് നാലു കപ്പലുകൾ പടിഞ്ഞാറുദിക്കിൽ നിന്നുവന്ന് പന്തലായനി കൊല്ലത്ത് നങ്കൂരം ഇടുന്നത് കണ്ടത്. വിചിത്രവേഷധാരികളായ നവാഗതരെയും അവരുടെ കപ്പലുകളും കാണാൻ ആളുകൾ കൂടിനിന്നു. "ഇവിടെ നിന്നും സുഗന്ധദ്രവ്യങ്ങൾ വാങ്ങുന്നതിനും ക്രിസ്ത്യാനികളുമായി ബന്ധം സ്ഥാപിക്കുന്നതിനുമായാണ് ഞങ്ങൾ വന്നത്", നവാഗതർ പറഞ്ഞു.

തലവനായ ഗാമ അനുചരരുമായി കോഴിക്കോട്ട് രാജാവായ സാമൂതിരിയെ മുഖം കാണിക്കാനെത്തി. രാജാവിന് കാഴ്ചവെക്കാൻ കൊണ്ടുവന്നിട്ടുള്ള സമ്മാനങ്ങൾ കൊട്ടാരം ഉദ്യോഗസ്ഥർ പരിശോധിച്ചു. "സമ്മാനങ്ങൾ കണ്ട് അവർ പുച്ഛിച്ചു പരിഹസിച്ചു" പര്യടന സംഘത്തിന്റെ ഡയറിക്കുറിപ്പുകാരൻ ഖേദപൂർവ്വം രേഖപ്പെടുത്തിയിരിക്കുന്നു. "നിങ്ങൾ കൊണ്ടുവന്നിരിക്കുന്നത് ഒരു രാജാവിന് സമ്മാനിക്കാൻ പറ്റിയതല്ല. മെക്കയിൽ നിന്നോ ഇന്ത്യയുടെ മറ്റെവിടെനിന്നോ വരുന്ന ഒരു പാവപ്പെട്ട വ്യാപാരി പോലും ഇതിലും മികച്ച സമ്മാനങ്ങൾ ആണ് കൊണ്ടുവരാറുള്ളത്. നിങ്ങൾ സമ്മാനം കൊണ്ടുവരുന്നെങ്കിൽ അത് പൊന്നു കൊണ്ടുള്ളതാവണം" ഉദ്യോഗസ്ഥൻ പറഞ്ഞതായി ഡയറിക്കുറിപ്പുകാരൻ ലോഗ്ബുക്കിൽ തുടർന്ന് എഴുതിയിരിക്കുന്നു.

പോർട്ടുഗീസ് രാജാവിന്റെ കത്തുപോലും ആദ്യ കൂടിക്കാഴ്ചയിൽ സാമൂതിരി വാങ്ങിയില്ല. സംസ്കാരത്തിലും പരിഷ്കാരത്തിലും തങ്ങളെക്കാളും വളരെ മികച്ചുനിന്ന ഒരു രാജ്യത്ത് ഗാമയും കൂട്ടരും സ്വാഗതം ചെയ്യപ്പെടാത്ത അതിഥികളായി. പിന്നീടുള്ള സന്ദർശനങ്ങളിലും അനുഭവം മറിച്ചായിരുന്നില്ല.

ഗാമ വരുന്നതിന് അൻപത് വർഷങ്ങൾക്ക് മുമ്പ് പേർഷ്യയിലെ രാജാവിന്റെ പ്രതിനിധിയായി അബ്ദുൾ റസ്സാക്ക് എന്നൊരാൾ വിജയനഗരം സന്ദർശിച്ചിരുന്നു. വിജയനഗരത്തിന് 300 തുറമുഖങ്ങളുണ്ടെന്നും അവയൊന്നു ചുറ്റിയടിക്കാൻ മൂന്നു മാസം വേണ്ടിവരുമെന്നുമുള്ള അറിവ് റസ്സാക്കിനെ ഞെട്ടിക്കാൻ പോരുന്നതായിരുന്നു. വിജയനഗര സാമ്രാജ്യത്തിന് കപ്പം കൊടുത്തിരുന്ന കേവലം ഒരു 'പാളയക്കാരർ' ആയിരുന്ന സാമൂതിരിയെന്ന നാട്ടുരാജാവിന്റെ മുമ്പിലാണ് യൂറോപ്പിൽ




*പോർട്ടുഗലിൽ നിന്ന് മലബാർതീരത്തേക്ക്: **ഗാമയുടെ കപ്പൽമാർഗം***

നിന്ന് നേരിട്ടെത്തിയ 'ധീരനായ' നാവികന് തല കുനിക്കേണ്ടി വന്നത്. എന്നാൽ തരംപോലെ തലകുനിക്കാനും തലകൊയ്യാനും ശീലിച്ചിട്ടുള്ളവരായിരുന്നു ഗാമയും കൂട്ടരും! വില കുറഞ്ഞ ചില ആഭരണങ്ങൾ വിലപിടിച്ചവയാണെന്ന മട്ടിൽ വില്ക്കാൻ ശ്രമിച്ച കുറ്റത്തിന് ഗാമയ്ക്കു കുറേനാൾ ജയിലിൽ കിടക്കേണ്ടി വന്നു (ശശി തരൂർ, ***ഇന്ത്യ അർദ്ധരാത്രി മുതൽ അരനൂറ്റാണ്ട്***).

സാമൂതിരിയിൽനിന്ന് പ്രയോജനകരമായ യാതൊന്നും ലഭിക്കാതെ ആഗസ്റ്റിൽ ഗാമ കോഴിക്കോട് വിട്ടു. എന്നാൽ സാമൂതിരിയുടെ എതിരാളിയായ കോലത്തിരി രാജാവ് കണ്ണൂരിൽ ഗാമക്കു വേണ്ട വാണിജ്യസൗകര്യങ്ങൾ നൽകി. 1498 നവംബറിൽ കണ്ണൂരിൽനിന്ന് പുറപ്പെട്ട് 1499 വേനൽക്കാലത്ത് ലിസ്ബണിൽ (പോർട്ടുഗലിന്റെ തലസ്ഥാനം) എത്തിച്ചേർന്നു. പര്യടനത്തിന് ചിലവായതിന്റെ 60 മടങ്ങ് ചരക്കുകളുമായിട്ടായിരുന്നു ഗാമയുടെ വരവ്! പോർട്ടുഗലിൽ നിന്ന് ഗാമയോടൊപ്പം പുറപ്പെട്ട 170 പേരിൽ ജീവനോടെ മടങ്ങിയെത്തിയത് 54 പേർ മാത്രം. വീരോചിതമായ സ്വീകരണമാണ് ഗാമക്ക് പോർട്ടുഗലിൽ ലഭിച്ചത്.

**യൂറോപ്പിൽനിന്ന് ഇന്ത്യയിലേക്കുള്ള കടൽമാർഗ്ഗം കണ്ടെത്തിയതോടെ ഭാരതീയ ക്രിസ്ത്യാനികളുടെ വിദേശ അടിമത്തവും ആരംഭിക്കുകയായി!**

## മിഷനറിമാരുടെ വരവ്

ഗാമക്കുശേഷം 1500 മാർച്ചിൽ പെഡ്രോ അൽവാരീസ് കബ്രാലിന്റെ നേതൃത്വത്തിൽ 1500 പേരെ പോർട്ടുഗീസ് രാജാവ് ഇന്ത്യയിലേക്ക് അയച്ചു. ഫ്രാൻസിസ്കൻ സമൂഹത്തിൽപെട്ട മിഷനറിമാരും അവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. കബ്രാൽ സ്വദേശത്ത് തിരിച്ചെത്തുന്നതിന് മുമ്പുതന്നെ ജാവോ ഡാനോവയുടെ നേതൃത്വത്തിൽ മൂന്നാമതൊരു പര്യടനസംഘം പോർട്ടുഗലിൽനിന്ന് ഇന്ത്യയിലേക്ക് തിരിച്ചുകഴിഞ്ഞിരുന്നു. കബ്രാലിന്റെ നേതൃത്വത്തിൽ കോഴിക്കോട്ട് എത്തിയ സംഘം അറബികളുമായി സംഘർഷത്തിലായി. അറബിക്കപ്പലുകൾ പിടിച്ചെടുത്ത് ആളുകളെ കൂട്ടത്തോടെ കൊന്നൊടുക്കിയതിന് പ്രതികാരമായി നാട്ടുകാർ പകുതിയിലധികം പോർട്ടുഗീസുകാരെ വധിച്ചു. കബ്രാൽ പിന്നീട് കൊച്ചിയിലാണ് വ്യാപാരം നടത്തിയത്.

കബ്രാലിനുണ്ടായ പരാജയത്തിന് പ്രതികാരം ചെയ്യാൻ മാനുവൽ രാജാവ് 15 കപ്പലുകളും 800 ആളുകളുമുള്ള മറ്റൊരു സംഘത്തെ വാസ്കോ ഡ ഗാമയുടെ നേതൃത്വത്തിൽ 1502 ഫെബ്രുവരിയിൽ ഇന്ത്യയിലേക്കയച്ചു. മുസ്ലീങ്ങളെ കോഴിക്കോട് നഗരത്തിൽ നിന്ന് പുറത്താക്കണമെന്ന് ഗാമ സാമൂതിരിയോട് ആവശ്യപ്പെട്ടു. സാമൂതിരി നിരസിച്ചു. പോർട്ടുഗീസുകാർ കോഴിക്കോട് ആക്രമിച്ച് കപ്പലുകൾ

# മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും

മലങ്കര സുറിയാനി ക്രിസ്ത്യാനികളെ റോമാക്കാരാക്കുന്നതിന് മലയാളക്കരയിൽ രംഗപ്രവേശം ചെയ്ത പോർട്ടുഗീസുകാർക്ക് ദർശിക്കാൻ കഴിഞ്ഞത് മാർത്തോമ്മാക്രിസ്ത്യാനികൾക്ക് തങ്ങളുടെ പിതാവായ തോമാശ്ലീഹായോടുള്ള ഭക്തിയും കൂറുമാണ്. 15 നൂറ്റാണ്ടുകൾ തലമുറ തലമുറ കൈമാറിയെത്തിയ ഈ വിശ്വാസദീപം വേഗത്തിൽ തല്ലികെടുത്താനാവില്ലെന്ന് പറങ്കികൾക്ക് ബോധ്യപ്പെടുകയും ചെയ്തു.

## കർത്താവിന്റെ ഭാഷയോ പീലാത്തോസിന്റെ ഭാഷയോ?

നസ്രാണികളുടെ രക്തത്തിൽ കൂടി ഒഴുകിയിരുന്ന കർത്താവിന്റെ ഭാഷയായ സുറിയാനിക്ക് പകരം പീലാത്തോസിന്റെ ഭാഷ ഒഴുക്കുക സുറിയാനി ക്രിസ്ത്യാനിക്ക് ചിന്തിക്കാനേ സാദ്ധ്യമായിരുന്നില്ല. ചരിത്രകാരനും പണ്ഡിതനുമായ ശ്രീധരമേനോൻ ഇങ്ങനെയാണ് രേഖപ്പെടുത്തിയിരിക്കുന്നത്:

**സുറിയാനി ഭാഷയിലുള്ള കുർബാനയാണ് കേരളീയ ക്രിസ്ത്യാനികൾക്കിടയിൽ ആദ്യകാലം മുതൽക്കേ പ്രചാരത്തിലിരുന്നത്. കേരളത്തിലെ ആദ്യത്തെ ക്രിസ്ത്യാനികളെ (സെന്റ് തോമസ് ക്രിസ്ത്യാനികൾ) സുറിയാനി ക്രിസ്ത്യാനികൾ എന്നു വിളിച്ചുപോന്നത്, യഥാർത്ഥത്തിൽ അവർ സുറിയാനി ഭാഷയിൽ കുർബാന സ്വീകരിച്ചതുകൊണ്ടാണ്.**

**യേശുക്രിസ്തുവിന്റെ ഭാഷയായിരുന്ന അരമായിക്കിന്റെ ഒരു പ്രാദേശിക ശാഖയാണ് സുറിയാനി. അത് പേർഷ്യൻ ക്രൈസ്തവസഭയുടെ ഭാഷയായിത്തീർന്നു. എ.ഡി. 6-ാം ശതകം മുതൽ 16-ാം ശതകംവരെ ഈ പേർഷ്യൻ സഭയുടെ വൈദികമായ മേൽനോട്ടത്തിലായിരുന്നു കേരളീയ ക്രൈസ്തവസഭ. ആകയാൽ സുറിയാനിഭാഷ കേരളസഭയുടെ വിശുദ്ധഭാഷയായിത്തീരുക കേവലം സ്വാഭാവികമായിരുന്നു. (എ. ശ്രീധരമേനോൻ, പേജ് 109, കേരള ചരിത്രം, ഡി.സി. ബുക്സ്)**

പിടിച്ചെടുക്കുകയും കപ്പൽ ജോലിക്കാരുടെ കൈയും കാതും മൂക്കും ഛേദിച്ച് പ്രതികാരം നടത്തുകയും ചെയ്തു. പിന്നീട് ഗാമയുടെ വ്യാപാരബന്ധം കൊച്ചിയുമായിട്ടാവുകയും കൊച്ചിയും കോഴിക്കോടും തമ്മിൽ ഒരു യുദ്ധത്തിനുള്ള കളമൊരുങ്ങുകയും ചെയ്തു. കൂടുതൽ കാത്തുനിൽക്കാതെ ഗാമ ഭീമമായ ചരക്കുമായി കൊച്ചി വിട്ടു.

ഇക്കാലത്ത് ഫ്രാൻസിസ്കോ അൽബുക്കർക്ക്, ഫ്രാൻസിസ്കോ അൽമേഡ തുടങ്ങിയ പോർട്ടുഗീസ് തലവന്മാരുടെ നേതൃത്വത്തിൽ നാവികസേനകൾ കേരളത്തിലെത്തിച്ചേർന്നു. 1524-ൽ വീണ്ടും വാസ്കോ ഡ ഗാമ ഇന്ത്യയിലെ ഭരണാധികാരിയായിവന്നു. പക്ഷേ മൂന്നുമാസം മാത്രമാണ് ഗാമക്ക് ഭരിക്കാൻ സാധിച്ചത്. 1524 ഡിസംബർ 24-ന് ഗാമ കൊച്ചിയിൽ വെച്ച് അന്തരിച്ചു.

## ക്രൂരസമുദ്രപതി

ഗാമ രണ്ടാമത് കോഴിക്കോട്ടേക്ക് അയക്കപ്പെട്ടപ്പോൾ (1502) സാമൂതിരിയെ ശിക്ഷിക്കണമെന്നും മുസ്ലീങ്ങളെ കോഴിക്കോട്ടുനിന്ന് ഓടിച്ചുകളയണമെന്നും മാനുവൽ രാജാവ് പ്രത്യേകം നിഷ്കർഷിച്ചിരുന്നു. ഗാമക്ക് 'ഹിന്ദുസമുദ്രപതി' എന്ന സ്ഥാനവും നൽകി.

കടൽക്കൊള്ളക്കാരുടെ ശൈലിയായിരുന്നു പോർട്ടുഗീസ് നാവികരുടേത്. നിരായുധരായ കച്ചവടക്കപ്പലുകളെ കൊള്ളയടിക്കുന്നതിനും പീഡിപ്പിക്കുന്നതിനും അവർ മടിച്ചിരുന്നില്ല.

**1502-ൽ എഴിമലക്കടുത്ത് ഗാമ കാട്ടിയ ക്രൂരത ഹെർമ്മൻ ഗുണ്ടർട്ട് *'കേരളപ്പഴമ'* യിൽ തന്റെ ഭാഷയിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്:**

മക്കത്തെനിന്ന് വരുന്ന വലിയ കപ്പൽ കണ്ടു. അതിൽ 300 ചിലാനം ഹജ്ജികൾ ഉണ്ട്. ആയവർ ആവതില്ല എന്നു കണ്ടപ്പോൾ ജീവരക്ഷക്കുവേണ്ടി പൊന്നും കപ്പലും മറ്റും പറഞ്ഞുകൊടുത്തു. എന്നതു കേട്ടാറെയും ഗാമ പോരാ എന്നു കല്പിച്ചപ്പോൾ എല്ലാ മാപ്പിള്ളമാ



**ക്രൂരതയുടെ മുഖം: *വാസ്കോ ഡ ഗാമ***

രിലും ധനം ഏറിയ ജൊവാർ പക്കി: 'ഞാൻ മിസ്രസുൽത്താൻ കോഴിക്കോട്ടക്കയച്ച ദൂതനാകുന്നു. ഇപ്പോൾ ക്ഷമിച്ചാൽ ഞാൻ 20 ദിവസത്തിനകം 20 കപ്പൽ കൊള്ളുന്ന ചരക്ക എല്ലാം വരുത്തി കുറവു കൂടാതെ കയറ്റിക്കൊടുക്കാം; താമൂതിരിയോട് ഇണക്കവും വരുത്താം' എന്നു ചൊന്നതും വ്യർത്ഥമായി. ഗാമ കപ്പലിലുള്ള പൊന്നും ആയുധങ്ങളും ചുക്കാനും എടുത്തു പിന്നെ നേർച്ചപ്രകാരം 20 മാപ്പിള്ളകുട്ടികളെ ലിസ്ബൊൻ പള്ളിയിൽ സംന്യാസികളാക്കി വളർത്തേണ്ടതിന്നു തെരഞ്ഞെടുത്തു; ഹജ്ജികളെ കപ്പലിന്റെ ഉള്ളിൽ അടച്ചു തീക്കൊടുക്കയും ചെയ്തു. പ്രാണഭയത്താൽ അവർ പിന്നെയും കയറിവന്നു കപ്പലിന്റെ അടിയിലുള്ള കല്ലുകളെ എറിഞ്ഞു തടുത്തും കൊണ്ടു തീക്കൊടുത്തപ്പോൾ, സ്ത്രീകൾ കരഞ്ഞു നിലവിളിച്ചു പൊന്നും രത്നങ്ങളും കുഞ്ഞികുട്ടികളെയും പൊന്തിച്ചുകാട്ടി ക്ഷമ അപേക്ഷിച്ചതു ക്രൂരസമുദ്രപതി ചെവിക്കൊണ്ടില്ല. ഇരുട്ടായാറെ, പൊർത്തുഗൽ കപ്പലുകൾ 20-ം ആ ഹജ്ജികപ്പലെ വളഞ്ഞുകൊണ്ടു രാത്രി മുഴുവനും അള്ള മുഹമ്മത എന്ന വിളി കേട്ടുകൊണ്ടു കപ്പൽക്കാർ പലരും കരുണകാട്ടേണം എന്ന് വിചാരിച്ചും കൊണ്ടിരുന്നു. വെളുക്കുമ്പോൾ 1502 അക്ത. 3. തിങ്ക. പട തുടങ്ങി 3 രാവും പകലും വിടാതെ നടന്നു. ഒടുവിൽ തീക്കൊളുത്തിയാറെ, ശേഷിച്ചുള്ളവർ ചാടി നീന്തി തോണികളെ ആക്രമിച്ചു ഒരുത്തനും തെറ്റാതെ പൊരുതു മരിക്കയും ചെയ്തു.

**ഈ അസുരകർമ്മം കേട്ടാറെ, മലയാളികൾ പറങ്കി നാമവും ക്രിസ്തവേദത്തേയും ഒരുപോലെ നിരസിച്ച പകപ്പാൻ തുടങ്ങി.**

എത്ര വലിയ അപമാനം ആണ് ക്രിസ്ത്യാനികൾക്ക് ഉണ്ടായത് എന്ന് ഗുണ്ടർട്ടിന്റെ വാക്കുകളിൽനിന്ന് വ്യക്തമാണ്. 'ഞാൻ കോഴിക്കോട്ടു പകവീട്ടും മുമ്പേ കരക്കിറങ്ങുകയില്ല' എന്നാണ് ഗാമയോട് സംസാരിക്കാൻ കടൽക്കരയിലെത്തിയ കോലത്തിരിയോട് ഗാമ പറഞ്ഞത്.

വാസ്കോ ഡ ഗാമയെന്ന പോർട്ടുഗീസ് നാവികനെ പറ്റി വില്യം ലോഗൻ സംഗ്രഹിച്ചിരിക്കുന്നതിങ്ങനെയാണ്: ഡ ഗാമയുടെ ചെയ്തികൾ മനുഷ്യരൂപം ധരിച്ച ഒരു പിശാചിന്റേതായിരുന്നു. അതേക്കുറിച്ച് വിവരിക്കാതിരിക്കുകയാണ് ഭേദം.

## പറങ്കികൾ പിടിമുറുക്കുന്നു

പോർട്ടുഗീസുകാർ കേരളത്തിലെത്തുമ്പോൾ നാട്ടുരാജാക്കന്മാർ പരസ്പരം മത്സരിച്ചുകൊണ്ടിരിക്കുകയായിരുന്നു. പറങ്കികളുടെ വരവ് കാര്യങ്ങൾ കൂടുതൽ വഷളാക്കുകയാണുണ്ടായത്. പ്രസിദ്ധ ഭാഷാ ചരിത്രകാരനായ എൻ. കൃഷ്ണപിള്ള കൈരളിയുടെ കഥയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: 'മുമ്പ് കേരളം കണ്ട വിദേശീയ വണിക്കുകളെപ്പോലെ ആയിരുന്നില്ല അവർ. ഏഷ്യയും ആഫ്രിക്കയും ഇന്ത്യാമഹാസമുദ്രവും പോപ്പിൽ നിന്നും തീറെഴുതി വാങ്ങിച്ചും, തോക്കും പീരങ്കിയുമേന്തിയും വന്ന ആ കച്ചവടസംഘത്തിന്റെ മോഹം വ്യാപരത്തിന്റെ അതിരുകൾ കവിഞ്ഞു സാമ്രാജ്യസ്ഥാപനലക്ഷ്യത്തോളം വികസിച്ചു. ചെറുകിട രാജാക്കന്മാരെ പണം കൊടുത്തും മറ്റും പ്രീണിപ്പിച്ചു വികസിക്കുകയും ചെയ്യുകയായിരുന്നു ഉന്നം.

പകപോക്കലിനായി എന്തു നീചമായ പ്രവൃത്തികൾ ചെയ്യുന്നതിനും പോർട്ടുഗീസുകാർക്ക് വൈമനസ്യം ഉണ്ടായിരുന്നില്ല. 1564-ൽ പോർട്ടുഗീസുകാർ അവരുടെ കണ്ണൂർ ക്കോട്ടയിൽ ഉപരോധത്തിനിരയായി എങ്കിലും ആക്രമണം പരാജയപ്പെട്ടു. നാട്ടുകാരെ ഒരു പാഠം പഠിപ്പിക്കുന്നതിനു നാല്പതിനായിരം തെങ്ങുകൾ തല ങ്ങും വിലങ്ങും വെട്ടിയിട്ടു എന്നാണ് പറയുന്നത് (***മലബാർ മാന്വൽ***). പറങ്കികളുടെ ഭയങ്കരതകളെപറ്റി കൃഷ്ണപിള്ള തുടരുന്നു: ഭേദപ്പെട്ട ആളുകളെ പിടികൂടി കാലും കൈയും വരിഞ്ഞുകെട്ടി കപ്പലുകളിൽ കയറ്റി മറുനാടുകളിൽ കൊണ്ടുപോയി അടിമകളാക്കി വില്ക്കുക, കപ്പലുകളിൽ എത്തി തീരപ്രദേശങ്ങളിലെ തെങ്ങുകൾ അരിഞ്ഞുതള്ളുക, നിർബന്ധിച്ചു മതം മാറ്റുക, ക്ഷേത്രങ്ങൾ ധ്വംസിക്കുക, അന്തർജനങ്ങളെ പിടിച്ചുകൊണ്ടു പോകുക, നമ്പൂതിരിമാരുടെ ചെവി മുറിച്ച് കളഞ്ഞിട്ട് പകരം പട്ടിച്ചെവി തുന്നിച്ചേർക്കുക ഇങ്ങനെ പോകുന്നു എന്തും ചുട്ടുകളയാൻ കൈയ്യിൽ തോക്കുണ്ടായിരുന്ന പറങ്കികളുടെ പരിപാടി. മലബാറിൽ സാമൂതിരിയുടെ പിൻതുണയോടെ ഇസ്ലാം മതം വ്യാപിച്ചു തുടങ്ങിയതുപോലെ മദ്ധ്യകേരളത്തിൽ പോർട്ടുഗീസ് മിഷനറിമാരുടെ പ്രവർത്തനം നിമിത്തം കൂട്ടംകൂട്ടമായി ജനങ്ങൾ ക്രിസ്തുമതം സ്വീകരിച്ചു.

പോർട്ടുഗീസുകാരുടെ മതപരമായ നയം സങ്കുചിതവും സംസ്കാരശൂന്യവുമായിരുന്നു. മനസ്സാക്ഷിക്ക് യാതൊരു വേദനയുമില്ലാത്ത പ്ര വൃത്തികൾ കാരണം അവർ ചതിയന്മാരും വിശ്വസിക്കാൻ കൊള്ളാത്തവരും എന്ന നിലയിൽ കുപ്രസിദ്ധി നേടി.

കൊച്ചി, കൊടുങ്ങല്ലൂർ, കൊല്ലം മുതലായ തുറമുഖ പട്ടണങ്ങളിൽ പാർത്തിരുന്ന നാട്ടുക്രിസ്ത്യാനികളോടു പത്തൻപതു വർഷത്തേക്ക് സഖ്യം ഭാവിച്ചിരുന്ന പറങ്കികൾ എ.ഡി. 1550-നടുത്ത് അവരുടെ കാല് മലയാള രാജ്യത്ത് ഉറച്ചെന്ന് കണ്ടപ്പോൾ മാർഗ്ഗപ്രചരണം സംബന്ധിച്ചുള്ള നയം വ്യത്യാസപ്പെടുത്തിത്തുടങ്ങി. സാമം, ദാനം, ഭേദം, ദണ്ഡം എന്ന ചതുരുപായങ്ങൾ സുറിയാനിക്കാരുടെ നേരെ ഒന്നിനു പുറകെ ഒന്നായി അവർ പ്രയോഗിച്ചു. അവരുടെ വിജയത്തിന്റെ രഹസ്യം പ്രധാനമായി അവരുടെ വാളിന്റെയും പണത്തിന്റെയും ശക്തിമാത്രമായിരുന്നുവെന്ന് പറയാതിരിപ്പാൻ തരമില്ല. (റവ. ഡോ. സി.ഇ. ഏബ്രഹാം, ***സഭാചരിത്രസംഗ്രഹം***).

സുറിയാനി ഭാഷ ഏതാണ്ടൊരഭിശാപം പോലെയായിരുന്നു പോർട്ടുഗീസുകാർക്ക്. റോമിലെ പോപ്പിന്റെ ആധിപത്യം സ്ഥാപിക്കുകയും സുറിയാനി പ്രാർത്ഥനയുടെ സ്ഥാനത്ത് റോമൻ കത്തോലിക്കാമതത്തിന്റെ ലത്തീൻ

---

**എ**ണ്ണയും വെള്ളവും ഒരേ പാത്രത്തിൽ ആയി എങ്കിലും അവ കൂടിക്കലർന്നില്ല. അതിന് ബ്രിട്ടൊയെയോ, ഗാർസിയയെയോ, ഗീവർഗീസ് അർക്കദിയാക്കോനെയോ, തോമസ് അർക്കദിയാക്കോനെയോ കുറ്റപ്പെടുത്താനില്ല. തമ്മിൽ യാതൊരു അടുപ്പവും സാമ്യവുമില്ലാത്ത രണ്ടു സംസ്കാരങ്ങളെ ബലം പ്രയോഗിച്ച് ഒന്നാക്കാനാണ് റോമാസഭ മുതിർ ന്നത്. അതു വിജയിച്ചില്ല. അങ്ങനെ ചേർന്നവർ ഇന്നും, നാനൂറു അഞ്ഞൂറു വർഷങ്ങൾ കഴിഞ്ഞിട്ടും പഴയ റോമാക്കാരിൽ ലയിച്ചുപോയിട്ടില്ല. രണ്ടും ഏകീഭവിച്ചിട്ടില്ല. അവരുടെ സംസ്കാരങ്ങൾ തമ്മിൽ ഇന്നും ചിലപ്പോഴോ ചിലയിടങ്ങളിലോ പൊരുത്തമില്ലാത്ത അവസ്ഥ പ്രത്യക്ഷപ്പെടുന്നുണ്ട്.

* * *

**മ**ലങ്കരയിലെ പേർഷ്യൻ കുരിശുപോലൊരു കുരിശ് 1547-ൽ മൈലാപ്പൂരിൽ പറങ്കികൾ കണ്ടുപിടിച്ചു. അവർ ആ കുരിശ് 1551-ൽ മൈലാപ്പൂർ മലയിലെ പള്ളിയിൽ ബലിപീഠത്തിന്റെ പിൻഭാഗത്തു സ്ഥാപിച്ചു. പ്രദർശനവിദ്യയിൽ വിദഗ്ധന്മാരായിരുന്ന അവരോടുള്ള ബഹുമാനം കൊണ്ട് എന്നവണ്ണം, ആ കുരിശ് അത്ഭുതപ്രവർത്തനങ്ങൾ ആരംഭിക്കാൻ വളരെ വൈകിയില്ല! 1557 ഡിസംബർ 18-ാം തീയതി ആ കുരിശിൽനിന്നു രക്തം പനച്ചു തുടങ്ങിപോലും! പിന്നീട് അത് ആണ്ടുതോറും ഉള്ള ഒരു പതിവായിത്തീർന്നതായും പറങ്കികൾ പ്രഖ്യാപനം ചെയ്തു. ഉദയംപേരൂർ സുന്നഹദോസ് നടത്തിയ മെനസ്സിസ് മെത്രാൻ, ആ കുരിശിൽനിന്ന് രക്തം പുറപ്പെടുന്ന ഡിസംബർ 18-ാം തീയി പെരുന്നാളായി ആഘോഷിക്കുന്നതിന് ആജ്ഞ നൽകി. ആർഭാടപൂർവ്വം പെരുന്നാൾ നടത്തി. ജനങ്ങൾ ഇരമ്പി അടുത്തു. പള്ളിക്കും വൈദികർക്കും നല്ല ആദായം കിട്ടി. പക്ഷേ ഇത് അധികകാലം നീണ്ടുനിന്നില്ല. പറങ്കികളുടെ ശുക്രദശ അവസാനിക്കാറായപ്പോഴേയ്ക്ക് കുരിശിൽനിന്നു രക്തം പുറപ്പെടാതായി. പെരുന്നാളിന്റെ കോലാഹലവും അസ്തമിച്ചു.

- Z.M. **പാറേട്ട്**

പ്രാർത്ഥന ഏർപ്പെടുത്തുകയും ചെയ്യുക തങ്ങളുടെ കർത്തവ്യമാണെന്ന് അവർ വിശ്വസിച്ചു. ലത്തീൻ പ്രാർത്ഥനാക്രമം പ്രചരിപ്പിക്കാനുള്ള സജീവപ്രവർത്തനത്തിൽ അവർ മുഴുകി (എ. ശ്രീധരമേനോൻ, ***കേരളചരിത്രം***).

ലത്തീൻ ആരാധനക്രമം സ്വീകരിച്ചവർക്കും ഹിന്ദുമതത്തിൽ നിന്ന് മതം മാറിയവർക്കുമായി 1557-ൽ കൊച്ചി രൂപത സ്ഥാപിക്കപ്പെട്ടു. ജസ്യൂട്ട് പുരോഹിതനായ സെന്റ് ഫ്രാൻസിസ് സേവ്യർ തീരപ്രദേശങ്ങളിൽ മിഷനറി പ്രവർത്തനം നടത്തി ധാരാളം പേരെ ലത്തീൻ സഭയിൽ ചേർത്തിരുന്നു.

## കീഴടങ്ങിയില്ലെങ്കിൽ ബലപ്രയോഗം

അന്ന് സമുദ്രങ്ങളുടെ നാഥന്മാരായിരുന്ന പറങ്കികൾ നസ്രാണികളുടെ രാജ്യത്ത് പാദം ഊന്നിയ നിമിഷം മുതൽ അവരുടെ ശക്തി മലബാറിൽ ഉറപ്പിക്കുകയും, വ്യവസായശാലകൾ സ്ഥാപിക്കുകയും വ്യാപാരം കൈയടക്കുകയും ചെയ്തപ്പോൾ എല്ലാം പാശ്ചാത്യരുടെ അതിമോഹത്തിന്റെ നാശസമ്പൂർണ്ണമായ ആവാസം നസ്രാണികളുടെ സമാധാനപൂർണ്ണമായ രാജ്യത്തെ കളങ്കപ്പെടുത്തി എന്നാണ് ഒരു ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്നത്.

മലങ്കര ക്രിസ്ത്യാനികളെ പാശ്ചാത്യവൽക്കരിച്ച് റോമിന് പൂർണ്ണ വിധേയമാക്കുന്നതിനുള്ള ശ്രമങ്ങൾ ഊർജ്ജിതമായി നടന്നെങ്കിലും ഉദ്ദേശിച്ചത്ര ഫലം കണ്ടില്ല. തങ്ങൾ കേട്ടിട്ടില്ലാത്ത ആചാരങ്ങളോടും ഭാഷയോടും സുറിയാനി ക്രിസ്ത്യാനികൾക്ക് വെറുപ്പാണ് തോന്നിയത്.

'പാപ്പാ എന്നു പറയുന്നത് ആരാണ്? ഞങ്ങൾ ആ പേരു കേട്ടിട്ടില്ലല്ലോ' എന്നാണ് പള്ളികൾ പാപ്പായുടെ വകയാണെന്നുള്ള കഥ ആദ്യം കേട്ടപ്പോൾ മലങ്കര നസ്രാണികൾ പറഞ്ഞത്. (***Christian Research in Asia***, P.105).

പള്ളികളിൽ പ്രതിമകൾ വെക്കണമെന്നാവശ്യപ്പെട്ടപ്പോൾ, 'ഞങ്ങൾ ക്രിസ്ത്യാനികളാണ് വിഗ്രഹാരാധനക്കാരല്ല' എന്നും അവർ തുറന്നു പറഞ്ഞു (Gibbons Vol.5, Page 55).

എന്നാൽ ക്രിസ്ത്യാനിയെങ്കിൽ റോമിന്റെ കീഴിലായിരിക്കണമെന്നും പാശ്ചാത്യമല്ലാത്ത ഒരു ക്രൈസ്തവസഭയും നിലനിൽക്കാൻ പാടില്ലയെന്നും പറങ്കികൾക്ക് നിർബന്ധമായിരുന്നു.

നസ്രാണി യുവാക്കന്മാരെ ലത്തീൻ പഠിപ്പിച്ച് വൈദീകരായി റോമൻ കത്തോലിക്കാസഭയിൽ നിയമിച്ചാൽ കാര്യങ്ങൾ എളുപ്പമാകുമെന്ന് ഗോവ മെത്രാൻ അയച്ച ഫ്രാൻസിസ്കൻ പാതിരിയായ വിൻസെന്റിന് തോന്നി. മുമ്പ് നസ്രാണികേന്ദ്രങ്ങളിൽ വിൻസന്റ് നടത്തിയ പ്രസംഗങ്ങൾ കൊണ്ട് പ്രയോജനം ഉണ്ടായില്ല. അങ്ങനെ ക്രിസ്ത്യാനികളുടെ തറവാടായ കൊടുങ്ങല്ലൂരിൽ ഒരു സെമിനാരി സ്ഥാപിച്ചു. വി. ഫ്രാൻസിസ് സേവ്യർ ഈ സെമിനാരി സന്ദർശിച്ച കാലത്ത് നൂറിലധികം നസ്രാണി യുവാക്കൾ അവിടെ പഠനം നടത്തുന്നുണ്ടായിരുന്നു. എന്നാൽ സത്യവിശ്വാസം ഉപേക്ഷിച്ച് പട്ടമേറ്റവരെ സ്വീകരിക്കാൻ നസ്രാണി സമൂഹം തയ്യാറായില്ല. വിചിത്രവേഷം ധരിച്ചു വന്നവരെ പള്ളികളിൽ കയറ്റിയതുമില്ല.

സുറിയാനി ഉപേക്ഷിച്ചതു കാരണമാണ് ഉദ്യമം പരാജയപ്പെട്ടത് എന്ന് മനസ്സിലാക്കിയ ജസ്യൂട്ടുകൾ അടവുമാറ്റി. ഒരു പുതിയ സെമിനാരി വയ്പിൻകോട്ടയിൽ (ചേന്ദമംഗലം) സ്ഥാപിതമായി. വിദ്യാർത്ഥികൾക്ക് സുറിയാനി ഭാഷയും നസ്രാണി കത്താനാർമാരുടെ വേഷവും നിർബന്ധമാക്കി. എന്നാൽ പൂർവ്വ പിതാക്കന്മാരുടെ ആചാരങ്ങൾ തിരസ്കരിക്കണമെന്ന ഗുരുക്കന്മാരുടെ ഉപദേശം യുവവൈദികർ ചെവിക്കൊണ്ടില്ല.

ബലപ്രയോഗം കൊണ്ടുമാത്രമേ ഇനിയും മലങ്കര നസ്രാണികളെ റോമിനു കീഴിൽ കൊണ്ടുവരാൻ കഴിയൂ എന്ന് നേതൃത്വത്തിന് ബോധ്യം വന്നു.

ആവശ്യമെങ്കിൽ ബലംപ്രയോഗിച്ചും സുറിയാനിക്കാരെ റോമൻ കത്തോലിക്കരാക്കുന്നതിനുള്ള അധികാരം ക്ലെമന്റ് എട്ടാമൻ മാർപാപ്പയിൽനിന്ന് വാങ്ങി, ഗോവൻ ആർച്ച് ബിഷപ്പായി നിയമിക്കപ്പെട്ട അലക്സിയോ ഡി മെനസ്സിസ് എ.ഡി. 1599 ജനുവരി 26-ാം തീയതി കൊച്ചി തുറമുഖത്ത് വന്നുചേർന്നു. എങ്കിലും കരയിൽ ഇറങ്ങിയത് ഫെബ്രുവരി ഒന്നിനായിരുന്നു. കൊച്ചി ഗവർണറും കൊച്ചി ബിഷപ്പും അടങ്ങുന്ന ജനക്കൂട്ടത്തിന്റെ സ്വീകരണവും വാങ്ങിയാണ് മഹാനായ അതിഥി കൊച്ചിയിൽ കാലുകുത്തിയത്.

## മലങ്കരയിൽ ആത്മീയ കോളനിവാഴ്ച

1594-ൽ ഗോവ ആർച്ചുബിഷപ്പായി നിയമിതനാകുമ്പോൾ മെനസ്സിസിന് കേവലം 35 വയസ്സ് മാത്രമാണ് പ്രായമുണ്ടായിരുന്നത്. സ്പെയിനിലെ ഫിലിപ്പ് രണ്ടാമന്റെ കൊട്ടാരം ഉപദേശകനായിരുന്ന അദ്ദേഹം പ്രഭുകുടുംബജാതനും കൊട്ടാരജീവിതംകൊണ്ട് തന്റേടം ലഭിച്ചവനുമായിരുന്നു. തടസ്സങ്ങൾ തട്ടിമാറ്റി ലക്ഷ്യത്തിലെത്താൻ എന്തുമാർഗം പ്രയോഗിക്കുന്നതിനും ഊർജ്ജസ്വലനായ മെനസ്സിസ് സമർത്ഥനായിരുന്നു.

മലങ്കര സന്ദർശിച്ച് നസ്രാണികളെ റോമസഭയുമായി യോജിപ്പിക്കുന്നതിന് ക്ലെമന്റ് എട്ടാമൻ മാർപാപ്പ 1595 ഫെബ്രുവരി 27-ന് മെനസ്സിസിന് അധികാരപത്രം കൊടുത്തു.

മെനസ്സിസ് കൊച്ചി രാജാവിനെ സന്ദർശിച്ച് അധികാരവും ഭീഷണിയും ചേർന്ന സ്വരത്തിൽ സംസാരിക്കുകയും പതിനായിരം പൂവരാഹൻ സമ്മാനിക്കുകയും ചെയ്തതോടെ കൊച്ചിരാജാവ് അദ്ദേഹത്തിന് സ്വയം ഏൽപിച്ചു കൊടുത്ത അവസ്ഥയിലായി. ചെറിയ രാജാക്കന്മാരെയും ഇതേ തന്ത്രത്തിൽ മെനസ്സിസ് നിഷ്പ്രയാസം കീഴടക്കി. പറങ്കി നാവികപ്പട സൈനീക അഭ്യാസങ്ങൾ പ്രദർശിപ്പിച്ചുകൊണ്ട് അറബിക്കടലിൽ വിഹരിച്ചുകൊണ്ടിരുന്നു. നസ്രാണികൾക്ക് എന്നും തുണയായിരുന്ന അധികാരിവർഗ്ഗം മുഴുവൻ പറങ്കികളോട് ചേരുകയും എല്ലാവരും മെനസ്സിസിന് കീഴടങ്ങിയിരിപ്പാൻ വിളംബരം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. കളം തനിക്കനുകൂലമാക്കി ബലം വർദ്ധിപ്പിച്ചശേഷം നസ്രാണികളുടെ തലവനായ ഗീവർഗീസ് അർക്കദിയാക്കോനെ മെനസ്സിസ് കൂടിക്കാഴ്ചക്ക് ക്ഷണിച്ചു. ഇടവക സന്ദർശനത്തിന് താൻ പുറപ്പെടുമ്പോൾ അർക്കദിയാക്കോൻ കൂടെയുണ്ടാകണമെന്നും മെനസ്സിസ് ആവശ്യപ്പെട്ടു. അർക്കദിയാക്കോൻ വൈമനസ്യത്തോടെ സമ്മതിച്ചുവെങ്കിലും പിന്നീട് ഒഴിഞ്ഞുമാറി.

ഇതിനിടയിൽ സുറിയാനിക്കാർ അങ്കമാലിയിൽ വച്ചുകൂടിയ ഒരു സുന്നഹദോസിൽ റോമാസഭയുടെ ഉപദേശങ്ങൾ സ്വീകരിക്കുകയോ പാപ്പായുടെ അധികാരം സമ്മതിച്ചു കൊടുക്കയോ ചെയ്യുന്നതല്ലെന്നു ഐകകണ്ഠ്യേന ഒരു തീരുമാനം പാസ്സാക്കി. മെനസ്സിസിനോടു ധീരമായി എതിർക്കണമെന്നും അവർ ഉറച്ചു. കൊച്ചി രാജാവിനെ പാട്ടിലാക്കിയിരുന്ന മെനസ്സിസ് രാജാവിനെകൊണ്ട് ഗീവർഗീസ് അർക്കദിയാക്കോനെ അറസ്റ്റു ചെയ്യുന്നതിന് കല്പന പുറപ്പെടുവിച്ചു.

രാജാവിന്റെ അനുവാദം വാങ്ങി മെനസ്സിസ് തനിയെ ഇടവകളിൽ പോയി റോമസഭയുടെ മാഹാത്മ്യം വർണ്ണിച്ചും യൂറോപ്പിന്റെ പ്രതാപത്തെപ്പറ്റി പുകഴ്ത്തിയും പട്ടം കൊടുത്തു. പ്രമുഖർക്ക് സ്വർണ്ണനാണയങ്ങൾ സമ്മാനിച്ചും കൂദാശകൾ നടത്തിയും രോഗികളുടെ ഭവനങ്ങൾ സന്ദർശിച്ചും മൂന്നു മാസം കൊണ്ട് ഒട്ടുവളരെ പേരെ റോമാപക്ഷത്താക്കി. ഉദയംപേരൂർ പള്ളിയിൽ വെച്ച് 38 പേർക്കും പറവൂർ പള്ളിയിൽ വെച്ച് 50 പേർക്കും കത്തനാർ പട്ടം കൊടുത്ത് അടുത്തു നടക്കാൻ പോകുന്ന സുന്നഹദോസിന് ഭൂരിപക്ഷം സമ്പാദിച്ചു.

ഗോവയിലെ കുപ്രസിദ്ധമായ ഇൻക്വിസിഷന്റെ (മതദ്രോഹവിചാരണ കോടതി) പിടിയിൽ അകപ്പെടുത്തും എന്നും ഭീഷണിയുണ്ടായപ്പോൾ സമുദായത്തെ ഒറ്റു കൊടുക്കാൻ തയ്യാറാകാഞ്ഞ ഗീവർഗീസ് അർക്കദിയാക്കോൻ ബോധരഹിതനായി നിലംപതിച്ചു എന്ന് ഡെയ് പറയുന്നു (***Land of Perumals*** P. 230). അത്ര ക്രൂരവും പൈശാചികവുമായിരുന്നു പോലും പോർട്ടുഗീസുകാരുടെ മതദ്രോഹക്കോടതി. പട്ടമേറ്റവർ മെനസ്സിസിനോടു ചേർന്നു. ഗത്യന്തരമില്ലാതെ മെനസ്സിസിന്റെ വ്യവസ്ഥകൾ പ്രകാരം സുന്നഹദോസ് വിളിച്ചുകൂട്ടുന്നതിനുള്ള ഉടമ്പടിയിൽ അർക്കദിയാക്കോൻ ഒപ്പുവെച്ചു. മാർപാപ്പയാണ് സഭാതലവനെന്നും പാപ്പാ അയക്കുന്നവർ മാത്രമേ ആചാര്യന്മാരായിരിക്കാവൂ എന്നും മറ്റും വ്യവസ്ഥകളിൽ ഉണ്ടായിരുന്നു. അർക്കദിയാ

ക്കോന് ഒപ്പ് വെക്കുന്നതിനായി ഉടമ്പടിയുടെ നക്കൽ അടങ്ങിയ കവറിൽ കൊച്ചിയിലെയും ആലങ്ങാട്ടെയും രാജാക്കന്മാരുടെ കല്പന കൾ കൂടി മെനസ്സിസ് അടക്കം ചെയ്തിരുന്നു.

1599 ജൂൺ 20-ന് ഉദയംപേരൂർ എന്ന സ്ഥലത്ത് വെച്ച് സുന്നഹദോസ് കൂടുന്ന തായി അറിയിച്ച് അതിലേക്ക് എല്ലാ പള്ളിക ളെയും ക്ഷണിച്ചുകൊണ്ട് മെനസ്സിസും അർക്കദിയാക്കോനും ഒപ്പുവെച്ച കല്പനകൾ അയച്ചു. ഏതെങ്കിലും പള്ളിക്കാർ സുന്നഹ ദോസിനെ അവഗണിച്ച് പ്രതിപുരുഷന്മാരെ അയക്കാതിരുന്നാൽ അങ്ങനെയുള്ള പള്ളിക ളുടെ മുതൽ സർക്കാരിലേക്ക് കണ്ടുകെട്ടുന്ന താണെന്നുള്ള ഉത്തരവും കൊച്ചി രാജാവ് പുറപ്പെടുവിച്ചു.

അങ്ങനെ എതിർപ്പുകളെയെല്ലാം തച്ചുടച്ച് സഭ സ്ഥാപിച്ചതു മുതൽ 15 നൂറ്റാണ്ടുകൾ സ്വതന്ത്രരായിരുന്ന മാർത്തോമ്മ ക്രിസ്ത്യാ നികളെ റോമാ നുകത്തിൻ കീഴിലാക്കി പാശ്ചാ ത്യ സഭയാക്കി മാറ്റുന്നതിനുള്ള ലജ്ജാകര മായ സുന്നഹദോസിനുള്ള കളമൊരുങ്ങി.

## ഉദയംപേരൂർ സുന്നഹദോസ്

ജൂൺ 20 മുതൽ 26 വരെ സമ്മേളിച്ച സുന്ന ഹദോസിൽ 153 വൈദികരും 660 (671?) ജന പ്രതിധിനികളും സംബന്ധിച്ച സമ്മേളന ത്തിൽ 200 (267?) കാനോനുകൾ മെനസ്സിസ് അംഗീകരിപ്പിച്ചു. റോമാ സഭയ്ക്ക് അനുകൂ ലമായ നിശ്ചയങ്ങൾ മുഴുവൻ മലങ്കരസഭയുടെ മേൽ കെട്ടിവെച്ച് തോമാശ്ലീഹ സ്ഥാപിച്ച ഭാര തസഭയെ ലത്തീൻ സഭയാക്കി മാറ്റി. വിശ്വാ സം, ആരാധനാക്രമം, പാരമ്പര്യം, സംസ്കാ രം, സാമൂഹ്യാചാരങ്ങൾ എന്നിവയെല്ലാം പുതിയ കാനോനുകൾ പ്രകാരം പാശ്ചാത്യ മാക്കിത്തീർത്തു. ഇത്രയും അപമാനകരമായ ഒരു സുന്നഹദോസ് ലോക ക്രൈസ്തവ ചരി ത്രത്തിൽ ഉണ്ടായിട്ടില്ല.

## മാർത്തോമ്മാ ക്രിസ്ത്യാനികൾ റോമാസഭയിൽ

ഉദയംപേരൂരിലെ 'വിജയകരമായ' സുന്ന ഹദോസോടുകൂടി 15 നൂറ്റാണ്ട് പാരമ്പര്യമുള്ള മാർത്തോമ്മാ ക്രിസ്ത്യാനികൾ ഒന്നായി റോമൻ കത്തോലിക്കാസഭയുടെ ഭാഗമായി ത്തീർന്നു. കർത്താവിന്റെ ശിഷ്യൻ സഭ സ്ഥാ പിച്ച നാൾ മുതൽ ആചരിച്ചുവന്ന പാരമ്പര്യ ങ്ങൾ യൂറോപ്യൻ പാരമ്പര്യങ്ങൾക്ക് വഴിമാ റി. കർത്താവിന്റെ ഭാഷയും പ്രാർത്ഥനകളും ഉപേക്ഷിക്കാൻ നിർബന്ധിതമായി. വ്യഭിചാരം മൂലമല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവൻ ചെയ്യുന്നത് വ്യഭിചാരമാണ് എന്ന് അരുളി ച്ചെയ്ത കർത്താവിന്റെ വചനം പഠിപ്പിക്കുന്ന പുരോഹിതർക്ക് ഭാര്യമാരെ നിർദ്ദയം ഉപേക്ഷി ക്കേണ്ടി വന്നു. വിശുദ്ധമായി കരുതപ്പെട്ടിരുന്ന പ്രാർത്ഥനാഗ്രന്ഥങ്ങളും മറ്റു വിശിഷ്ട വസ് തുക്കളും അഗ്നിക്കിരയാക്കിക്കൊണ്ട് മെന സിസ് സംഹാരതാണ്ഡവമാടി. ദേവാലയ ങ്ങൾ തോറും സന്ദർശിച്ചുകൊണ്ട് മെനസ്സിസ് പള്ളികൾ ഓരോന്നായി കീഴടക്കി.

അധികം വൈകാതെതന്നെ മലങ്കര നസ്രാ ണികൾ പരിപാവനമായി കരുതിയ കുരിശിന്റെ സ്ഥാനത്ത് മ്ലേച്ഛവിഗ്രഹങ്ങളും സ്ഥാനം പിടി ച്ചു. ഇതെപ്പറ്റി സന്തോഷാതിരേകത്താൽ ബിഷപ് റോസ് പറഞ്ഞിരിക്കുന്നതിങ്ങനെ: 'ഏതാനും വർഷങ്ങൾക്കുമുമ്പ് നമ്മുടെ മാതാ വിന്റെ ഒരു പ്രതിമ ഞാൻ കാണിച്ചപ്പോൾ ഇവ രിൽ പലരും കണ്ണുപൊത്തുകയും, ഞങ്ങൾ ക്രിസ്ത്യാനികളാണ്, വിഗ്രഹങ്ങളെ ആരാധി ക്കുന്നവരല്ല, ആ വൃത്തികെട്ട സാധനം കൊ ണ്ടുപോകണം എന്ന് പറയുകയും ചെയ്തു (Gouveaís Jornada, quoted in ***'Christianity in Travancorei***) കർത്താവായ യേശു തമ്പുരാൻ ജറുസലേമിൽ പ്രവേശിച്ചപ്പോൾ ഓശാന പാടി സ്വീകരിച്ചതുപോലെയായിരുന്നു മെന സ്സിസിന് പള്ളികളിൽ സ്വീകരണം ഒരുക്കിയി രുന്നത് എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തി യിരിക്കുന്നു. എന്നാൽ പറവൂർ, പാലൂർ തുട ങ്ങിയ ചില പള്ളികളിൽ മെനസ്സിസിന് എതിർ പ്പുകളുണ്ടായി.




*1599-ൽ ഉദയംപേരൂർ സുന്നഹദോസ് നടന്ന സ്ഥലത്ത് നിലവിലുള്ള പള്ളി*

പാലൂർ പള്ളിയിലെ സ്വീകരണവേളയിൽ ആർച്ച്ബിഷപ്പ് മെനസ്സിസിനെ ഞെട്ടിച്ചുക ളഞ്ഞ ഒരു സംഭവം ഉണ്ടായി. വി. കുര്യാക്കോ സ് സഹദായുടെ നാമത്തിലുള്ള പള്ളിയിൽ മെനസ്സിസിന് ആസ്വദിക്കുന്നതിന് ഒരു പ്രഹ സനം ഒരുക്കിയിരുന്നു. തന്റെ പ്രേഷിതവേ ലയുടെ ഫലമായ മലങ്കരസഭാ മക്കളെ വി. പത്രോസ് ശ്ലീഹാ തട്ടിയെടുത്തതായി ആക്ഷേ പിച്ച് വി. തോമ്മാശ്ലീഹായും പത്രോസ് ശ്ലീഹാ യും തമ്മിൽ തർക്കം നടന്നു. ഒടുവിൽ തർക്ക പരിഹാരത്തിന് വി. കുര്യാക്കോസ് സഹദാ യുടെ മദ്ധ്യസ്ഥത അവർ സ്വീകരിക്കുന്നു. രണ്ടു ശ്ലീഹന്മാരുടെയും വിശദീകരണം കേട്ട ശേഷം കുര്യാക്കോസ് സഹദാ വിധിയെഴുതി:

"മലങ്കര സഭാ മക്കൾ തോമ്മാശ്ലീഹായ്ക്ക് അവകാശപ്പെട്ടതാണ്. പത്രോസ് ശ്ലീഹാ തന്റെ പ്രേഷിതവേലയുടെ ഫലം കൊണ്ട് തൃപ്തി പ്പെടുക." ഈ നാടകം കണ്ട് 'പൈശാചികം' എന്നാണ് മെനസ്സിസ് വിശേഷിപ്പിച്ചത്. "നിങ്ങൾ ക്ക് ഒരു മെത്രാനെ പാപ്പാ അയച്ചുതരും. അവൻ നിങ്ങളെ വഴി നടത്തും", പള്ളിയോഗങ്ങളിൽ മെനസ്സിസ് വിശ്വാസികളെ അറിയിച്ചു.

താൻ നിയോഗിക്കപ്പെട്ട ദൗത്യം വിജയ കരമായി പൂർത്തിയാക്കി മെനസ്സിസ് അവസാ നമായി കൊച്ചി രാജാവിനെ കണ്ട് അദ്ദേഹം ക്രിസ്തുമതം സ്വീകരിക്കണം എന്ന് ഉപദേ ശിച്ചിട്ടാണ് മടങ്ങിയത്! തന്റെ ജൈത്രയാത്ര പൂർത്തിയാക്കി 1599 നവംബർ 16-ന് ഗോവ യിൽ മടങ്ങിയെത്തുകയും ചെയ്തു.

## ഒരു പറങ്കി സ്വപ്നം

ക്ഷമ നശിച്ച് ഒരു പറങ്കി ചരിത്രകാരൻ ഒരിക്കൽ ഇങ്ങനെ എഴുതിയിരുന്നു:

ഈ സഭ (നസ്രാണികളുടെ സഭ) നൂറു വർ ഷക്കാലം പറങ്കികളുടെ സമീപത്തു കഴിഞ്ഞി ട്ടും, അതിനെ റോമാവിശ്വാസത്തിൽ കൊണ്ടു വരാതിരുന്നത് നാണംകെട്ട ഏർപ്പാട് തന്നെ യാണ്. ഗോവ ബിഷപ്പിന്റെ കൺമുമ്പിൽ വെച്ചാ ണ് ഇങ്ങനെ സംഭവിച്ചത് എന്നത് കാര്യം കൂടു തൽ വഷളാക്കുന്നു. ക്രിസ്തു ദേവാലയ ത്തിൽ നിന്ന് അടിച്ചു പുറത്തുചാടിച്ച കച്ചവ ടക്കാർ പറങ്കികളെ പോലുള്ളവർ ആയി രുന്നു എന്നതാണ് പരമാർത്ഥം (മാനു വൽ ദെ ഫാറിയാ: ***ഏഷ്യ, പോർത്തു ഗീസാ*** Vol III).

ഗാമ കേരളത്തിൽ കാലുകുത്തി 101 വർ ഷം പൂർത്തിയാക്കി യപ്പോൾ പറങ്കി ചരി ത്രകാരന്റെ സ്വപ്നം സാക്ഷാത്ക്കരിക്ക പ്പെട്ടു.

ഉദയംപേരൂർ സു ന്നഹദോസ് ശരിക്കു നടത്തുന്നതിനു വേണ്ട പ്രേരണ നൽകിക്കൊണ്ട് ക്ലെമെന്റ് എട്ടാമൻ മാർപാപ്പ 1599 ഏപ്രിൽ 1-ന് ഒരു ബ്യൂളാ മെന സ്സിസിന് എഴുതുകയുണ്ടായി. എല്ലാം പൂർത്തീകരിച്ച് ഗോവയിൽ തിരികെയെത്തി യശേഷമായിരിക്കാം ആ കല്പന മെനസ്സി സിന് ലഭിച്ചത്. തന്റെ വിജയത്തിന് അഭിന ന്ദന സാക്ഷ്യമായിട്ടാണ് മെനസ്സിസ് അത് കണക്കാക്കിയത്.

ഉദയംപേരൂരിൽ മെനസ്സിസിന്റെ വലം കൈയായിരുന്ന ഫ്രാൻസിസ് റോസ് 1601 ജനു വരി 25-ാം തീയതി ഗോവയിൽ വച്ച് മെത്രാ നായി വാഴിക്കപ്പെട്ടു. 'മലങ്കര മെത്രാനാ'യി നിയമിക്കപ്പെട്ട റോസ് അഭിമുഖീകരിച്ച പ്രശ്ന ങ്ങൾ വളരെ ഗൗരവമേറിയതായതിനാൽ മാർപാപ്പയുടെ പ്രത്യേക ശ്രദ്ധ വേണ്ടിയിരുന്നു. "ബാബിലോണിൽ നിന്നല്ലാതെ ഒരു മെത്രാ നെ സ്വീകരിക്കാൻ നസ്രാണികളെ സമ്മതി പ്പിച്ചത് വളരെയധികം പ്രയാസപ്പെട്ടാണ്.

അതുകൊണ്ട് ആരംഭത്തിൽ, പാപ്പാ പുതിയ ബിഷപ്പിന് പ്രത്യേക ആനുകൂല്യങ്ങൾ നൽകേണ്ടതാണ്. അതിൽനിന്ന് പാപ്പായുടെ സ്നേഹത്തിന്റെ ആഴം അവർ മനസ്സിലാക്കണം... അവിടുത്തെ വൈദികരും നിർദ്ധനരാണ്. അതുകൊണ്ട് അവരുടെ പള്ളികളിൽ പ്രതിമകൾ ഇല്ല... വത്തിക്കാനിൽനിന്നു പള്ളി ഉപകരണങ്ങളും രൂപങ്ങളും - പഴയതായാലും വേണ്ടില്ല - അയച്ചു കൊടുക്കണം... അങ്ങനെ അവർ കത്തോലിക്കാ സഭയിൽ അനുസരിച്ച് ഭക്തിയോടെ ഉറച്ചുനിൽക്കാൻ സഹായിക്കണം...' ***(Jesuits in Malabar, Vol I, pp. 292, 293)***

പരദേശി മെത്രാനായ റോസ് മലങ്കരയെത്തി ഭരണം തുടങ്ങിയതോടെ അർക്കദിയാക്കോന്റെ അധികാരം കൂടി കവർന്നെടുത്തു. മുമ്പ് ബാബിലോണിൽ നിന്ന് വന്നിരുന്ന മെത്രാന്മാർ ആത്മീകാധികാരവും അർക്കദിയാക്കോന്മാർ ലൗകിക കാര്യങ്ങളും നോക്കുകയായിരുന്നു പതിവ്. 'ലൗകീക അധികാരമില്ലെങ്കിൽ പിന്നെ എന്ത് അധികാരം?' എന്ന റോമൻ രീതിയായിരുന്നു ബിഷപ്പ് റോസിനും. അപമാനിതനായ ഗീവർഗീസ് അർക്കദിയാക്കോൻ ഇതിനെതിരെ പൊരുതുവാനുറച്ചു. നസ്രാണി ശക്തികേന്ദ്രമായ അങ്കമാലിയിൽ തുടരുന്നത് പന്തിയല്ലെന്ന് മനസ്സിലാക്കിയ മെത്രാൻ മലങ്കരയുടെ ആസ്ഥാനം കൊടുങ്ങല്ലൂർക്ക് മാറ്റി. അതോടൊപ്പം തന്നെ മുമ്പ് സ്വതന്ത്ര സഭയായിരുന്ന മലങ്കരയെ പൂർണ്ണ വിദേശ നിയന്ത്രണത്തിനായി ഗോവയുടെ കീഴിലുള്ള ഒരു മെത്രാസനമാക്കി മാറ്റി. ഇത് അഭിമാനികളായ നസ്രാണികളെ ഏറെ കുപിതരാക്കി.

റോമാക്കാരോട് മനസ്സുകൊണ്ട് യോജിക്കാതിരുന്ന നസ്രാണികളും കത്തനാർമാരും (വിശേഷിച്ച് ഭാര്യമാരെ നഷ്ടപ്പെട്ടവർ) അർക്കദിയാക്കോനെ അനുകൂലിച്ചു. പാശ്ചാത്യരുടെ ദഹിക്കാത്ത വിശ്വാസാചാരങ്ങളും റോമാ നുകവും പുതിയ മെത്രാന്റെ ഭരണവും അവർക്ക് അസഹനീയമായിരുന്നു. അതിനാൽ രഹസ്യമായി ഒരു മെത്രാനെ ബാബിലോണിൽ നിന്ന് ലഭിക്കുന്നതിന് നസ്രാണികൾ ശ്രമിച്ചുകൊണ്ടിരുന്നു. റോമക്കാരെ മറ്റൊരു ജാതിയായി എണ്ണുകയും കൂടിക്കലരുവാൻ വിസമ്മതിക്കുകയും ചെയ്തു. അവിശ്വാസി എന്ന് മുദ്രകുത്തി അർക്കദിയാക്കോനെപറ്റി മതദ്രോഹക്കോടതിക്ക് ബിഷപ് റോസ് പരാതി അയച്ചു. ബിഷപ്പ് റോസ് 1622 ഡിസംബറിൽ എഴുതിയ ഒരു കത്തിൽ ഇങ്ങനെ കാണുന്നു... ഈ കള്ളന്റെ കഥ കഴിക്കാൻ കൊച്ചിരാജാവിനോട് ആവശ്യപ്പെട്ടപ്പോൾ അയാൾ ഒരു ഭണ്ഡാരമാണെന്നായിരുന്നു രാജാവിന്റെ മറുപടി....

ബിഷപ് റോസ് 1624 ഫെബ്രുവരി 16-ാം തീയതി അന്തരിച്ചു. തുടർന്നു ലത്തീൻ മെത്രാനായ സ്റ്റീഫൻ ബ്രിട്ടോ മലങ്കരയിൽ വന്നു.

## മലങ്കരയിൽ നവോത്ഥാനം

ഗീവർഗീസ് അർക്കദിയാക്കോൻ 1637-ൽ അന്തരിച്ചു. അദ്ദേഹത്തിന്റെ കുടുംബത്തിലെ തോമസ് എന്ന വൈദികൻ അർക്കദിയാക്കോനായി. ബാബിലോണിൽനിന്ന് സഹായം ലഭിക്കുമെന്നും എന്നെങ്കിലും ഒരു മെത്രാൻ അവിടെനിന്നും എത്തിച്ചേരുമെന്നും നസ്രാണികൾ ആശിച്ചു കൊണ്ടിരുന്നു. അതിനുവേണ്ടി യാത്രക്കാർ കൈവശം സാദ്ധ്യമായിരുന്നപ്പോഴൊക്കെ കത്തുകളും അയച്ചുകൊണ്ടിരുന്നു. ആ വഴിയെ ഒരു വൈദികനെയും കടത്തിവിടരുതെന്നുള്ള നിർദ്ദേശം പോർട്ടുഗീസുകാർ പേർഷ്യൻ ഉൾക്കടൽ (Persian Gulf) പ്രദേശത്തുള്ള അധികാരികൾക്ക് കർശന നിർദ്ദേശം നൽകിയിരുന്നു.

### ഇൻക്വിസിഷൻ

അഹത്തള്ളായെ ഗോവയിൽ ഇൻക്വിസിഷൻ വിചാരണ ചെയ്യുകയാണുണ്ടായത് എന്നാണ് പല റോമാ ചരിത്രകാരന്മാരും എഴുതിയിരിക്കുന്നത്.

പറങ്കികൾ കൊച്ചി അഴിമുഖത്തു കെട്ടിത്താഴ്ത്തി എന്നു മലങ്കര നസ്രാണികൾ വിശ്വസിച്ച-വിശ്വസിക്കുന്ന-മാർ അഹത്തള്ളായെ കടലിൽ കെട്ടിത്താഴ്ത്തുകയല്ല ചെയ്തത്. 1654-ൽ ഗോവയിൽ വച്ചു ദഹിപ്പിക്കുകയാണുണ്ടായത് എന്നാണ് കർദ്ദിനാൾ ടിസ്സറന്റ് എഴുതിയിരിക്കുന്നത് (***Eastern Christianity***, P. 80).

യഹൂദന്മാരുടെ ദുർവൃത്തികളില്ലാതാക്കുന്നതിനായി സ്ഥാപിച്ച ഗോവയിലെ മത വിചാരണക്കോടതി പാപ്പായ്ക്ക് കീഴ്പ്പെടങ്ങാൻ വിസമ്മതിച്ച ഒട്ടനവധി മലങ്കര ക്രിസ്ത്യാനികളെ ഉന്മൂലനം ചെയ്തിട്ടുണ്ട്.

അങ്ങനെയിരിക്കെ രണ്ടു നസ്രാണി ശെമ്മാശന്മാർ മൈലാപ്പൂരിൽ തീർത്ഥാടനത്തിനു പോയി. അവിടെ വച്ച് അവർ ജസ്യൂട്ടുകാരുടെ തടങ്കലിൽ കഴിഞ്ഞിരുന്ന ഒരു പൗരസ്ത്യ മേൽപട്ടക്കാരനെ കണ്ടു. പേര് അഹത്തള്ളയെന്നാണെന്നും സെന്റ് തോമസ് ക്രിസ്ത്യാനികളുടെ അടുത്തേക്കു പോകുന്ന വഴി പോർട്ടുഗീസുകാരുടെ പിടിയിൽ പെട്ടുപോയെന്നും അദ്ദേഹം അവരെ അറിയിച്ചു. നസ്രാണികളുടെ പ്രയാസങ്ങൾ എല്ലാം ശെമ്മാശന്മാരിൽ നിന്ന് മാർ അഹത്തള്ളാ മനസ്സിലാക്കി. ബന്ധനസ്ഥനായ തനിക്ക് ഉടൻ അവിടെ എത്താൻ പ്രയാസമുള്ളതിനാൽ അത്യാവശ്യങ്ങൾ നടത്തുന്നതിന്, അധികാരം നൽകിക്കൊണ്ട് ഒരു കല്പന അഹത്തള്ള ശെമ്മാശന്മാർ വശം കൊടുത്തയച്ചു.

പട്ടം കൊടുക്കുക, വിശുദ്ധ തൈലം കൂദാശ ചെയ്യുക തുടങ്ങിയ ശുശ്രൂഷകൾ നടത്തരുതെന്ന പ്രത്യേക നിബന്ധനയോടുകൂടി താത്ക്കാലിക മെത്രാനായി തോമ്മാ അർക്കദിയാക്കോനെ നിയമിച്ചുകൊണ്ടുള്ളതായിരുന്നു ഈ കല്പന. അതിൻപ്രകാരം അനന്തരനടപടികൾ സ്വീകരിക്കുന്നതിനെപ്പറ്റി ആലോചിക്കുന്നതിന് പള്ളി പ്രതിപുരുഷന്മാരുടെ ഒരു ആലോചനായോഗം ആലങ്ങാട്ട് കൂടണമെന്ന റിയിച്ച് തോമ്മാ അർക്കദിയാക്കോൻ കല്പന അയച്ചു.

നസ്രാണികൾ ആലങ്ങാട്ട് ആലോചനായോഗം കൂടിക്കൊണ്ടിരിക്കുമ്പോൾ അർക്കദിയാക്കോന് ഒരു സന്ദേശം ലഭിച്ചു. മാർ അഹത്തള്ള കൊച്ചിയിലെ ഒരു കപ്പലിൽ ബന്ധനസ്ഥനാണെന്നും താമസിയാതെ ഗോവയിലേക്ക് കൊണ്ടുപോയി ഇൻക്വിസിഷൻ നടപടികൾക്ക് വിധേയമാകുമെന്നുമായിരുന്നു വിവരം. ഇതറിഞ്ഞ നസ്രാണികളുടെ രക്തം തിളച്ചു. ഇൻക്വിസിഷന്റെ കൊടുംക്രൂരതകളെപ്പറ്റി അറിയാവുന്ന നസ്രാണികൾ അഹത്തള്ളായെ ഉടൻ മോചിപ്പിക്കണം എന്നുറച്ചു. 25000 നസ്രാണി പടയാളികൾ കൊച്ചിയിലേക്ക് ഉടൻ പുറപ്പെടണമെന്ന് തീരുമാനിച്ചുകൊണ്ട് ആലങ്ങാട്ട് യോഗനടപടികൾ നിർത്തിവെച്ചു.

വലിയ സംഘം നസ്രാണികൾ മട്ടാഞ്ചേരിയിലെത്തി തങ്ങളുടെ മേൽപട്ടക്കാരനെ വിട്ടുകൊടുക്കുകയോ അദ്ദേഹവുമായി സംസാരിക്കുകയോ വേണമെന്ന് ആവശ്യപ്പെട്ടു. പറങ്കികൾ ഭയന്നു കോട്ടവാതിൽ അടയ്ക്കുകയും യുദ്ധ ഉപകരണങ്ങൾ സജ്ജീകരിക്കുകയും ചെയ്തു. നസ്രാണികൾ കൊച്ചിരാജാവിനെ കണ്ട് മെത്രാനെ സ്വതന്ത്രനാക്കണമെന്ന് അപേക്ഷിച്ചു. രാജാവ് പറങ്കികോട്ടയുടെ അധികാരിയെ വരുത്തി നസ്രാണികളുടെ ആ മഹർഷിയെ വിട്ടുകൊടുക്കാൻ കല്പിച്ചു.

ഇതിനിടയിൽ നടന്ന സംഭവം കർദ്ദിനാൾ ടിസ്സറന്റ് വിവരിക്കുന്നതിങ്ങനെ: തന്ത്രപരമായി ഒഴികഴിവുകൾ പറയുന്നതിനുപകരം പാത്രിയർക്കീസാണെന്നു പറയപ്പെട്ടയാളെ അധികാരികൾ രാത്രിതന്നെ ഗോവയിലേക്കയച്ചു. പട്ടണം ആക്രമിക്കപ്പെടാതിരിക്കാനായി, നിർഭാഗ്യവാനായ ആ മേൽപട്ടക്കാരൻ യാദൃശ്ചികമായി വെള്ളത്തിൽ വീണു മരിച്ചു എന്നുള്ള ആസ്വാദ്യമല്ലാത്ത കഥ അവർ പ്രചരിപ്പിച്ചു. (***Eastern Christianity***, P. 79).

എന്നാൽ അദ്ദേഹത്തിന്റെ കഴുത്തിൽ ഒരു വലിയ കല്ലുകെട്ടി അറബിക്കടലിൽ താഴ്ത്തിയതായി ശ്രുതി നാടെങ്ങും പരന്നു. ഇതു കേട്ടപ്പോൾ നസ്രാണികൾ അത്യന്തം രോഷാകുലരായി. ഇതേ സമയം തന്നെ കൊച്ചി രാജകൊട്ടാരത്തെ നടുക്കിയ ഒരു സംഭവം ഉണ്ടായി. മാർ അഹത്തള്ളായെ കെട്ടിതാഴ്ത്തുന്നതിനു പറങ്കികൾ കോട്ടയിൽ വട്ടം കൂടിയ സമയം തന്നെ, രാജാവ് കോവിലകത്ത് മാളികയുടെ ഗോവണിമേൽ വീണു തലകീറി തീപ്പെടുകയും ചെയ്തു (ഇട്ടൂപ്പ്, പേജ് 116).

കൊച്ചിരാജാവ് പറങ്കികളുടെ കൈക്കൂലി വാങ്ങിയാണ് തങ്ങളുടെ ന്യായം മറിച്ചു കളഞ്ഞതെന്ന് ജനം വിശ്വസിച്ചിരുന്നു. രാജാവ് ദ്രവ്യലാഭം നോക്കി ശുദ്ധമാക്കപ്പെട്ടവനെ കൊല്ലിക്കയാൽ സ്വർഗത്തിൽ ഇരിക്കുന്ന രാജാക്കന്മാരുടെ രാജാവായ സർവ്വശക്തിയുള്ള ദൈവം ആ നാഴികയിൽ തന്നെ രാജാവിനെ ശിക്ഷിച്ചുവെന്ന് നസ്രാണികൾ പറഞ്ഞു. രാജാവിന് അപമൃത്യു സംഭവിച്ചത് തങ്ങളോട് ചെയ്ത വൻചതിവിനു ലഭിച്ച ശിക്ഷയാണെന്ന് നസ്രാണികൾ വിശ്വസിച്ചു. സത്യദൈവമായ യഹോവ തങ്ങളോടുകൂടെയുണ്ടെന്നുള്ള ചിന്ത അവരുടെ ധൈര്യം വർദ്ധിപ്പിച്ചു.

ആയിരങ്ങൾ മട്ടാഞ്ചേരി പരിസരത്ത് സമ്മേളിച്ചു. അരനൂറ്റാണ്ട് തങ്ങളെ അടിമകളാക്കിയ റോമാസഭയുമായി ഇനി യാതൊരു ബന്ധവും വേണ്ടെന്നും ജനമെല്ലാം കുരിശിൽ തൊട്ട് സത്യം ചെയ്യണം എന്നു നിശ്ചയിക്കുകയും ആ വിധം ഒരു പടിയോല എഴുതുകയും ചെയ്തു. അനേകായിരങ്ങൾ ഒരുമിച്ച് ശപഥം ചെയ്യാനായി കൽക്കുരിശിൽ ആലാത്തുകെട്ടി അതിൽ പിടിച്ചുകൊണ്ട് തങ്ങൾക്കും തലമുറകൾക്കും വേണ്ടി സത്യം ചെയ്തു.

അന്നുണ്ടായിരുന്ന രണ്ടുലക്ഷം നസ്രാണികളിൽ നാനൂറുപേർ ഒഴിച്ച് എല്ലാവരും ഈ സത്യത്തിന്റെ പിമ്പിൽ ഉണ്ടായിരുന്നതായി ചരിത്രകാരന്മാർ ഒരുപോലെ സമ്മതിക്കുന്നു.

1653 ജനുവരി 3-ാം തീയതി നടന്ന കൂനൻ കുരിശ് സത്യത്തോടുകൂടി മലങ്കരമക്കൾ പ്രതിജ്ഞ നയിച്ച തോമ്മാ ആർക്കദിയാക്കോന്റെ പിന്നിൽ അണിനിരന്നു. പിന്നീട് ഒരു മാസത്തിനുശേഷം ഇടപ്പള്ളിപ്പള്ളിയിൽ നടത്തുക പതിവായിരുന്ന മൂന്നു നോമ്പിനോടനുബന്ധിച്ചുകൂടിയ വിശ്വാസികൾ അർക്കദിയാക്കോനെ സഭയുടെ ഭരണകർത്താവായി അംഗീകരിച്ചു. മേയ് 22-ാം തീയിത ആലങ്ങാട്ടു പള്ളിയിൽ വച്ച് പന്ത്രണ്ടു പട്ടക്കാർ ഒന്നിച്ചു ചേർന്നു തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചു.

അദ്ദേഹമാണ് മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ മലങ്കരസഭയെ ഭരിച്ചത്.

### മഹത്തായ ഭാരത സ്വപ്നം

**I like the dreams of the future better than the history of the past - Thomas Jefferson**

110 കോടി ജനങ്ങളുള്ള നമ്മുടെ ഭാരതത്തിൽ ക്രിസ്തുവിന്റെ സാക്ഷികളാകുവാൻ വിളിച്ചു വേർതിരിക്കപ്പെട്ട സമൂഹമാണ് നാം. രണ്ടായിരത്തോളം വർഷങ്ങൾക്കു മുമ്പ് കർത്താവിന്റെ നിയോഗപ്രകാരം തോമാശ്ലീഹാ സ്ഥാപിച്ച സഭയാണു നമ്മുടേത്

## ഇൻഡ്യൻ ദേശീയ പ്രസ്ഥാനത്തിന് നസ്രാണികളുടെ സംഭാവന

ആദ്യത്തെ ഇൻഡ്യൻ സ്വാതന്ത്ര്യസമരമായി ഇന്ന് അറിയപ്പെടുന്നത് ഇൻഡ്യൻ പട്ടാളക്കാർ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്കെതിരായി നടത്തിയ ശിപായി ലഹളയാണ് (Sepoy Mutiny). കൊഴുപ്പു പുരട്ടിയ പുതിയ തരം വെടിത്തിരകൂടുകൾ (Cartridges) കടിച്ചു തുറക്കാൻ മതപരമായ കാരണത്താൽ വിസമ്മതിച്ച 85 ഇന്ത്യൻ പട്ടാളക്കാർ മീററ്റിൽ തടവിലാക്കപ്പെട്ടിരുന്നു. അവരെ സ്വതന്ത്രരാക്കിക്കൊണ്ട് 1857 മെയ് 10-ാം തീയതി മറ്റ് ഇന്ത്യൻ പട്ടാളക്കാർ ബ്രിട്ടീഷ് ഉദ്യോഗസ്ഥർക്കെതിരെ തിരിഞ്ഞു. 1859 ഏപ്രിലിൽ ബ്രിട്ടീഷുകാർ ലഹള അടിച്ചമർത്തുന്നതിനു മുമ്പായി അനേകം ഇന്ത്യൻ പട്ടാളക്കാരും ബ്രിട്ടീഷുകാരും കൊല്ലപ്പെട്ടിരുന്നു.

ആദ്യം ഇന്ത്യയെ കോളനിയാക്കിയ യൂറോപ്യന്മാർ പോർട്ടുഗീസുകാരാണ്. അവർക്കെതിരായി 1653-ൽ സുറിയാനി ക്രിസ്ത്യാനികൾ നടത്തിയ സമരം മഹാത്മാഗാന്ധി നയിച്ച മഹത്തായ ഇന്ത്യൻ സ്വാതന്ത്ര്യസമരം പോലെ സമാധാനപരവും നീതിയുക്തവുമായിരുന്നു.

1857-ൽ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്കെതിരെ നടത്തിയ ശിപായിലഹള അടിച്ചമർത്തപ്പെട്ടുവെങ്കിൽ 1653-ലെ കൂനൻ കുരിശു സമരത്തിൽ പങ്കെടുത്തവരുടെ രോഷത്തെ തടയാൻ പോർട്ടുഗീസുകാർക്കായില്ല. അതിന് ഒരു മുഖ്യകാരണം കൂനൻകുരിശ് സമരം കൂടുതൽ ജനകീയവും സമാധാനപരവുമായിരുന്നു എന്നതാണ്. തങ്ങളുടെ അടിത്തറ ഇളകിയതോടെ പോർട്ടുഗീസുകാർ വൈകാതെ കേരളത്തിൽ നിന്ന് കെട്ട് കെട്ടി. പോർട്ടുഗീസുകാരെയും അവരുടെ മതനേതൃത്വത്തെയും നസ്രാണികൾ ഉപേക്ഷിച്ചില്ലായിരുന്നുവെങ്കിൽ ഗോവയെപോലെ മൂന്നു നൂറ്റാണ്ടുകൾക്കു ശേഷമേ ഒരു പക്ഷേ അവർ വിടപറയേണ്ടി വരുമായിരുന്നുള്ളൂ. ഭാരതത്തിൽ ആദ്യ കോളനി സ്ഥാപിച്ചതും അവസാനമായി വിട്ടുപോയതും പോർട്ടുഗീസുകാരാണ്.

പോർട്ടുഗീസുകാർ ഗോവ വിട്ടുപോയത് 1961-ൽ മാത്രമാണ്. അത്രയും കാലം കൂടി മലങ്കരയിലും പിടിച്ചുനിന്നിരുന്നുവെങ്കിൽ (കുറെ നസ്രാണികളുടെ പിന്തുണയോടുകൂടി) വലിയ ഒരു പറങ്കിയധീശ ഭൂഭാഗം അവർ കെട്ടിപ്പടുക്കുമായിരുന്നു. ഭാഷയും സംസ്കാരവും പൂർണ്ണമായി മാറ്റിയെടുത്ത് ഒരു പോർട്ടുഗീസ് രാജ്യം പോലും ഉണ്ടാകാൻ സാധ്യതയുണ്ടായിരുന്നു. എന്നാൽ ഭാരതീയരും അഭിമാനികളുമായ നസ്രാണികൾ നടത്തിയ സമരം പോർട്ടുഗീസുകാരുടെ ശക്തി ക്ഷയിപ്പിച്ചു. കച്ചവടവും ജനപിന്തുണയും നഷ്ടപ്പെട്ട അവർ ദേശം വിട്ടു. കൂനൻകുരിശ് സമരം നടന്നില്ലായിരുന്നെങ്കിൽ കേരളത്തിന്റെയെന്നല്ല ഭാരതത്തിന്റെ തന്നെ ചരിത്രം മറ്റൊന്നാകുമായിരുന്നു. അങ്ങനെ ചിന്തിക്കുമ്പോൾ 1857-ലെ ശിപായി ലഹളയെക്കാൾ വലിയ സ്വാതന്ത്ര്യസമരമായിരുന്നു 1653-ൽ ഭാരതീയ നസ്രാണികൾ നടത്തിയത്. എന്നാൽ ദേശാഭിമാനികളായ സുറിയാനി ക്രിസ്ത്യാനികൾ നടത്തിയ ഈ സമരത്തെ ദേശീയ സ്വാതന്ത്ര്യസമരത്തിന്റെ പട്ടികയിൽ പെടുത്തിയിട്ടില്ല എന്നത് നിർഭാഗ്യകരം തന്നെ. ക്രിസ്ത്യാനികൾക്കിടയിലുണ്ടായ ഒരു തർക്കമെന്ന രീതിയിൽ കണ്ട് ഇതിനെപ്പറ്റി ഗൗരവമായി പഠിക്കാതിരുന്നതാണ് ഇതിന് കാരണം.

ക്രിസ്ത്യാനിയെന്നാൽ യൂറോപ്യനെന്ന ചിന്ത ഇവിടെ ഇപ്പോഴും നിലനിൽക്കുന്നു. അതിനാൽ ക്രിസ്ത്യാനികൾ യൂറോപ്യന്മാർക്കെതിരെ സമരം നടത്തി എന്ന് ചിന്തിക്കുവാൻ തന്നെ സാധാരണ ഇന്ത്യക്കാർക്ക് പ്രയാസമാണ്. ക്രിസ്തുമതം മറ്റു മതങ്ങളെപ്പോലെ ഏഷ്യൻ മതമാണ് എന്ന് അറിയാവുന്ന ഇന്ത്യക്കാർ ചുരുക്കമാണ്. കൂനൻകുരിശ് സത്യം കൂടുതലായി ഇന്ത്യ മുഴുവൻ അറിയപ്പെടേണ്ട ഐതിഹാസിക സമരമാണ്. ന്യൂനപക്ഷ സമുദായമായ ക്രിസ്ത്യാനികൾ ഭാരതസ്വാതന്ത്ര്യസമരത്തിൽ പങ്കാളികളായി എന്നത് ദേശീയോത്ഗ്രഥനത്തിന് സഹായകരമാണ്. നമ്മുടെ രാജ്യത്തിനും ദേശാഭിമാനികളായ ക്രിസ്ത്യാനികൾക്കും സാഭിമാനം എടുത്തു കാട്ടാവുന്ന കൂനൻ കുരിശ് സമരം ദേശീയ പ്രസ്ഥാനത്തിൽ പെടുത്തി അംഗീകരിക്കേണ്ടതാണ്. ഏത് ജാതിയായാലും മതമായാലും ഭാരതീയർ ഒറ്റക്കെട്ടായി ഇന്ത്യക്കു വേണ്ടി നിലകൊള്ളുന്നുവെന്ന് ലോകത്തിനു മുമ്പിൽ കാട്ടിക്കൊടുക്കാൻ ഇത് ഇടയാക്കുമെന്നതിൽ സംശയമില്ല.

ഭാരതീയരെന്ന നിലയിൽ നമുക്ക് ലഭിക്കുന്ന ഈ അംഗീകാരം ഇന്ത്യൻ ക്രിസ്ത്യാനികളുടെ ദേശീയബോധം ഉണർത്താൻ ഇടയാക്കുമെന്നതിനാൽ ഇക്കാര്യത്തിൽ ക്രിസ്തീയ നേതാക്കൾ ഉണർന്ന് പ്രവർത്തിക്കണം.

കൂനൻകുരിശ് സമരത്തെപ്പറ്റി ഗവേഷണങ്ങൾ, സെമിനാറുകൾ, പഠനങ്ങൾ തുടങ്ങിയവ നടത്തി ഗവൺമെന്റിന്റെ മുമ്പിലും രാഷ്ട്രീയ നേതാക്കളെ ഇടയിലും പ്രചാരണപ്രവർത്തനങ്ങളും സംഘടിപ്പിക്കണം. ബന്ധപ്പെട്ട ചരിത്രപരമായ രേഖകകളും മറ്റും സംരക്ഷിക്കുന്നതിനും നാം ശ്രദ്ധിക്കണം.

ഈ കാര്യങ്ങളിൽ സഭാനേതൃത്വവും വിശ്വാസികളും ഉണർന്നു പ്രവർത്തിച്ചാൽ ക്രിസ്ത്യാനികളായ നമുക്കും കേരളത്തിനും നമ്മുടെ രാജ്യത്തിനും വലിയ നേട്ടമായിരിക്കും.

കൂനൻ കുരിശ് സമരം മതപരമായ സ്വാതന്ത്ര്യം മാത്രമല്ല ദേശീയമായ സ്വാതന്ത്ര്യം കൂടിയാണ് നമുക്ക് നേടിത്തന്നത്. അതിന്റെ യഥാർത്ഥ ചിത്രം ദേശത്തിന്റെ മുമ്പാകെ വരച്ചുകാട്ടാൻ നാം അമാന്തിച്ചുകൂടാ. a

# The Oath of Bent Cross

The Portuguese Bishops and missionaries, actively supported by arms and men, emerged as winners for the time being, but protest and hatred were smoldering in the minds of the poor native Christians. After 53 years the disgruntled native Christians came together and gathered the courage to express their will in the form of an oath, known as the Oath of Bent Cross. This action of a segment of the native Christian community who risked everything including life and property to assert the independence of their ancestral faith had several dimensions and long term consequences not visualised by the people at that time, as in the case of the famous Magna Carta of England in the 13th Century. Religion cannot be isolated from politics or other aspects of life as some people believe as long as it is held with sincerity and passion. Several scholars have noticed the elements of patriotism, nationalism and anti-colonialism in the daring act of a group of unarmed men in the teeth of Portuguese opposition.

**- Prof M.G.S. Narayanan**, Chairman, Indian Historical Research

എന്ന മഹത്തായ പാരമ്പര്യത്തിൽ നാം അഭിമാനം കൊള്ളുന്നു. എന്നാൽ വിദേശീയരും സ്വദേശീയരും ഒരുപോലെ നമ്മോട് ചോദിക്കുന്ന ഒരു ചോദ്യമുണ്ട്: "എന്തുകൊണ്ടാണ് സുവിശേഷദൂത് ഭാരതം മുഴുവൻ എത്തിക്കുന്നതിൽ ശ്ലീഹായുടെ പാത പിന്തുടരാഞ്ഞത്?"

സാമൂഹ്യമായ പദവികളും അംഗീകാരങ്ങളും ആയിരിക്കാം നമ്മെ പുറകോട്ട് വലിച്ചത്. എട്ട്, ഒൻപത് ശതകങ്ങളിൽ മാർത്തോമ്മാ ക്രിസ്ത്യാനികൾ രാജകീയ പ്രീതിക്ക് പാത്രമാവുകയും അങ്ങനെ അവർക്ക് സാമൂഹ്യമായ ഉയർന്ന നിലയിലുള്ള അംഗീകാരങ്ങൾ സിദ്ധിക്കുകയും ചെയ്തു എന്നതിന് അവർക്ക് ലഭിച്ചിട്ടുള്ള സ്ഥാനമാനങ്ങളും പദവികളും ചെപ്പേടുകളും ഒക്കെ തെളിവാണ്. താഴ്ന്ന ജാതിയിൽ എന്ന് സമൂഹം കരുതിയിരുന്നവരെ മതത്തിൽ ചേർക്കുന്നതും അവരോട് സഹവസിക്കുന്നതും തങ്ങൾക്കുള്ള സാമൂഹിക നിലയിൽ അധഃപതനം ഉണ്ടാകുമെന്നും തദ്വാര ഉയർന്ന ജാതിക്കാർ തങ്ങളെ അകറ്റി നിർത്തുമെന്നും അവർ ഭയപ്പെട്ടു. എന്നാൽ മാർത്തോമാ ക്രിസ്ത്യാനികൾ തികച്ചും ഭാരതീയരെന്ന പ്രതിച്ഛായ നിലനിർത്തിയിരുന്നു.

ഒരോ കാലത്തുണ്ടായ വിദേശ ഇടപെടലുകൾ മൂലം സഭയിൽ ചേരിതിരിവുണ്ടാകുകയും തർക്കങ്ങളിലേക്ക് ശ്രദ്ധ വഴിതിരിഞ്ഞു പോകുകയും ചെയ്തു. ഭിന്നിച്ചുണ്ടായ സഭകൾ എല്ലാം വിദേശരാജ്യങ്ങളുടെ പേരിലാണ് അറിയപ്പെട്ടത്. വിദേശ മിഷനറിമാർ കൂടുതൽ താഴ്ന്ന ജാതിക്കാരെന്നു വിളിക്കപ്പെട്ടിരുന്നവരെ മതത്തിൽ ചേർത്തത് ഉയർന്ന ജാതിക്കാരെ അകറ്റി നിർത്തി. ഇന്ന് സുവിശേഷ ഘോഷണത്തിന് ഒരു വലിയ തടസ്സം ക്രൈസ്തവസഭ ഒരു വിദേശസഭയെന്ന ഇമേജാണ്.

ഒരു വിദേശ രാജ്യവും തങ്ങളുടെ സഭയുടെ നേതൃത്വം മറ്റു രാജ്യങ്ങൾക്ക് നൽകില്ല. പൗരസ്ത്യ രാജ്യങ്ങളുടെ ക്രിസ്തീയ ആചാരങ്ങൾ വേദപുസ്തക പ്രകാരമാണെങ്കിൽ പോലും പാശ്ചാത്യ രാജ്യങ്ങൾ സ്വീകരിക്കില്ല. സഭാതലവന്റെ ദേശീയതക്ക് വൻ പ്രാധാന്യമാണ് അവർ കൊടുക്കുന്നത്. പാശ്ചാത്യ സംസ്കാരത്തിനോ പാരമ്പര്യത്തിനോ ഭീഷണി ഉയർത്താൻ സാധ്യതയുള്ള ആരെയും നേതൃത്വം ഏൽപിക്കാറില്ല. അന്തോക്യൻ സഭയുടെ ഭരണഘടനാപ്രകാരം അവിടെയുള്ള അറബി വംശജർക്ക് മാത്രമാണ് പാത്രിയർക്കീസ് സ്ഥാനം.

ഭാരതക്രൈസ്തവരുടെ മേലുള്ള വിദേശ രാജ്യങ്ങളുടെ മേൽക്കോയ്മ സംസ്കാരത്തിൻമേലുള്ള കടന്നുകയറ്റമായാണ് ഇവിടെയും വ്യാഖ്യാനിക്കപ്പെടുന്നത്. അതിനാൽ ഭാരതത്തിലെ ക്രിസ്തീയ സഭയുടെ ഭാവിയെ പറ്റി ചിന്തിക്കുന്നവർ വിദേശ ഭരണം വലിയ ദോഷം ചെയ്യും എന്ന് അഭിപ്രായപ്പെടുന്നു. ഭാരത ക്രിസ്തീയ സഭ ദേശീയമായെങ്കിൽ മാത്രമേ 110 കോടി ജനങ്ങൾക്കിടയിൽ ക്രിസ്തുവിന്റെ യഥാർത്ഥ സാക്ഷികൾ ആകാൻ നമുക്ക് കഴിയൂ.



*കൂനൻകുരിശ് സത്യത്തിന്റെ ഓർമ്മയ്ക്കായി മലങ്കരസഭ സ്ഥാപിച്ചിരിക്കുന്ന കൽക്കുരിശും പിന്നിൽ പള്ളിയും*

## ക്രൂശിന്റെ വിജയം

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇട വരരുത് (ഗലാ. 6:14)

ഉദയംപേരൂർ സുന്നഹദോസിൽ വച്ച് ലജ്ജാകരമായ വിധത്തിൽ നഷ്ടപ്പെട്ട ജന്മാവകാശം സുറിയാനി സഭ വീണ്ടെടുത്തത് കുരിശിലെ സത്യപ്രതിജ്ഞ മൂലമാണ്. ലോകാരംഭം മുതലുള്ള ചരിത്രം പരിശോധിച്ചാൽ കൂനൻ കുരിശ് സത്യം പോലുള്ള രക്തരഹിതമായ വിപ്ലവം വേറെ ഒരു രാജ്യത്തും ഉണ്ടായതായി കാണുകയില്ല.

**കൂനൻ കുരിശ് സത്യം മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സ്വാതന്ത്ര്യ പ്രഘോഷണം (Declaration of Independeence) ആയിരുന്നു.**

യഥാർത്ഥമായ സ്വാതന്ത്ര്യം നൽകുന്നത് ക്രിസ്തുവാണ് (യോഹ. 8:36). സ്വാതന്ത്ര്യത്തിലേക്കുള്ള കർത്താവിന്റെ വഴികൾ നമുക്ക് അഗോചരമാണ്. യിസ്രായേൽ ജനത്തെ യഹോവയായ ദൈവം തന്റെ ബലമുള്ള കൈയാൽ വിടുവിച്ചു. പരിശുദ്ധാത്മാവിൽ പ്രേരിതരായി നമ്മുടെ പൂർവ്വപിതാക്കന്മാർ കർത്താവിന്റെ സ്ലീബായിൽ തലമുറകൾക്കായി എന്നെന്നേക്കുമുള്ള സ്വാതന്ത്ര്യസത്യം ചെയ്തു. ഈ സത്യത്തിന്റെ സ്മരണ മാർത്തോമ്മ ക്രിസ്ത്യാനികളുടെ ഹൃദയത്തിൽ നിന്നും ഒരുനാളും മാഞ്ഞുപോകയില്ല.

കൂനൻ കുരിശ് സത്യം ക്രൂശിന്റെ വിജയമാണ്! സത്യമായ കുരിശിന്റെ വിജയമാണ് ജ്ഞാനപീഠം കയറിയ മഹാകവി ജി വാഴ്ത്തിയത്:

***"പാപം ഹരിച്ചു പാരിന്നു മുന്നേറുവാൻ പാത കാണിക്കും കുരിശേ ജയിക്കുക."***

### References


1. Z.M. പാറേട്ട്, ***മലങ്കര നസ്രാണികൾ*** Vol II, MOC Publications.
2. ഡോ. ഹെർമ്മൻ ഗുണ്ടർട്ട്, ***കേരള പഴമ***, മാതൃഭൂമി ബുക്സ്.
3. വില്യം ലോഗൻ, ***മലബാർ മാന്വൽ***, മാതൃഭൂമി ബുക്സ്.
4. എ. ശ്രീധരമേനോൻ, ***കേരള ചരിത്രം***, ഡി.സി. ബുക്സ്.
5. എൻ. കൃഷ്ണപിള്ള, ***കൈരളിയുടെ കഥ***, ഡി. സി. ബുക്സ്.
6. റവ. ഡോ. സി.ഇ. ഏബ്രഹാം, ***സഭാ ചരിത്ര സംഗ്രഹം***, സി.എസ്.എസ്. ഗ്രന്ഥം
7. ***കൂനൻ കുരിശു സത്യത്തിലെ രാഷ്ട്രീയം,*** മലയാളം വാരിക (1178 ഇടവം 30, 13 ജൂൺ 2003). ഇൻഡ്യൻ എക്സ്പ്രസ് പബ്ലിക്കേഷൻസ്.
8. റോബിൻ ജെഫ്രി, ***നായർ മേധാവിത്വത്തിന്റെ പതനം***, ഡി.സി. ബുക്സ്.
9. Dr. Varghese Perayil, ***The Oath of Coonan***


a

കവർ സ്റ്റോറി



# കൂനൻകുരിശിനെപറ്റി അല്പം

■ ഡോ. എം. കുര്യൻ തോമസ്

**1653** ജനുവരി 3-ന് മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശു സത്യം ചരിത്രഗതി മാറ്റിമറിച്ച ഒരു സംഭവമാണ്. 54വർഷം നീണ്ട റോമൻ കത്തോലിക്കാ ആധിപത്യം ഈ ജനകീയ മുന്നേറ്റത്തിലൂടെ മലങ്കരസഭ തൂത്തെറിഞ്ഞു എന്നതിലുപരി, ഇന്ത്യൻ മണ്ണിൽ പാശ്ചാത്യർക്കെതിരെ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായാണ് ഡോ. രാജൻ ഗുരുക്കളെപ്പോലുള്ള ചരിത്രകാരന്മാർ ഇന്ന് കൂനൻകുരിശു സത്യത്തെ കാണുന്നത്.

വളരെയധികം വളച്ചൊടിയ്ക്കപ്പെട്ട ചിത്രമാണ് കൂനൻകുരിശു സത്യത്തെപ്പറ്റി പിൽക്കാല -പ്രത്യേകിച്ചും റോമൻ കത്തോലിക്ക- ചരിത്രകാരന്മാർ നൽകുന്നത്. ജസ്യൂട്ടുകൾക്കെതിരെയുള്ള കലാപം മാത്രമായി അതിനെ ചുരുക്കാനും, മാർ അഹത്തള്ളായുടെ മരണവാർത്തകേട്ട് പെട്ടന്നുണ്ടായ ഒരു വികാരപ്രകടനമായി മാത്രം അതിനെ നിസാരവൽക്കരിക്കാനുമുള്ള സംഘടിതശ്രമം ഇന്നും തുടരുന്നു. എന്തിനധികം, ഇന്ന് കൂനൻകുരിശു സത്യത്തിന്റെ വേദിതന്നെ മാറ്റിയാണ് പ്രചരിപ്പിക്കുന്നത്.

ആദ്യമൊക്കെ നിസാരമായി കരുതിയെങ്കിലും അധികം താമസിയാതെ കൂനൻകുരിശു സത്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ റോമാ സിംഹാസനം അക്കാലത്തുതന്നെ അതിനെക്കുറിച്ചു പഠിക്കാൻ ഒരു കമ്മീഷനെ ചുമതലപ്പെടുത്തിയിരുന്നു. അവരുടെ റിപ്പോർട്ടും, സമകാലീന ജസ്യൂട്ട്, കർമ്മലീത്താ സഭകളുടെ രേഖകളും ഭാഗീകമായെങ്കിലും പരിശോധിച്ച് ഫാ. ഡോ. ജേക്കബ് കൊല്ലപറമ്പിൽ രചിച്ച *ദ് സെന്റ് തോമസ് ക്രിസ്റ്റ്യൻ റവലൂഷൻ ഇൻ 1653* എന്ന ഗ്രന്ഥം കൂനൻകുരിശു സത്യത്തെപ്പറ്റി ഏതാണ്ട് വ്യക്തമായ ഒരു ചിത്രം നൽകുന്നുണ്ട്.

2007-ലെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാൾ ദിവസം കൂനൻകുരിശു സത്യത്തിന്റെ ചരിത്രാവിഷ്ക്കാരമായ ഒരു ചിത്രം കോട്ടയം പഴയ സെമിനാരിയിൽ അനാഛാദനം ചെയ്തു. 16 അടി നീളവും 4 അടി ഉയരവുമുള്ള ഇത് കേരളത്തിൽ ക്യാൻവാസിൽ വരച്ച ഏറ്റവും വലിയ എണ്ണഛായാ ചിത്രമായാണ് കരുതപ്പെടുന്നത്.

സെമിനാരി പ്രിൻസിപ്പൾ ഫാ. ഡോ. കെ. എം ജോർജ്ജിന്റെ നിർദ്ദേശപ്രകാരം *സ്കൂൾ ഓഫ് സേക്രഡ് ആർട്സി*നുവേണ്ടി ഈ ലേഖകന്റെ മേൽനോട്ടത്തിൽ വിശദമായ ഗവേഷണം നടത്തി രണ്ടുവർഷംകൊണ്ടാണ് ഈ ചിത്രം പൂർത്തീകരിച്ചത്. അതിലെ അംശങ്ങളിൽ ചരിത്രപരമായി പരമാവധി സത്യസന്ധതപുലർത്താൻ ശ്രദ്ധിച്ചിട്ടുമുണ്ട്. ആ ചിത്രരചനയ്ക്കായി നടത്തിയ ഗവേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് ഈ ലേഖനം.

ഒന്നാമതായി കൂനൻകുരിശു സത്യത്തിന്റെ വേദി ഇന്ന് റോമൻ കത്തോലിക്കർ ചൂണ്ടിക്കാട്ടുന്ന മട്ടാഞ്ചേരി അങ്ങാടിയിലെ തടിക്കുരിശല്ല. അക്കാലത്ത് റോമൻ കത്തോലിക്ക സഭ നിയമിച്ച ജുഡിഷ്യൽ കമ്മീഷന്റെ റിപ്പോർട്ടു പ്രകാരം മട്ടാഞ്ചേരിയിലെ ജീവമാതാവിന്റെ (Our lady of life) പള്ളിയാണ് സത്യം നടന്ന സ്ഥലം. ഈ റിപ്പോർട്ടുപ്രകാരം പള്ളിക്കുള്ളിലാണ് സത്യം നടന്നത്. പ്രാദേശിക പാരമ്പര്യ പ്രകാരം പള്ളിമുറ്റത്തെ കൽകുരിശിൽ ആലാത്തുകെട്ടിയും. ഒരുപക്ഷേ നേതാക്കന്മാർ അകത്തു ചെയ്ത സത്യം, വീണ്ടും പുറത്ത് കൽക്കുരിശിൽ ആലാത്തുകെട്ടി ജനക്കൂട്ടം ആവർത്തിച്ചിരിക്കണം. കയറിൽ എല്ലാവർക്കും തൊടാൻ ആവാത്തതിനാൽ *തൊട്ടവരെ തൊട്ടാണ്* സത്യം ചെയ്തതെന്നാണ് പാരമ്പര്യം. ഈ കുരിശ് ഇന്നില്ല. ഇതിന്റെതെന്നു കരുതുന്ന ഏതാനും ഭാഗങ്ങൾ ആ പള്ളിപ്പരിസരത്തുണ്ടന്നു പറയുന്നു. ഒരുപക്ഷേ ഒരു *സ്വാതന്ത്ര്യ ചിഹ്നം* എന്നനിലയിൽ പിന്നീട് വികാരാവേശം ജനിപ്പിക്കാതിരിക്കാൻ അത് ബോധപൂർവ്വം നശിപ്പിച്ചതാവാനും മതി.

രണ്ടാമതായി, *കൂനൻകുരിശ്* എന്ന പേരാണ്. സമകാലിക മലയാള രേഖകളിലൊന്നും ഈ പേര് കാണുന്നില്ല. 18-ാം നൂറ്റാണ്ടിലെ *വർത്തമാനപുസ്തകം*, *നിരണം ഗ്രന്ഥവരി*തുടങ്ങിയ മലയാളകൃതികൾ *മട്ടാഞ്ചേരി കുരിശുങ്കലെ സത്യം* എന്ന രീതിയിലാണ് ഈ ഐതിഹാസിക സമരത്തെ വിവരിക്കുന്നത്. യുറോപ്യൻ ഗ്രന്ഥകാരന്മാരും പത്തൊൻപതു മുതലുള്ള നൂറ്റാണ്ടുകളിലെ മലയാള ചരിത്രകാരന്മാരുമാണ് *കൂനൻ കുരിശ്* എന്ന പേരിന് സ്ഥിരപ്രതിഷ്ഠ നേടികൊടുത്തത്.

1653-ൽ സത്യംചെയ്ത കൽക്കുരിശിനു വളവുണ്ടായി (രുന്നു), അതിനാൽ *കൂനുള്ള കുരിശ്* എന്ന അർത്ഥത്തിൽ *കൂനൻകുരിശെന്നു* പേരുവീണു എന്നാണ് ഇന്ന് പ്രചരിപ്പിക്കുന്ന ഒരു കെട്ടുകഥ. മലങ്കരയിലെ കൽക്കുരിശുകളുടെ നിർമ്മാണരീതി പരിശോധിച്ചാൽ അവയ്ക്ക് *കൂന്* ഉണ്ടാവുക അസംഭവ്യമാണന്നു ബോധ്യമാകും. തീരശ്ചീനമായോ ലംബമായോ ചെരിയുകയല്ലാതെ അവ വളയുന്ന പ്രശ്നമില്ല. ചെരിവിന് *കൂന്* എന്നു പറയില്ല. അപ്രകാരം ചെരിഞ്ഞാൽ മലയാള ഭാഷയിൽ അതിനെ ദ്യോതിപ്പിക്കുവാൻ *ചെരിഞ്ഞ കുരിശ്* എന്ന പദമുണ്ട്.

മട്ടാഞ്ചേരിയിലെ വിപ്ലവത്തെ നിസാരവൽക്കരിക്കാൻ പിൽക്കാലത്ത് റോമൻ കത്തോലിക്കർ പലകെട്ടുകഥകളും പ്രചരിപ്പിച്ചു. 1653 -ലെ *സത്യത്തിന്റെ ലജ്ജാഭാരംകൊണ്ട് കുരിശു വളഞ്ഞുപോയി* എന്നതായിരുന്നു അതിലൊന്ന്. ആ കെട്ടുകഥയ്ക്ക് ശക്തി പകരാൻ പ്രചരിപ്പിച്ച പേരാവാൻ വഴിയുണ്ട് *കൂനൻകുരിശ്* എന്നത്.

മറ്റൊരു സംഭാവ്യതയുള്ളത് കുരിശിന്റെ വലിപ്പമാണ്. മട്ടാഞ്ചേരിയിലെ കൽക്കുരിശ് താരതമ്യേന ചെറുതാണങ്കിൽ അതിനെ ആ അർത്ഥത്തിൽ *കുഞ്ഞൻ കുരിശെന്നു* വിളിക്കാൻ സാദ്ധ്യതയുണ്ട്. മട്ടാഞ്ചേരിയിൽ കരിങ്കല്ലില്ലായെന്നതും തറയുറയ്ക്കാൻ വിഷമമുള്ള അയഞ്ഞ മണ്ണാണെന്നതും ഈ സാദ്ധ്യതയെ ബലപ്പെടുത്തുന്നു. *കുഞ്ഞൻ കുരിശ്* യുറോപ്യൻ ഭാഷകളിൽ കയറിയിറങ്ങി *കൂനൻ കുരിശാ*കാനിടയുണ്ട്. ഏതായാലും *കൂനൻകുരിശെന്ന* പേരാണ് ഇന്ന് നിലനില്ക്കുന്നത്.

മൂന്നാമതായി, തടിച്ചുകൂടിയ ജനത്തിന്റെ പെട്ടന്നുണ്ടായ വികാരപ്രകടനമല്ല കൂനൻകുരിശു സത്യം. റോമൻ കത്തോലിക്ക രേഖകൾപ്രകാരം കുറഞ്ഞ പക്ഷം 1652 നവംബർ പകുതിമുതലെങ്കിലും കൊച്ചിയിലും പരിസരങ്ങളിലുമുള്ള പള്ളികളിൽ *മലങ്കര പള്ളിയോഗം* തദ്വിഷയകമായി കൂടിക്കൊണ്ടിരുന്നു. അവരായിരുന്നു - പഴയ ഭാഷയിൽ *പള്ളികളിലെ കത്തങ്ങളും പ്രമാണപ്പട്ടവരും* - കൂനൻകുരിശു സത്യത്തിന്റെ കേന്ദ്രബിന്ദു. അവരെ സംരക്ഷിക്കുന്ന നസ്രാണിപ്പടയും, ഒരുപക്ഷേ കൊച്ചിയിലും സമീപത്തുമുള്ള കുറെ നസ്രാണികളും ഇതിൽ പങ്കുചേർന്നിരിക്കാം. ഏതായാലും നിയമപരമായി മലങ്കര സഭയുടെ സമസ്തകാര്യങ്ങളിലും അധികാരമുള്ള *മലങ്കര പള്ളിയോഗമാണ്* കൂനൻകുരിശു സത്യം ചെയ്തത്.

18-ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ ചരിത്രപ്രസിദ്ധമായ നസ്രാണിപ്പടയുടെ അപചയം ആരംഭിച്ചെങ്കിലും വേലുത്തമ്പി വിപ്ലവത്തെ തുടർന്ന് കേണൽ മക്കാളെ തിരുവിതാംകൂറിലെയും കൊച്ചിയിലെയും നായർപ്പടയെ പിരിച്ചുവിടുന്നതുവരെ അത് നിലനിന്നു. അവരുടെ ആകാരത്തെയും വേഷവിധാനത്തെയും പരിശീലനത്തെയുംപറ്റി വിവിധ നൂറ്റാണ്ടുകളിലെ ദീർഘമായ പല ചരിത്രവിവരണങ്ങളും ലഭ്യമാണ്. ഇവയുടെ

അടിസ്ഥാനത്തിൽ ടി. കെ. ജോസഫ് രൂപം കൊടുത്ത *കേരളാ സൊസൈറ്റി പേപ്പേഴ്സിൽ* പ്രസിദ്ധീകരിച്ച ഒരു രേഖാചി ത്രത്തിൽ നിന്നാണ് ഈ ചിത്രത്തിലെ നസ്രാണിപ്പടയാളികൾക്ക് രൂപം കൊടുത്തിരിക്കുന്നത്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പും പിമ്പുമുള്ള വിവരണങ്ങൾ പ്രകാരം, അയഞ്ഞ കാൽകുപ്പായവും പുറകോട്ട് ആലമുള്ള വെള്ളക്കുപ്പായവും-*കമ്മീശ്*-മാണ് നസ്രാണി കത്തനാർമാർ ഉപയോഗിച്ചിരുന്നത്. അവരിൽ ഭൂരിഭാഗവും നഗ്നപാദരായിരുന്നുവെന്നും ചരിത്രരേഖകൾ. 20-ാം നൂറ്റാണ്ടിൽപോലും മെത്രാന്മാരും കത്തനാർമാരും അധികാര ചിഹ്നമായി *താക്കോലും തുവാലയും* ചുമലിൽ ധരിച്ചിരുന്നു.

കൂനൻകുരിശു സത്യത്തിനു നേതൃത്വം നല്കിയത് *ജാതിക്കുതലവൻ* പകലോമറ്റം തോമ്മാ അർക്കദിയാക്കോനും (പിന്നീട് മഹാ നായ മാർത്തോമ്മ ഒന്നാമൻ എപ്പിസ്ക്കോപ്പ) ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുമാണ്. കൽദായ സഭയിലെ വൈദികർ ഇന്നും അപൂർവ്വമായി ഉപയോഗിക്കുന്ന *അൽമുത്തി* എന്ന കുട്ടികാപ്പയാണ് ഈ ചിത്രത്തിൽ തോമ്മാ അർക്കദിയാക്കോൻ ധരിച്ചിരിക്കുന്നത്. പേർഷ്യൻ പാരമ്പര്യപ്രകാരം ഇതു ധരിച്ചുകൊണ്ട് വി. കുർബ്ബാന അർപ്പിക്കാം. മലങ്കരസഭയിൽ ഈ പാരമ്പര്യം അവസനിപ്പിച്ചത് 19-ാം നൂറ്റാണ്ടിൽ മാത്രമാണ്. വിവിധ പാരമ്പര്യങ്ങളിൽനിന്ന് മലങ്കരസഭ രൂപികരിച്ച തൊപ്പിയാണ് അദ്ദേഹം ധരിച്ചിരിക്കുന്നത്. ഇന്ന് മലങ്കര മെത്രാന്റെ അംശവസ്ത്രം ഈ *അൽമുത്തി*യുടെയും *വെട്ടു തൊപ്പിയുടെയും* പിൻഗാമിയാണ്.

മാർത്തോമ്മാ ഒന്നാമന്റെ ഒരു ഭിത്തി ചിത്രം അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന അങ്കമാലി പള്ളിയുടെ മദ്ബഹയിൽ ആലേഖനം ചെയ്തിട്ടുണ്ട്. അംശവടിയും സ്ലീബായും പിടിച്ചുനില്ക്കുന്ന ഈ ചിത്രം അദ്ദേഹത്തിന്റെ മുൻഗാമിയായ ഗീവർഗീസ് അർക്കദിയാക്കോന്റെയാണെന്നാണ് റോമൻ കത്തോലിക്കാ പ്രചരണം. ഇത് മാർത്തോമ്മാ ഒന്നാമനെയും കൂനൻകുരിശു സത്യത്തെയും തമസ്ക്കരിക്കാനുള്ള ബോധപൂർവമായ ശ്രമത്തിന്റെ ഭാഗമായി കാണണം.

നസ്രാണികളും അവരുടെ കത്തനാർമാരും കേരളത്തിലെ മറ്റു സവർണജാതിക്കാരെപ്പോലെ *മുൻ കുടുമ്മ* വെച്ചിരുന്നു. (*പട്ടക്കാരുടെ പട്ടവും കുടുമ്മി ആയിരുന്നു - ഗുണ്ടർട്ട്*) 18-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ ഭഗീരഥപ്രയത്നം നടത്തിയിട്ടും (*പട്ടക്കാരുടെയും മാപ്പിളമാരുടെയും തലചിരപ്പിച്ച് പട്ടം കൊടുത്ത് ...- നിരണം ഗ്രന്ഥവരി*) 1876-ൽ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് വരുമ്പോഴും അപൂർവമായെങ്കിലും പട്ടക്കാർ കുടുമ്മി വളർത്തിയിരുന്നു.

കേരളത്തിലെ സവർണ ജാതികളുടെ പൊതുവായ ജാതിചിഹനങ്ങളിൽ പെട്ടവയായിരുന്നു *കുടുമ്മിയും കടുക്കനും* (കർണാഭരണം) *പൂണൂലും*. ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളുടെ ജാത്യാചരങ്ങൾ ഭേദപ്പെടുത്തിയ കൂട്ടത്തിൽ *കടുക്കൻ* ധരിക്കുന്നത് നിരോധിച്ചിരുന്നു. (ഏഴാം മൗത്വാ, ഏഴാം കൂടിവിജാരം, പതിനാലാം കാനോനാ). ഉദയംപേരൂർ സുന്നഹദോസ് അടിച്ചേൽപ്പിച്ച സാമൂഹികാചരങ്ങളിലെ ഭേദഗതികളിലൊന്നും നസ്രാണികളുടെ ഇടയിൽ നടപ്പായില്ലായെന്ന് സമകാലിക റോമൻ കത്തോലിക്കാ ചരിത്രകാരന്മാർതന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. അതിനാൽ 1653-ൽ *കടുക്കൻ* ധരിച്ച നസ്രാണി *പ്രമാണികളുടെ* സാന്നിദ്ധ്യം സ്വഭാവികമാണ്.

നസ്രാണികളുടെ പൂണൂലിനെ സംബന്ധച്ച് ചിലർ സംശയം ഉന്നയിച്ചിട്ടുണ്ട്. ഇത് മുഖ്യമായും *പൂണൂൽ* ഒരു ബ്രാഹ്മണ ചിഹ്നമാണന്ന തെറ്റിദ്ധാരണയുടെ പുറത്താണ്. മുകളിൽ പറഞ്ഞതുപൊലെ സവർണജാതികളുടെ പൊതുചിഹ്നമായിരുന്നു *പൂണൂൽ*. ക്ഷേത്രനിർമ്മാണവേളയിൽ വിശ്വകർമ്മജർ പൂണൂൽ ധരിക്കണമെന്നാണ് ചട്ടം. പക്ഷേ പൂണൂലിന്റെ ഇഴകളുടെ എണ്ണത്തിൽ വ്യത്യാസമുണ്ട്. കേരളീയ ജാതി വ്യവസ്ഥയിൽ നസ്രാണികൾ ജാതിപരമായി കച്ചവടം *കുലധർമ്മ*മാക്കിയ വൈശ്യ ജാതിയിൽപെട്ടവരായിരുന്നു. ബ്രാഹ്മണർ, ക്ഷത്രിയർ മുതലായ വരുമായി ഇടപഴകുന്ന *ഉയർന്നജാതി* എന്ന നിലയിൽ നസ്രാണികൾ തങ്ങളുടെ ജാതി ചിഹ്നമായി *പൂണൂൽ* നിലനിർത്തി. അതല്ലാതെ നസ്രാണികളെല്ലാം നമ്പൂതിരിമാരായിരുന്നു എന്നത് പ്രകടമാക്കാനല്ല പൂണൂൽ ധരിച്ചിരുന്നത്.

18-ാം നൂറ്റാണ്ടിൽ പോലും നസ്രാണികൾ പൂണൂൽ ധരിച്ചിരുന്നു. ജസ്യൂട്ട് രേഖകളെ അവലംബിച്ച് ഡി. ഫെറോളി 18-ാം നൂറ്റാണ്ടിൽ *നസ്രാണി ആൺപൈതങ്ങളുടെ മാമോദീസാ വേളയിൽ കാർമ്മികൻ പൂണൂൽ ആശീർവദിച്ച് ശിശുവിനെ ധരിപ്പിച്ച ശേഷം ഊരിയെടുക്കുമെന്നും, പിന്നീട് പ്രായപൂർത്തിയായ ശേഷം മാത്രമാണ് അത് ധരിക്കുന്നതെന്നും* രേഖപ്പെടുത്തിയിട്ടുണ്ട്. ദ്വിജത്വത്തിന്റെ (രണ്ടാം ജന്മത്തിന്റെ) ലക്ഷണമാണ് ബ്രാഹ്മണ മതപ്രകാരം പൂണൂൽ. മാമോദീസാ രണ്ടാം ജന്മമായതിനാൽ അതിന്റെ പ്രത്യക്ഷ ലക്ഷണമായി പൂണൂൽ ധരിച്ചിരുന്നുവെങ്കിൽ അതിന് ക്രൈസ്തവ വേദശാസ്ത്രപരമായി തെറ്റൊന്നുമില്ല. കേരളീയ സമൂഹത്തിലെ നിലനിൽപ്പിന് നസ്രാണികൾക്ക് അത് ആവശ്യമായിരുന്നുതാനും.

പലരും പ്രചരിപ്പിക്കുന്നതുപോലെ കൂനൻ കുരിശു വിപ്ളവമല്ല മലങ്കരസഭയെ വിഭജിച്ചത്. മറിച്ച് പറമ്പിൽ ചാണ്ടിയുടെ ബദൽ മെത്രാൻ സ്ഥാനലബ്ധിയണ്. *രണ്ടു ലക്ഷത്തിൽ നാനൂറു കറെ* നസ്രാണികൾ കൂനൻ കുരിശു വിപ്ളവത്തെ പിന്തുണച്ചു എന്ന് സമകാലിക പാരമ്പര്യം. വിപ്ളവം ഏതാണ്ട് സമ്പൂർണ്ണമായിരുന്നെന്ന് റോമൻ കത്തോലിക്കാ ചരിത്രകാരന്മാരും സമ്മതിക്കുന്നു. ചാണ്ടിദ്വയങ്ങൾ സത്യലംഘനം നടത്തി മറുകണ്ടം ചാടിയതോടെയാണ് *സുറിയാനി കത്തോലിക്കർ* അഥവാ *സീറോ - മലബാർ സഭ* എന്ന റോമൻ കത്തോലിക്കാ വിഭാഗം രൂപമെടുത്തത്.

സ്വാർത്ഥ ലാഭത്തിനായി മലങ്കരസഭയെ ഒറ്റിക്കൊടുത്ത പറമ്പിൽ ചാണ്ടി പ്രഭൃതികളുടെ ചതി ഇല്ലായിരുന്നെങ്കിൽ കൂനൻകുരിശു വിപ്ലവംമൂലം ഇന്ന് ഇന്ത്യയിൽ ഒരു ദേശീയ ഏകീകൃത ക്രൈസ്തവസഭ മാത്രം നിലനിന്നേനേ. കാരണം പിന്നീടുണ്ടായ എല്ലാ പിളർപ്പുകളുടെയും അടിസ്ഥാന കാരണം ചാണ്ടിയുടെ ചതിയാണ്.

(***ലേഖകൻ സഭാചരിത്രകാരനും ഗ്രന്ഥകർത്താവുമാണ്. 2000-ൽ മലയാള ഭാഷയിലെ ആദ്യത്തെ ചരിത്രഗ്രന്ഥമായ നിരണം ഗ്രന്ഥവരി എഡിറ്റ് ചെയ്ത് പ്രസിദ്ധീകരിച്ചു.*** )

# സ്ലീബാ വന്ദനവ് വിഗ്രഹാരാധനയോ?

**■ ഡോ. പൗലൊസ് മാർ ഗ്രീഗോറിയോസ്**

വിഗ്രഹാരാധനയെന്നു പറയുന്നത് സൃഷ്ടിയിലുള്ള എന്തിനെയെങ്കിലും സ്രഷ്ടാവായിക്കരുതി ആരാധിക്കുന്നതിനെയാണ്. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെയല്ലാതെ സൃഷ്ടിയിലുള്ള മറ്റു യാതൊന്നിനെയും നമുക്ക് ദൈവമായി ആരാധിപ്പാൻ സാദ്ധ്യമല്ല. എന്നാൽ കർത്താവിന്റെ ക്രൂശും കബറിടവും ഒക്കെ നമ്മുടെ രക്ഷയ്ക്കായി കർത്താവ് നിർവ്വഹിച്ച പ്രവൃത്തിയുടെ അവിഭാജ്യ ഘടകങ്ങളായതുകൊണ്ട് അവയ്ക്ക് നാം നൽകുന്ന വന്ദനവ് ക്രിസ്തുവിന്റെ രക്ഷാപ്രവർത്തനത്തിനു നാം നൽകുന്ന വന്ദനവാണ്. ക്രൂശിനെ വന്ദിക്കുന്നതിൽ ആരാധനയുണ്ടെങ്കിൽ ആ ആരാധന ക്രൂശിനല്ല ക്രൂശിതനായ ക്രിസ്തുവിനാണ് നൽകപ്പെടുന്നത്. പരിശുദ്ധന്മാരെ വന്ദിക്കുന്നതിലും അടങ്ങിയിട്ടുള്ളത് അവരിൽകൂടെ കാണപ്പെടുന്ന ദൈവത്വത്തെയുള്ള വന്ദനയാണ്. പരിശുദ്ധ പിതാക്കന്മാർ ദൈവവാഹികളായിരുന്നതുകൊണ്ടാണ് അവരെയും അവരുടെ ചിത്രങ്ങളെയും നാം വന്ദിക്കുന്നത്.

**ആരാധന എപ്പോഴും പിതാവും പുത്രനും പരിശുദ്ധ റൂഹായുമാകുന്ന ഏക ദൈവത്തിനാണ് സമർപ്പിയ്ക്കപ്പെടുന്നത്. എന്നാൽ വന്ദനവ് ദൈവ സിംഹാസനമായ ത്രോണോസിനും രക്ഷായുധമായ സ്ലീബായ്ക്കും ദൈവ ബന്ധമുള്ള മറ്റു പലതിനോടുമാകാം.**

കവർ സ്റ്റോറി



# ആർത്താറ്റ് പടിയോല

■ പി.ഐ. ബാബു



*ആർത്താറ്റ് പടിയോലയുടെ അസ്സൽ രൂപം*

**കൊ**ല്ലവർഷം 981 മകരത്തിൽ ആർത്താറ്റ് പള്ളി ഇടവകക്കാർ, പള്ളിനടയിൽ ഒരുമിച്ചു കൂടി വിദേശികളിൽ നിന്ന് അനുഭവിച്ചിട്ടുള്ള അവശതകൾക്കും, ഉപദ്രവങ്ങൾക്കും പരിഹാരമെന്നോണം, അന്നത്തെ മെത്രാപ്പോലീത്ത ആയിരുന്ന, മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയ്ക്ക് (ആറാം മാർത്തോമ്മ) ചെമ്പോലയിൽ എഴുതി സമർപ്പിച്ച ഒരു ദൃഢ പ്രതിജ്ഞയാണ് സഭാ ചരിത്രത്തിൽ "ആർത്താറ്റ് പടിയോല" എന്ന പേരിൽ അറിയപ്പെടുന്നത്.

യാതൊരു വിദേശ സഭകൾക്കും കീഴ്പ്പെടുകയില്ലെന്നും, എന്തുവില കൊടുത്തും പൂർവ്വിക വിശ്വാസം സംരക്ഷിക്കുമെന്നും പ്രതി ജ്ഞ ചെയ്ത ഈ പടിയോല മലങ്കര സഭാചരിത്രത്തിലെ ഒരു അമൂല്യ രേഖയാണ് ചെമ്പുതകിടിൽ പഴയമലയാളം വട്ടെഴുത്തിൽ എഴുതി ആർത്താറ്റ് പള്ളിയിലെ ഒന്നാം വികാരി അച്ചനും പന്ത്രണ്ട് ഇടവക പ്രതിനിധികളും ആണ് ഈ പടിയോലയിൽ ഒപ്പിട്ടിരിക്കുന്നത്.

പടിയോലയിലെ ഉള്ളടക്കം: "കൊല്ലം 981-ാമത് മകരം ഞായറ്റിൽ പുത്തൻകൂറ് തുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരും കൂടി നമ്മുടെ ദിവന്നാത്തിയോത് വാവാ തിരുമുമ്പിൽ എഴുതി വെച്ച പടിയോലയാവിത്. നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ എടത്തുട ഉപദേശം കേൾക്കയ്യാൽ റോമ്മാ വിച്ചാതത്തിലേക്ക് തിരിഞ്ഞു പോയി വഴക്കു പിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ടെടുക്കാൻ ഇടവന്നു. അബദ്ധം കൊണ്ട് വളരെ വ്യാകുലത്തിന് എടവന്നതിനാൽ മേലാൽ അങ്ങിനെ ഇടവരാതിരിപ്പാൻ വേണ്ടി റോമായിൽ നിന്നോ, വാവെലിൽ നിന്നോ, അതിയോക്കായിൽ നിന്നോ മറ്റുവല്ല പരദേശത്തു നിന്നോ, വരുന്ന യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരു നാളാവിട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാ ചിലികായുടെ പൂർവ്വിക വിച്ചാതവും ചട്ടങ്ങളും അനുസരിച്ചു നടന്നു കൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെ പെറ്റമ്മയുടെ ആർത്താറ്റ് പള്ളി നടയിൽ വെച്ച് എഴുതിയ മൈക്ക വികാരി തെക്കെക്കര കുരിയാതു കത്തനാർ (ഒപ്പ്)."

ഇതിന് താഴെ പന്ത്രണ്ട് ഇടവക പ്രധാനികളുടെ പേരുവിവരവും ഒപ്പും ഉണ്ട്. തിരുവനന്തപുരം ഓറിയന്റൽ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ ഈ പടിയോല സൂക്ഷിച്ചിരിക്കുന്നു.)

വിദേശ ബന്ധങ്ങൾക്കു മുമ്പേ മലങ്കര സഭ പുലർത്തിയിരുന്ന തനിമയിലേക്കു എന്തു വില കൊടുത്തും സഭയെ നയിക്കാനുള്ള ആഹ്വാനം നൽകി എന്നതാണ് ആർത്താറ്റ് പടിയോലയുടെ ചരിത്രപരമായ പ്രാധാന്യം. കൊച്ചി ദിവാൻജിയും, ബ്രിട്ടീഷ് മേധാവിത്വത്തെ എതിർത്തിരുന്ന വ്യക്തിയുമായിരുന്ന പാലിയത്തച്ചന്റെ ഗ്രന്ഥശേഖരത്തിൽ നിന്നുമാണ് ഈ പടിയോല കണ്ടെടുത്തത്. അതുകൊണ്ട് പാലിയത്തച്ചനും, പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമനും (അന്നത്തെ യൗസേഫ് കത്തനാർ) സംബന്ധിച്ച ഒരു ചടങ്ങിൽ വെച്ചാണ് ഇത് എഴുതി സമർപ്പിക്കപ്പെട്ടതെന്ന് കരുതുന്നു. 1808-ൽ പുതുക്കിപണിത പള്ളിയുടെ കൂദാശ ദിവസമായിരുന്നു ഈ പടിയോല എഴുതി സമർപ്പിക്കപ്പെട്ടതെന്ന് ചില സഭാ ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു.

വൈദേശികാധിപത്യത്തെയും അധിനിവേശത്തേയും ധൈര്യപൂർവ്വം നിശ്ചയ ദാർഢ്യത്തോടുകൂടി തിരസ്കരിച്ച ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ധ്വനി അലയടിക്കുന്ന വരികളാണ് ആർത്താറ്റ് പടിയോലയിൽ തങ്കലിപികളാൽ എഴുതപ്പെട്ടിരിക്കുന്ന ചരിത്ര സത്യം

ആർത്താറ്റ് പള്ളിയുടെ വടക്കു വശത്തുള്ള ഭിത്തിയിൽ സ്ഥാപിച്ചിരിക്കുന്ന പടിയോലയുടെ രേഖ അതിന്റെ പൂർണ്ണരൂപത്തിൽ :



ആർത്താററ് പടിയോല

കൊല്ലം 981-ാമത് മകരഞായറ്റിൽ പുത്തൻകൂറ് സുറിയാനിക്കാരായ ആർത്താറ്റ് ഇടവകക്കാരെല്ലാവരുംകൂടി നമ്മുടെ ദിവന്നാസിയോസ് ബാവ തിരുമുമ്പാകെ എഴുതിവെച്ച പടിയോലയാവിത്. നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട് ഉപദേശം കേൾക്കയാൽ റോമാവിശ്വാസത്തിലേക്കു തിരിഞ്ഞുപോയി വഴക്കുപിടിച്ച് പള്ളിയും പറമ്പും പകുത്ത് നർക്കിട്ട് എടുപ്പാൻ ഇടവന്ന അബദ്ധങ്ങണ്ട് വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ മേലാൽ അങ്ങിനെ വരാതിരിപ്പാൻവേണ്ടി റോമായിൽ നിന്നോ ബാബേലിൽ നിന്നോ അന്തിയോക്യായിൽ നിന്നോ മറ്റു വല്ലപരദേശത്തു നിന്നോ വരുന്നയാതൊരു മെത്രാൻമാരുടെയും ഉപദേശവും നടപ്പുകളും ഒരുനാളും കേട്ടുവഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമാ ശ്ലീഹായുടെ പൂർവ്വിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറും സമ്മതിച്ച് തമ്പുരാനെ പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളി നടയിൽ വച്ച് എഴുതിയ മേക്ക് വികാരി

തെക്കെക്കര കുരിയത് കത്തനാർ
പനയ്ക്കൽ താരു
കൂത്തൂർ ചുമ്മാർ
കോലാടി ഇട്ടൂപ്പ്
കാക്കശ്ശേരി മാത്തു
ചുങ്കത്ത് ഇയ്യാവു
തോലത്ത് പാഷു
ചിരൻ പാത്തു
ചെറുവത്തൂർ കുഞ്ഞാത്തു
പുലിക്കോട്ടിൽ താരു
കിടങ്ങൻ ചേറുണ്ണി
മണ്ടുംപാൽ കുഞ്ഞിത്തു
തെങ്ങുങ്കൽ കുരിയാക്കു

ഈ ശില കുന്നംകുളം മെത്രാസനാധിപൻ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ 24-12-2004 ൽ സ്ഥാപിച്ചു.

*ആർത്താറ്റ് പടിയോലയുടെ പകർപ്പ്*

ലേഖനം



# മോനേ നിനക്ക് വേദനിച്ചോ...?

■ ഫാ. വർഗീസ് ചാക്കോ, തിരുവല്ല

"എന്റെ പപ്പാ എനിക്ക് ATM ആണ്. എപ്പോൾ ഞാനാവശ്യപ്പെട്ടാലും പണം തരുന്ന ATM. മമ്മി എനിക്കു തട്ടുകടയാണ്. എനിക്കിഷ്ടമുള്ള ഭക്ഷണം നിമിഷനേരംകൊണ്ട് തയ്യാറാക്കി തരുന്ന തട്ടുകട. ഞാൻ ഇവരെ വരച്ച വരയിൽ നിർത്തുന്ന ഗുണ്ടയാണ്."

ATM, തട്ടുകട, ഗുണ്ട എന്നിവ ഇന്നിന്റെ മുഖമുദ്രകളാണ്. ഇന്ന് മാതാപിതാക്കൾ ഏറ്റവും ഭയപ്പെടുന്നത് സ്വന്തം മക്കളെയാണ്. മക്കളെ കുറിച്ചുള്ള ചിന്തയാൽ പൊള്ളുന്ന മനസ്സുമായി കഴിയുന്ന നിരവധി മാതാപിതാക്കളുണ്ട്. മകനോ മകളോ അല്പം താമസിച്ചെത്തിയാൽ കാരണം തിരക്കുവാൻപോലും മാതാപിതാക്കൾ ഭയപ്പെടുന്നു.

തങ്ങളുടെ മക്കൾക്ക് ഒരു കുറവും ഉണ്ടാകരുത്. അവരുടെ ആവശ്യങ്ങൾ നിറവേറ്റുവാൻ രാപകലില്ലാതെ അദ്ധ്വാനിക്കുവാൻ മാതാപിതാക്കൾക്ക് മടിയില്ല. ആവശ്യത്തിനു ഭക്ഷണം ലഭിക്കാതെ, വസ്ത്രമില്ലാതെ, എന്തിന് പുസ്തകങ്ങൾ പോലും വാങ്ങുവാൻ നിവൃത്തിയില്ലാതെ വേദനിച്ച തങ്ങളുടെ ബാല്യം കുഞ്ഞുങ്ങൾക്കുണ്ടാകരുത്.

മാതാപിതാക്കളുടെ ഈ ശാഠ്യം സ്വന്തം മണ്ണിൽ ചവുട്ടി നില്ക്കാൻ പോലും അവകാശമില്ലാത്ത അവസ്ഥയിലേക്ക് മക്കളെ കൊണ്ടെത്തിക്കുന്നു.

"ദൈവം ഒരു കാട്ടുതീയാണ്. അവിടുന്നു കത്തുന്നു. നമ്മൾ അവിടുത്തോടു കൂടി കത്തിക്കൊണ്ടിരിക്കുന്നു." മരണക്കിടക്കയിൽ കിടന്നുകൊണ്ട് വി. ഫ്രാൻസീസ് അസ്സീസി പറഞ്ഞ വാക്കുകളാണിവ. യേശു തമ്പുരാൻ അതുകൊണ്ടു തന്നെയാണ് പറഞ്ഞത് "ഭൂമിയിൽ തീ ഇടുവാൻ ഞാൻ വന്നിരിക്കുന്നു, അത് ഇപ്പോഴേ കത്തിയെങ്കിൽ കൊള്ളായിരുന്നു" (ലൂക്കോ. 12:49).

കർത്താവ് പറയുന്ന ഈ തീ സ്നേഹത്തിന്റെ ജ്വാലയാണ്. അത് കത്തിയെരിഞ്ഞ് ഭൂതലം മുഴുവൻ ഒന്നാക്കി ദൈവിക ചൈതന്യത്തിലേക്ക് നയിക്കുന്നതാണ്. നമ്മിൽ ഓരോരുത്തരുടെയും ജീവിതത്തിൽ തീ കത്തിക്കൊണ്ടിരിക്കുന്നു. അത് മനസ്സിലാണെന്നു മാത്രം. ഒരുവൻ മറ്റൊരുവന്റെ മനസ്സിലേക്ക് അഗ്നിക്കനലുകൾ കോരിയിട്ട് അവനെ കത്തിക്കുന്നു. മക്കൾ അമ്മയപ്പന്മാരുടെ മനസ്സിൽ, ഭാര്യ ഭർത്താവിന്റെ മനസ്സിൽ, തിരിച്ചും.

ഇങ്ങനെ എരിഞ്ഞു തീർന്നു കൊണ്ടിരിക്കുന്ന ഒരു ജനസമൂഹമാണ് നമുക്ക് ചുറ്റും. ഈ അഗ്നി എങ്ങനെ കെടുത്തും? മരവിച്ച മനുഷ്യരുടെ മനസ്സുകൾ എവിടെയും കാണാം. അടുക്കുംതോറും അകലുന്ന മനസ്സുകൾ.

സിനിമാ, ടി.വി, പത്രമാസികകൾ, മൊബൈൽ ഫോൺ, ഇന്റർനെറ്റ് ഇവയെല്ലാം യുവതീ യുവാക്കളുടെ മനസ്സിലും ശരീരത്തിലും തീ കത്തിച്ച് ഭ്രാന്തമായ ജീവിതാവേശത്തിന് വശംവദരായി, അവസാനം ഒന്നിനും കൊള്ളാത്ത അവസ്ഥയിൽ മാതാപിതാക്കന്മാരുടെ മനസ്സിലെ കെടാത്ത കനലായി മാറുന്നു. നിമിഷാർദ്ധങ്ങൾ കൊണ്ട് മാറിമറിയുന്ന ജീവിതസാഹചര്യങ്ങളുടെ മോഹിപ്പിക്കുന്ന അനുഭവങ്ങളെ സ്വായത്തമാക്കുവാൻ ശ്രമിച്ചിട്ട് സാദ്ധ്യമാകാതെ നിരാശയുടെയും വെറുപ്പിന്റെയും അഗ്നിക്കനലുകൾ ഹൃദയത്തിൽ വഹിക്കുന്നവർ ലക്ഷ്യമില്ലാതെ നടന്നു നീങ്ങുന്നു.

ഓരോ ഭവനങ്ങളിൽ ദൈവം സ്നേഹാഗ്നിയായ് എരിയേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. ദൈവം നിർമ്മിച്ച സ്നേഹചരടിൽ പരസ്പരം ബന്ധിപ്പിക്കണം.

കർത്താവ് കൊല്ലപ്പെട്ടു. ശിഷ്യന്മാർ ചിതറിപ്പോയി സ്വന്തകണ്ണാൽ ഉയർത്തെഴുന്നേറ്റ കർത്താവിനെ കണ്ടിട്ടും ധൈര്യം വീണ്ടെടുക്കുവാൻ അവർക്കു കഴിഞ്ഞില്ല. നിരാശയുടെ, ലക്ഷ്യം ഇല്ലായ്മയുടെ, ഭയത്തിന്റെ, ഏകാന്തതയുടെ അഗ്നിക്കനൽ അവരുടെ ഉള്ളിലും കത്തി എരിഞ്ഞു. ആ അഗ്നി അണഞ്ഞത് പെന്തിക്കോസ്തി നാളിൽ ഉയരത്തിൽ നിന്ന് പരിശുദ്ധാത്മാവു അഗ്നിനാവുകളുടെ രൂപത്തിൽ അവരിലേക്കിറങ്ങിയപ്പോഴായിരുന്നു. പരിശുദ്ധാത്മാവിനെ അറിഞ്ഞ അവരിൽ നിന്ന് ഭയം, നിരാശ എല്ലാം ഓടി അകന്നു. പരിശുദ്ധാത്മാവിനെ അറിഞ്ഞ അവർ അന്നു മുതൽ ലോകത്തെ കീഴ്മേൽ മറിക്കുന്നവരായി. ഇന്ന് സമൂഹത്തിൽ, ഭവനങ്ങളിൽ, വ്യക്തികളിൽ പരിശുദ്ധാത്മാവിന്റെ നടത്തിപ്പില്ലാതായിരിക്കുന്നു. പെന്തിക്കോസ്തിയുടെ പുതുക്കത്തിന്റെ അനുഭവം എല്ലാ പ്രശ്നങ്ങളുടെയും ശാശ്വത പരിഹാരമാണ്.

വർഷങ്ങൾക്കു മുമ്പ് വായിച്ച നോവലിലെ സംഭവം കൂടി കുറിക്കട്ടെ. വിധവയായ അമ്മ, അഞ്ചുമക്കൾ. മക്കളുടെ നല്ല ഭാവിക്കുവേണ്ടി അമ്മ ഇഞ്ചിഞ്ചായി സ്വയം ചതഞ്ഞ് അദ്ധ്വാനിച്ചു. എല്ലാവരും നല്ല നിലയിലെത്തി. ഇളയമകൻ അവരുടെ സർവ്വസ്വവുമായിരുന്നു. അവനും ഉയർന്ന നിലയിലായി. ജീവിത സന്തോഷങ്ങളുടെ നടുവിൽ തിമിർത്താടിയ ഒരു പെണ്ണ് അവന്റെ ജീവിതസഖിയായി വരുവാനാഗ്രഹിച്ചു. ഒരു നിബന്ധന മാത്രം. അവന്റെ അമ്മയെ മറ്റെവിടെങ്കിലും ഉപേക്ഷിക്കണം.

മനഭാരത്തോടെ അവൻ ഉറങ്ങുവാൻ കിടന്നു. ഒരു സ്വപ്നം അവനെ മാറ്റിമറിച്ചു. അവനാഗ്രഹിച്ച പെണ്ണ് അവന്റെ അമ്മയുടെ നെഞ്ച് വെട്ടിപ്പൊളിച്ച് ഹൃദയം കൊടുക്കുവാനാവശ്യപ്പെട്ടു. പെണ്ണിനോടുള്ള ലഹരി മൂത്ത അവൻ അമ്മയെ കൊന്ന് ഹൃദയം എടുത്തു. അതുമായി അവൻ ഓടി. കൈയ്യിലിരുന്ന ഹൃദയത്തിന് ചൂടുകൂടുന്നതുപോലെ... അവന്റെ കൈ ചുട്ടുപൊള്ളുന്നതുപോലെ അതൊരു അഗ്നിഗോളമായ് മാറി. ഒരു കല്ലിൽ തട്ടി അവൻ വീണു. അമ്മയുടെ ഹൃദയം അവന്റെ കൈയിൽ നിന്നു താഴെ വീണു. തപ്പിത്തടഞ്ഞെഴുന്നേറ്റ് അവൻ മാതൃഹൃദയത്തിലേക്ക് നോക്കി. ***"മോനേ നിനക്കു വേദനിച്ചോ?"*** മാതൃഹൃദയം അവനോടു ചോദിച്ചു. അമ്മേ.... അവൻ അലറി കരഞ്ഞ് ഉറക്കത്തിൽ നിന്നുണർന്നു. അമ്മ ഓടിക്കിതച്ച് അവന്റെ അരികിൽ വന്നു. എന്തുപറ്റി മോനേ? അവർ ചോദിച്ചു. എന്റെ അമ്മേ... എന്റെ അമ്മേ... അവൻ ആ കാലിൽ കെട്ടിപ്പിടിച്ചു കരഞ്ഞു. ഒന്നും മനസ്സിലാകാതെ അമ്മയുടെ കണ്ണിൽ നിന്ന് കണ്ണുനീർത്തുള്ളികൾ അടർന്ന് അവന്റെ ശിരസ്സിലേക്ക് വീണു. അവന്റെ ഉള്ളിലെ കനലിനെ കെടുത്തിയ ജലപ്രവാഹമായി അതു മാറി. അമ്മയെ വേണ്ടാത്ത, അവന്റെ ഉള്ളിൽ കനലായ പ്രണയിനി അവന്റെ മനസ്സിൽ നിന്നു മറഞ്ഞു. അമ്മ അവനെ പിടിച്ചെഴുന്നേൽപ്പിച്ച് മാറോടണച്ചു.

ഒരു മനുഷ്യൻ മറ്റൊരു മനുഷ്യന്റെ വെളിച്ചമാകണം. ചുറ്റും അന്ധകാരം മുറ്റിനിൽക്കുമ്പോൾ അവിടങ്ങളിലെല്ലാം പ്രകാശം പരത്തി മറ്റുള്ളവരെ നന്മയിലേക്ക് നയിക്കണം. വ്യവസ്ഥകൾ കൂടാതെ സ്നേഹിക്കുവാൻ നമുക്കു കഴിയണം. സ്നേഹശൂന്യതയുടെ കനലിൽ എരിയുന്നവരെ തണുപ്പിക്കണം. പൗലൊസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വീക്ഷണത്തിൽ ഇതേക്കുറിച്ചു പറയുന്നതു ഇപ്രകാരമാണ്: "നല്ലതിനെ സ്നേഹിക്കുക, മനുഷ്യനെ സംബന്ധിച്ചിടത്തോളം അതിനേക്കാൾ പ്രധാനമായി മറ്റൊന്നും തന്നെയില്ല. പ്രാരംഭത്തിൽ തോന്നുന്നതുപോലെ അത്ര എളുപ്പമല്ല അത്. ഒന്നാമത് നല്ലതെന്ന് തോന്നുന്ന പലതും നല്ലതല്ലെന്ന് പലപ്പോഴും അനുഭവം കൊണ്ടേ മനുഷ്യൻ പഠിക്കുന്നുള്ളൂ. അനുഭവം കൊണ്ടുപോലും പഠിക്കാത്ത വരാണധികവും.

***(ലേഖകൻ നിരണം ഭദ്രാസനത്തിലെ വൈദികനും തിരുവല്ല എം.ജി.എം. ഹയർ സെക്കന്ററി സ്കൂൾ റിട്ടയർഡ് അദ്ധ്യാപകനുമാണ്.)***

ലേഖനം

# തൃക്കുന്നത്തു സെമിനാരി യഥാർത്ഥ അവകാശിയുടെ കൈയിൽ



■ ഫാ. മത്തായി ഇടയനാൽ

മലങ്കര സഭ ഒന്നായി നില്ക്കുമ്പോൾ 1889 -ൽ സ്ഥാപിതമായതാണ് തൃക്കുന്നത്ത് സെമിനാരി. അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനമായി പ്രവർത്തിച്ചുവന്ന ഈ സെമിനാരി 1912-ലുണ്ടായ കക്ഷിഭിന്നതയെ തുടർന്ന് പാത്രിയർക്കീസ് പക്ഷത്തിന്റെ കൈവശത്തിലായി. 1958-ൽ സുപ്രീം കോടതിയിൽ നിന്നുണ്ടായ അന്തിമ വിധിയനുസരിച്ച് പാത്രിയർക്കീസ് പക്ഷം കൈവശം വച്ചിരുന്ന പള്ളികളും ഓർത്തഡോക്സ് പക്ഷത്തിന് വിട്ടുകൊടുക്കേണ്ടതായും അതുവരെയുള്ള കോടതി ചിലവ് കോടതിയിൽ കെട്ടിവയ്ക്കേണ്ടതായും വന്നു. ഗത്യന്തരമില്ലാതെ പാത്രിയർക്കീസ് പക്ഷം കാതോലിക്കേറ്റിനെ അംഗീകരിച്ച് സഭയിൽ സമാധാനം ഉണ്ടായി. അന്ന് തൃക്കുന്നത്ത് സെമിനാരിയുടെ ചുമതല വഹിച്ചിരുന്ന അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനി 1966-ൽ കാലം ചെയ്തു. അതേ തുടർന്ന് അഭി. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി അങ്കമാലി ഭദ്രാസനത്തിന്റെ ചുമതല വഹിച്ചുകൊണ്ട് തൃക്കുന്നത്ത് സെമിനാരിയിൽ താമസമാക്കി. 1934-ലെ ഭരണഘടന അംഗീകരിച്ചുകൊണ്ട് ഒന്നായ മലങ്കര സഭ അനുദിനം പുരോഗതിയിലേക്ക് കുതിച്ചുകൊണ്ടിരുന്നു.

പന്ത്രണ്ട് വർഷത്തിനുശേഷം പാത്രിയർക്കീസ് പക്ഷം സഭയിൽ ഭിന്നതയുടെ വിത്ത് വിതച്ചുകൊണ്ട് സമാധാനത്തിന് തുരങ്കം വച്ചു. പാത്രിയർക്കീസ് ബാവാ മലങ്കര സഭയറിയാതെ ഭരണഘടന ലംഘിച്ചുകൊണ്ട് മേല്പട്ടക്കാരെ വാഴിച്ചയയ്ക്കാൻ തുടങ്ങി. തോമസ് മാർ ദിവന്നാസ്യോസ് അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തയാണെന്ന് സ്വയം അവകാശപ്പെട്ടുകൊണ്ട് ആൾ സ്വാധീനമുള്ള പള്ളികളിൽ കടന്നു കയറാൻ തുടങ്ങി. ആലുവ തൃക്കുന്നത്ത് സെമിനാരി കാതോലിക്കാ പക്ഷത്തിന് അവകാശപ്പെട്ടതല്ലെന്നും അത് തങ്ങളുടെ ഉടമസ്ഥതയിൽ ആയിരിക്കേണ്ടതാണെന്ന് പ്രഖ്യാപിക്കണമെന്നും ആവശ്യപ്പെട്ട് 980/1973 നമ്പർ ആയി പാത്രിയർക്കീസ് പക്ഷം കേസ് ഫയൽ ചെയ്തു. കോടതി ആ അപേക്ഷ തള്ളിക്കൊണ്ടും ഓർത്തഡോക്സ് വിഭാഗത്തിന് ഉള്ള അവകാശം ഉറപ്പിച്ചുകൊണ്ടും അവർക്കെതിരായി വിധി കല്പിച്ചു. അതേ തുടർന്നു സെമിനാരി ബലമായി പിടിച്ചെടുക്കുവാൻ ആളുകളെ കൂട്ടികൊണ്ട് ആലുവയിലേക്ക് "Great March" നടത്തി പരാജയപ്പെട്ട സംഭവം കുപ്രസിദ്ധമാണല്ലോ. ലക്ഷ്യം നേടാൻ കഴിയാതെ വന്നപ്പോൾ തൃക്കുന്നത്ത് സെമിനാരി പള്ളി ഇടവക പള്ളിയായി പ്രഖ്യാപിച്ചു കിട്ടുവാൻ O.S. No. 5/1981 ആയി പാത്രിയർക്കീസ് പക്ഷം അന്യായം ഫയൽ ചെയ്തു. തൃക്കുന്നത്ത് സെമിനാരി പള്ളി ഓർത്തഡോക്സ് പക്ഷത്തിന്റെ മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിലാണെന്നും ഇടവക പള്ളിയല്ലെന്നും ഈ കേസ്സിലും അവർക്കെതിരായി വിധി ഉണ്ടായി.

**നീതിന്യായ കോടതി വഴി തൃക്കുന്നത്ത് സെമിനാരിയിൽ അവകാശം സ്ഥാപിക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ ബലപ്രയോഗത്തിലൂടെയും രാഷ്ട്രീയക്കാരെ സ്വാധീനിച്ചും സെമിനാരി കൈവശമാക്കുവാൻ പാത്രിയർക്കീസ് പക്ഷം തന്ത്രങ്ങൾ പ്രയോഗിക്കുകയാണ്. ഓർത്തഡോക്സ് സഭാമക്കൾ സത്യത്തിലും നീതിയിലും അടിയുറച്ചു നിന്നുകൊണ്ട് സഭയുടെ പള്ളികളും സ്വത്തുക്കളും കാത്ത് സൂക്ഷിക്കുവാൻ പ്രതിജ്ഞാബദ്ധരാണ്. സഭാസ്വത്തുക്കൾ പങ്കുവെയ്ക്കുവാൻ ആർക്കും അവകാശമില്ല.**

ഇതിനെല്ലാം പുറമേ പാത്രിയർക്കീസ് പക്ഷത്തിന്റെ ശ്രേഷ്ഠബാവാ അങ്കമാലി, കൊച്ചി, കണ്ടനാട് ഭദ്രാസനങ്ങളിലെ ഒരു പള്ളിയിലും പ്രവേശിക്കുവാൻ പാടില്ലായെന്ന് O.S. 21/2001 കേസ്സിൽ പള്ളി കോടതിയിൽ നിന്നും വിധിയുണ്ടായി. ഇതിനെതിരെ ഡിവിഷൻബഞ്ചിൽ പാത്രിയർക്കീസ് പക്ഷം അപ്പീൽ കൊടുത്തെങ്കിലും അത് തള്ളി നിരോധനം ശാശ്വതമായി ഉറപ്പിച്ചുകൊണ്ട് കോടതി തീർപ്പു കല്പിച്ചു. ഈ നിരോധനം ഇന്നും പ്രാബല്യത്തിലുണ്ട്.

നീതിന്യായ കോടതി വഴി തൃക്കുന്നത്ത് സെമിനാരിയിൽ അവകാശം സ്ഥാപിക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ ബലപ്രയോഗത്തിലൂടെയും രാഷ്ട്രീയക്കാരെ സ്വാധീനിച്ചും സെമിനാരി കൈവശമാക്കുവാൻ പാത്രിയർക്കീസ് പക്ഷം തന്ത്രങ്ങൾ പ്രയോഗിക്കുകയാണ്. 2005-ൽ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും എറണാകുളം ജില്ലാ കളക്ടറും ആലുവ പോലീസ് സൂപ്രണ്ടും ഇരുഭാഗത്തേയും ഓരോ പ്രതിനിധികളും കൂടിയാലോചിച്ച് എടുത്ത തീരുമാനത്തിൽ ഒപ്പ് വച്ചു.

ഈ തീരുമാനമനുസരിച്ച് തൃക്കുന്നത്തു സെമിനാരിയിൽ status quo അതേപടി തുടരും. അരമനയും ചാപ്പലും കാതോലിക്കാ വിഭാഗത്തിന്റെ പൂർണ്ണനിയന്ത്രണത്തിലും അധികാരത്തിലും ആയിരിക്കും. നാലു കബറുകളും പകൽ സമയം തുറന്നിടുന്നതും ഭക്തജനങ്ങൾ ഓരോരുത്തരായി വന്ന് പ്രാർത്ഥിക്കാൻ അവസരം കൊടുക്കുന്നതുമാണ്. മാർ തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ കബർ മുറിയുടെ അകത്തു കയറി ധൂപം വയ്ക്കുന്നതും മൂന്നു തിരുമേനിമാരുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ അവർ മുറിയുടെ പുറത്തുനിന്നു മാത്രം ധൂപം വയ്ക്കുന്നതുമാണ്. വിശ്വാസികളെ മാത്രമേ അകത്തു കയറ്റുകയുള്ളൂ.

ഇരുവിഭാഗത്തിലെയും വൈദീകസ്ഥാനികൾക്ക് പൂട്ടിക്കിടക്കുന്ന പള്ളിയിലോ പള്ളിയോടു ചേർന്നുള്ള മുറിയിലെ മൂന്നു കബറിടത്തിലോ പ്രവേശനം ഇല്ല. ഓർത്തഡോക്സ് സഭയ്ക്ക് ന്യായമായി ലഭിക്കേണ്ട അവകാശങ്ങൾ വേണ്ടെന്ന് വച്ചത് അന്തിമ വിധിതീർപ്പുവരെ സമാധാനം നിലനിർത്തണമെന്ന സദുദ്ദേശത്തിലാണ്. എന്നാൽ കഴിഞ്ഞ ജനുവരി 25-ാം തീയതി രാത്രി 144 പ്രഖ്യാപിച്ച് ഓർത്തഡോക്സ് വിഭാഗത്തെ അരമനയ്ക്കുള്ളിൽ തടഞ്ഞുവയ്ക്കുകയും കോടതി ഉത്തരവും രേഖാമൂലമുള്ള ഉടമ്പടിയും ലംഘിച്ച് അധികാരികൾ തോമസ് മാർ ദിവന്നാസ്യോസിനെ പ്രവേശിപ്പിക്കുകയുമാണ് ചെയ്തത്. ഇതിന് മുമ്പ് കേരളം ഭരിച്ച ഒരു സർക്കാരും ഇത്ര പക്ഷപാതപരമായി പെരുമാറിയിട്ടില്ല.

ഓർത്തഡോക്സ് സഭാമക്കൾ സത്യത്തിലും നീതിയിലും അടിയുറച്ചു നിന്നുകൊണ്ട് സഭയുടെ പള്ളികളും സ്വത്തുക്കളും കാത്ത് സൂക്ഷിക്കുവാൻ പ്രതിജ്ഞാബദ്ധരാണ്. സഭാസ്വത്തുക്കൾ പങ്കുവെയ്ക്കുവാൻ ആർക്കും അവകാശമില്ല. അക്രമത്തിനും അനീതിക്കും എതിരായി ഒരുമിച്ച് പോരാടുവാൻ നമുക്കു കഴിഞ്ഞാൽ ഒരു ശക്തിക്കും നമ്മെ തകർക്കുവാനാവില്ല. ആത്യന്തികമായി സത്യം തന്നെ ജയിക്കും. a

***(ഇടയനാലച്ചൻ തൃക്കുന്നത്തു സെമിനാരി മാനേജരും പള്ളി വികാരിയുമാണ്.)***

GEORGIAN MIRROR EXCLUSIVE

# തൃക്കുന്നത്തു സെമിനാരി: 2005-ലെ കരാർ

(1)

(2)

തൃക്കുന്നത്തു സെമിനാരി സംബന്ധിച്ച് ഓർത്തഡോക്സ്-യാക്കോബായ വിഭാഗങ്ങൾ തമ്മിൽ ചർച്ചചെയ്തു മുഖ്യമന്ത്രിയുടെ സാന്നിധ്യത്തിൽ എടുത്ത തീരുമാനങ്ങൾ

1. തൃക്കുന്നത്തു സെമിനാരിയിൽ statusquo അതേപടി തുടരും.

അരമനയും ചാപ്പലും കാതോലിക്കാ വിഭാഗത്തിന്റെ പൂർണ്ണനിയന്ത്രണത്തിലും അധികാരത്തിലും ആയിരിക്കും 24-7-05 ഞായറാഴ്ച മുതൽ റവ. ഫാ. ബോബി വർഗീസ് അരമനചാപ്പലിൽ വി. കുർബാന അർപ്പിക്കുന്നതാണ്.

2. പള്ളി പൂട്ടികിടക്കുന്നതു കൂടിയാലോചന വഴി പുതിയ തീരുമാനം ഉണ്ടാകുന്നതുവരെ ഇതേ നില തുടരുന്നതാണ്

3. നാലു കബറും രാവിലെ 7 മണി മുതൽ വൈകുന്നേരം 7 മണിവരെ തുറന്നു ഇടുന്നതും ഭക്തജനങ്ങൾ ഓരോരുത്തരായി വന്നു പ്രാർത്ഥിക്കുവാൻ അവസരം കൊടുക്കുന്നതുമാണ്. എന്നാൽ ഈ സമയത്തു കൂട്ടായി വന്നു പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതല്ല.

4. ഇന്ന്(23.7.05) ശനി വൈകുന്നേരം 7.30 മുതൽ 8.30 വരെ കബറിങ്കൽ പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതാണ്. ജൂലൈ 31-ന് ഞായറാഴ്ച മുതൽ എല്ലാ ഞായറാഴ്ചയിലും വൈകുന്നേരം 4 മുതൽ 5 വരെ 50-ൽ (അൻപതിൽ)കൂടാത്ത വിധത്തിൽ വിശ്വാസികളെ പ്രാർത്ഥനയ്ക്കുവേണ്ടി കയറ്റുന്നതാണ്.

മാർ തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ കബറുമുറിയുടെ അകത്തു കയറി ധൂപം വയ്ക്കുന്നതും മൂന്ന് തിരുമേനിമാരുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ധൂപം വെയ്ക്കുന്നതുപോലെ അവർ മുറിയുടെ പുറത്തുനിന്നുമാത്രം ധൂപം വെയ്ക്കുന്നതുമാണ്. വിശ്വാസികൾ മാത്രമേ അകത്തു കയറുകയുള്ളൂ.

ഈ തീരുമാനങ്ങൾ പോലീസ് പൂർണ്ണമായും നടപ്പിലാക്കുന്നതാണ്.

| | |
|---|---|
| Sd/-<br>**ജില്ലാ കലക്ടർ**<br>23.7.05 | Sd/-<br>**മുഖ്യമന്ത്രി**<br>23.7.05 |

Sd/-
**എം. വാഹബ് ഐ.പി.എസ്.**
സൂപ്രണ്ട് ഓഫ് പോലീസ്
23.7.05

| | |
|---|---|
| Sd/-<br>**ജോർജ് മാത്യു**<br>23.7.05 | Sd/-<br>**ഫാ. ഡോ. ഒ. തോമസ്**<br>23.7.05 |

*(ഒപ്പുവച്ചവരിൽ ജോർജ് മാത്യു പാത്രിയർക്കീസ് വിഭാഗത്തിന്റെ അൽമായ ട്രസ്റ്റിയും ഫാ. ഒ. തോമസ് ഓർത്തഡോക്സ് സഭയുടെ അന്നത്തെ വൈദികട്രസ്റ്റിയുമാണ്.)*

## തൃക്കുന്നത്തു സെമിനാരി: സ്ഥിതിവിവരം

ആലുവ തൃക്കുന്നത്തു സെമിനാരി യെന്നു പൊതുവെ അറിയപ്പെടുന്ന കെട്ടുവളപ്പിലുള്ള സ്ഥാപനങ്ങൾ ഇവയാണ്:

1. **സെമിനാരിക്കെട്ടിടങ്ങൾ** - ഓർത്തഡോക്സ് സഭയുടെ അധികാരത്തിലും നിയന്ത്രണത്തിലും.
2. **സെമിനാരിയോടു ചേർന്നുള്ള ചാപ്പൽ** - ഓർത്തഡോക്സ് സഭയുടെ അധികാരത്തിലും നിയന്ത്രണത്തിലും.
3. **സെമിനാരി പള്ളി** (ഇപ്പോൾ പൂട്ടിക്കിടക്കുന്നു).
4. **സെമിനാരി പള്ളിയോടുചേർന്ന് വടക്കു വശത്തുള്ള കബർ മുറി.** ഇതിൽ കടവിൽ പൗലോസ് മാർ അത്താനാസ്യോസ്, കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ്, വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് എന്നിവരുടെ കബറുകൾ സ്ഥിതിചെയ്യുന്നു. മലങ്കരസഭ ഒന്നായിരുന്നപ്പോൾ കടവിൽ പൗലോസ് മാർ അത്താനാസ്യോസിന്റെ കാലത്താണ് സെമിനാരി നിർമ്മിച്ചത്. അദ്ദേഹത്തിന്റെ കാലശേഷം മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ഭരണത്തിൽ വന്നു. 1912-ൽ സഭയിൽ പിളർപ്പുണ്ടായപ്പോൾ കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസിന്റെ കൈവശം വന്നു ചേർന്നു. ഇദ്ദേഹം പിന്നീട് പാത്രിയർക്കീസ് വിഭാഗത്തിന്റെ നേതാവായി. 1953 മുതൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തന്റെ ആസ്ഥാനമാക്കി. 1958-ലെ സഭാ യോജിപ്പിനെത്തുടർന്ന് തൃക്കുന്നത്തു സെമിനാരിയുൾപ്പെട്ട അങ്കമാലി ഭദ്രാസനം പൂർണമായും മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ കാതോലിക്കേറ്റിലെ മെത്രാസനമാവുകയും 1959-ൽ കാതോലിക്കാ നൽകിയ നിയമന കൽപനപ്രകാരം ഗീവർഗീസ് മാർ ഗ്രീഗോറിയോസിന് ചുമതല നൽകുകയും 1966-ൽ അദ്ദേഹം കാലം ചെയ്യുന്നതുവരെ ആസ്ഥാനത്തു തുടരുകയും ചെയ്തു. തുടർന്ന് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ചുമതലയേറ്റു. 1997-ൽ അദ്ദേഹം കാലം ചെയ്തു.
5. **ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ കബറിടം സ്ഥിതിചെയ്യുന്ന മുറി.** ഇത് മൂന്നു തിരുമേനിമാരുടെ കബർ മുറിയോടു ചേർന്ന് നിർമ്മിച്ചിട്ടുള്ളതാകുന്നു.

a

# യാച്ചാരം സെന്റ് ഗ്രിഗോറിയോസ് ബാലഗ്രാം

■ ഫാ. കെ.റ്റി. ഫിലിപ്പ്

**യാച്ചാരം: ഭൂമിയിൽ സ്വർഗ്ഗത്തിന്റെ പ്രതീകം.**

ആന്ധ്രാപ്രദേശിൽ ഹൈദരാബാദ്-നാഗാർജുനസാഗർ ഹൈവേയോട് ചേർന്ന് രംഗറെഡ്ഡി ഡിസ്ട്രിക്ടിലാണ് യാച്ചാരം എന്ന ഗ്രാമം. 1985-ൽ മലങ്കര ഓർത്തഡോക്സ് സഭ വകയായി സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെയും മിഷനറി സ്പിരിറ്റിന്റെയും ഫലമായി സ്ഥാപിതമായ ഈ സ്ഥാപനം ഇന്ന് കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത 110 കുഞ്ഞുങ്ങളുടെ ഭാവി വഴിത്താരയായി മാറിയിരിക്കുകയാണ്.

ഇന്ത്യയുടെ നാനാഭാഗങ്ങളിൽ നിന്നുമുള്ള ജാതിമതവ്യത്യാസങ്ങൾ കൂടാതെ 3 വയസ്സ് മുതൽ 20 വയസ്സുവരെ പ്രായമുള്ള 110 ആൺകുട്ടികളാണ് ഇവിടെ അന്തേവാസികൾ എൽ.കെ.ജി. മുതൽ എൻജിനിയറിങ് ബിരുദതലം വരെ അവർ പഠിക്കുന്നു.

പ. സഭയുടെ നിയോഗപ്രകാരം ബഹു. കെ.ഐ. ഫിലിപ്പ് റമ്പാൻ തന്റെ വിദ്യാഭ്യാസകാലം മുതൽ ശേഖരിച്ചുവച്ചിരുന്ന ദശാംശം ഉപയോഗിച്ചാണ് സ്ഥാപനത്തിന്റെ പ്രവർത്തനത്തിന് തുടക്കം കുറിച്ചത്. പുതുപ്പാടി സെന്റ് പോൾസ് ആശ്രമത്തിലെ ബ്രദർഹുഡ് അംഗങ്ങൾ ഇവിടത്തെ ശുശ്രൂഷകൾക്ക് നേതൃത്വം നല്കുന്നു. ബഹു. പി.എം. തോമസ് റമ്പാച്ചനും ബഹു. ജോസഫ് വെണ്ടറപ്പിള്ളി അച്ചൻ ഉൾപ്പെടെ പല ശ്രേഷ്ഠ വൈദികരും ഇതിന്റെ ആദ്യകാല വളർച്ചക്ക് ദൈവം ഉപയോഗിച്ചവരിൽ പെടുന്നു.

ബഹു. തോമസ് വർഗീസ് (ബിജു) അച്ചന്റെ നേതൃത്വത്തിൽ രണ്ടോ മൂന്നോ സഹോദരങ്ങളാണ് (Brothers) ഇപ്പോൾ ഇവിടത്തെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത്.

സമീപത്തു തന്നെയുള്ള സെന്റ് ഗ്രീഗോറിയോസ് കണ്ണാശുപത്രിയിൽ 5000ത്തിലധികം നേത്രശസ്ത്രക്രിയകൾ ഇതിനകം വിജയകരമായി നടത്തിയിട്ടുണ്ട്. സേവന സന്നദ്ധരായ സഹോദരങ്ങൾ അതിന്റെ പ്രവർത്തനങ്ങൾക്ക് തണൽ നല്കുന്നു.

എല്ലാവർക്കും ആശ്വാസമായി പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള ഒരു മനോ



*യാച്ചാരം ബാലഗ്രാമിലെ കുട്ടികൾക്കുവേണ്ടി തയ്യാറാക്കിയ ക്രിസ്മസ് കാർഡുകളുമായി പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിലെ സൺഡേ സ്കൂൾ കുട്ടികൾ നിയുക്ത മെത്രാൻ വന്ദ്യ യെൽദോ റമ്പാനും സൺഡേ സ്കൂൾ അദ്ധ്യാപകരുമൊത്ത്.*

## സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളിൽ പങ്കാളികളാവുക

മലങ്കര ഓർത്തഡോക്സ് സഭയുടെ അനേകം ജീവകാരുണ്യപ്രവർത്തന പദ്ധതികളും കേന്ദ്രങ്ങളും ഇന്ന് കേരളത്തിനുള്ളിലും കേരളത്തിനു പുറത്തും പടർന്നു പന്തലിച്ചു നിൽക്കുന്നു എന്നതിനെക്കുറിച്ച് സഭാംഗങ്ങളിൽ തന്നെ പലർക്കും ശരിയായ ധാരണയില്ല എന്നത് ഒരു സത്യമാണ്. പ. കാതോലിക്കാ ബാവാ രക്ഷാധികാരിയും സീനിയർ മെത്രാപ്പോലീത്താ അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രസിഡന്റായും രൂപീകരിച്ചിട്ടുള്ള **മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ സൊസൈറ്റി & മിഷൻ ബോർഡ്** 1980-ൽ രൂപീകൃതമായി. ഇന്ന് മിഷൻ ബോർഡിന്റെ കീഴിൽ രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുന്ന നാല്പതോളം ജീവകാരുണ്യ കേന്ദ്രങ്ങളുണ്ട്. കൂടാതെ സഭയിലെ വിവിധ ഇടവകകളും പ്രസ്ഥാനങ്ങളും വ്യക്തികളും നടത്തുന്ന കേന്ദ്രങ്ങളും അനേകമുണ്ട്. സഭയുടെ കീഴിലുള്ള ഈ സ്ഥാപനങ്ങളുടെ പൂർണവിവരങ്ങൾ ഉൾക്കൊള്ളുന്ന ഒരു കൈപ്പുസ്തകം മിഷൻ ബോർഡ് ഈയിടെ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

യാച്ചാരം സെ. ഗ്രിഗോറിയോസ് ബാലഗ്രാം പോലെ തന്നെ കുഷ്ഠരോഗികളുടെ കുഷ്ഠരോഗമില്ലാത്ത ആൺകുട്ടികൾക്കു വേണ്ടിയുള്ളതാണ് മദ്ധ്യപ്രദേശിൽ ഇറ്റാർസിയിലുള്ള സെ. പോൾസ് ബാലഗ്രാം. ഇവിടെ ഇപ്പോൾ 38 കുട്ടികളുണ്ട്. ഇതേ അവസ്ഥയിലുള്ള പെൺകുട്ടികൾക്കുവേണ്ടി മഹാരാഷ്ട്രയിലെ പൂനെ അടുത്ത് മാർമുഡിയിലുള്ളതാണ് സെ. ജോർജ് ബാലികാഗ്രാം (40 കുട്ടികൾ).

കുഷ്ഠരോഗത്തേക്കാൾ മാരകവും ഭയജന്യവുമാണ് ഇന്ന് എയിഡ്സ് രോഗം. ഇത്തരം രോഗികളുടെ എയ്ഡ്സ് രോഗമില്ലാത്ത കുട്ടികൾക്കു വേണ്ടി സഭ ആരംഭിച്ചിരിക്കുന്നതാണ് കർണാടകയിലെ തുംകൂർ ജില്ലയിൽ ഭക്തരഹള്ളിയിലുള്ള സെ. ഗ്രിഗോറിയോസ് ദയാഭവൻ. മുപ്പതു കുട്ടികളാണ് ഇപ്പോഴിവിടെയുള്ളത്.

ഇങ്ങനെയുള്ള ജീവകാരുണ്യപ്രവർത്തനങ്ങൾക്കു വേണ്ടിയാണ് സഭാതലത്തിൽ എല്ലാവർഷവും **മിഷൻ സൺഡേ** കവർ പിരിവു നടത്തുന്നത്. കവർപ്പിരിവായും കാണിക്ക വഴിയായും സഭാംഗങ്ങളിൽ നിന്നു പിരിഞ്ഞു കിട്ടുന്ന തുകയുടെ വിനിയോഗം എപ്രകാരം ഏതു സ്ഥാപനത്തിനാണ് വേണ്ടതെന്ന് അതാതിന്റെ പ്രാധാന്യമനുസരിച്ചുള്ള മുൻഗണനാ ക്രമത്തിൽ മിഷൻ ബോർഡാണ് തീരുമാനിച്ചു നടത്തുന്നത്.

സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കുള്ള സംഭാവനകൾ വർഷം തോറുമുള്ള മിഷൻ സൺഡേ കവർ പിരിവ് വഴി ഏറ്റവും വിജയപ്രദമാക്കേണ്ടത് ഓരോ സഭാംഗത്തിന്റെയും കടമയാണ്. മറ്റവ സരങ്ങളിലുള്ള സംഭാവനകൾ മലങ്കര സഭാ മിഷൻ ബോർഡ്, (Account Payee cheque to Malankara Sabha Mission Board), സെ. പോൾസ് മിഷൻ സെന്റർ, മാവേലിക്കര-3 എന്ന വിലാസത്തിൽ അയച്ചു കൊടുക്കാവുന്നതാണ്. സംഭാവന ലഭിച്ചാലുടൻതന്നെ സംഭാവന നൽകിയ ഓരോ വ്യക്തിക്കും കൃത്യമായ രസീത് അയച്ചു കൊടുക്കുന്നതിനുള്ള ക്രമീകരണം ചെയ്തിട്ടുണ്ട്. ഏതു സ്ഥാപനത്തിന് സംഭാവന വിനിയോഗിക്കണമെന്ന് ദാതാവിന് താല്പര്യമുണ്ടെങ്കിൽ ആ വിവരം കത്തിലൂടെ രേഖപ്പെടുത്താവുന്നതാണ്.

സ്ഥാപനങ്ങൾക്ക് സംഭാവനകൾ നേരിട്ടയക്കാനും സൗകര്യമുണ്ട്. ഇത്തരം സംഭാവനകൾക്കും കൃത്യമായ രസീത് സ്ഥാപനങ്ങളിൽ നിന്നും ലഭിക്കുന്നതാണ്.

ജാലകം

# ഒരു മഹാത്മാവിന്റെ ജീവിതകഥ



■ പോൾ മണലിൽ

**കൊ**ച്ചി ലെജിസ്ളേറ്റീവ് കൗൺസിലിൽ തുടർച്ചയായി നാലുതവണ അംഗമായിരുന്നു കുന്നംകുളത്തെ കെ.ടി. മാത്യു. ദിവാൻ സി.ജി. ഹൈർബർട്ട് ഐ.സി.എസ്. അദ്ധ്യക്ഷ പദവി അലങ്കരിച്ച കൊച്ചി നിയമസഭയിൽ കെ.ടി. മാത്യൂ ഡപ്യൂട്ടി പ്രസിഡന്റായിരുന്നു. ഈ നിലയിലാണ് കൊച്ചി രാജ്യചരിത്രത്തിൽ കെ.ടി. മാത്യുവിന്റെ നാമം രേഖപ്പെടുത്തിയിരിക്കുന്നതെങ്കിലും കേരളജനത നന്ദിപൂർവ്വം സ്മരിക്കേണ്ട മറ്റൊരു വിശിഷ്ട കർമ്മം കെ.ടി. മാത്യൂ ചെയ്തിട്ടുണ്ട് കേരളത്തിൽ ആദ്യമായി ഒരു അന്ധ-ബധിര-മൂക വിദ്യാലയം സ്ഥാപിച്ചതു കുന്നംകുളം വടക്കൂട്ട് കോലാടി താവുവിന്റെയും എളച്ചാറിന്റെയും പുത്രനായ കെ.ടി. മാത്യുവാണ്. ഈ മഹാത്മാവിന്റെ ജീവചരിത്രമാണ് പി.സി. മാത്യു പുലിക്കോട്ടിൽ എഴുതിയ ***'ശ്രീ. കെ.ടി. മാത്യു എക്സ് എം.എൽ.സി.'***

മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നു ബി.എൽ. പാസ്സായ കെ.ടി. മാത്യൂ അഭിഭാഷകനായി പ്രവർത്തിക്കാതെ ഒരു യൂറോപ്യൻ പെട്രോൾ കമ്പനിയിൽ ഓഫീസറായിട്ടാണ് ഔദ്യോഗിക ജീവിതം ആരംഭിച്ചത്. പിന്നീട് അദ്ദേഹം ഓറിയന്റൽ ലൈഫ് ഇൻഷുറൻസ് കമ്പനിയിൽ ഓഫീസറായി. കൊളംബോയിൽ ജോലി ചെയ്യുമ്പോൾ 1940-ൽ ഉദ്യോഗത്തിൽ നിന്നു രാജിവച്ചു ജന്മനാട്ടിലേക്കു മടങ്ങി. 1895-ൽ ജനിച്ച കെ.ടി മാത്യൂ 1946-ൽ അമ്പത്തിയൊന്നാം വയസ്സിൽ അന്തരിച്ചു.

കുന്നംകുളത്തെ ഒരു സുറിയാനി ക്രിസ്ത്യാനി കുടുംബത്തിൽ ജനിച്ച കെ.ടി. മാത്യൂവിന്റെ ജീവിതം തന്റെ ഔദ്യോഗിക ജീവിതത്തിനിടയിൽ പരിമിതപ്പെട്ടു പോയെന്ന് ആരും കരുതരുത്. അന്ന് ബി.എ, ബി.എൽ പാസ്സായാൽ കൊച്ചിരാജ്യത്തു നിയമവകുപ്പിൽ ചേരാം. ജഡ്ജിയും ചീഫ് ജസ്റ്റീസും വരെ ആകാം.

കെ.ടി. മാത്യു തിരഞ്ഞെടുത്തത് ഒരു ഉദ്യോഗമായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മനസ്സിൽ ഒരു സമൂഹമുണ്ടായിരുന്നുവെന്ന് പിൽക്കാലപ്രവർത്തനങ്ങൾ കാണുമ്പോൾ നമുക്കു മനസ്സിലാകും. അതാണ് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ പ്രത്യേകത.

പ്രജകളെ ഭരണകാര്യങ്ങളിൽ പങ്കെടുപ്പിക്കാൻ കൊച്ചി മഹാരാജാവ് തീരുമാനിച്ചതിനെ തുടർന്നാണ് അവിടെ നിയമനിർമ്മാണ സഭ




രൂപീകരിക്കാൻ നടപടിയുണ്ടായത്. അതനുസരിച്ചു കൊച്ചിൻ കൗൺസിൽ റെഗുലേഷൻ ഉണ്ടായി. 1925-ൽ കൊച്ചി നിയമനിർമ്മാണ സഭയിലേക്ക് ആദ്യ തിരഞ്ഞെടുപ്പു നടന്നപ്പോൾ കുന്നംകുളത്തെ സ്ഥാനനാർത്ഥിയായി. തലപ്പിള്ളി രാജവംശത്തിൽപ്പെട്ട മണക്കുളം തമ്പുരാനെ തോല്പിച്ചു കൊണ്ടാണ് പെട്രോൾ കമ്പനിയിൽ ഓഫീസറായിരുന്ന കെ.ടി. മാത്യു തിരഞ്ഞെടുപ്പിൽ ജയിച്ചത്. കൗൺസിൽ അംഗമാകുക എന്നാൽ അന്നത്തെ ലക്ഷ്യം രാജ്യസേവനമാണ്. സാമ്പത്തിക നേട്ടങ്ങൾ ഒന്നുമില്ലായിരുന്നു. ഒന്നാം കൗൺസിലിൽ അദ്ദേഹം മികച്ച പ്രകടനം കാഴ്ചവച്ചതായി കൊച്ചി ലെജിസ്ളേറ്റീവ് പ്രൊസീഡിങ്സിൽ കാണാം.

1928-ലെ രണ്ടാം കൗൺസിൽ ഇലക്ഷനിൽ കെ.ടി. മാത്യൂ തോല്പിച്ചതു പരുവക്കാട്ടിൽ അപ്പുണ്ണിമേനോനെ ആയിരുന്നു. കൊച്ചിരാജ്യത്തെ കാണക്കുടിയാന്മാരുടെ അവകാശങ്ങൾ സംരക്ഷിക്കാൻ രണ്ടാം കൗൺസിലിൽ കെ.ടി. മാത്യു വീറോടെ വാദിച്ചിട്ടുണ്ട്. കാണക്കുടിയാന്മാരുടെ ആവശ്യങ്ങളെക്കുറിച്ചു ജനങ്ങളെ ബോധവാന്മാരാക്കാൻ കെ.ടി. മാത്യുവിന്റെ പത്രാധിപത്യത്തിൽ ***'കുടിയാൻപത്രിക'*** എന്നൊരു മാസികയും നടത്തിയിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയിലെ സജീവ അംഗമായിരുന്ന കെ.ടി. മാത്യുവാണ് 1928-ൽ കൊച്ചിയിൽ വച്ചു നാട്ടുരാജ്യ പ്രജാസേവനവും സമസ്തകേരള കുടിയാൻ സമ്മേളനവും വിളിച്ചുകൂട്ടാൻ നേതൃത്വം നൽകിയതെന്ന് ഓർക്കുമ്പോൾ അദ്ദേഹത്തിന്റെ രാജ്യസേവനത്തെപ്പറ്റി പറയാതിരിക്കാൻ വയ്യ. നാട്ടുരാജ്യങ്ങളിലെ പ്രജകൾക്കു കോൺഗ്രസ് പരിഗണന നൽകുന്നില്ലെന്നു ചൂണ്ടിക്കാട്ടി കെ.ടി. മാത്യു ജവഹർലാൽ നെഹ്റുവിനു കത്തയച്ചു. മാത്യുവിന്റെ വീക്ഷണത്തോടു അനുഭാവം വ്യക്തമാക്കി നെഹ്റു ഒരു മറുപടിയും അയച്ചു. കൊച്ചിയിൽ ലാലാ ലജ്പത്റായിയുടെ അദ്ധ്യക്ഷതയിൽ നടന്ന നാട്ടുരാജ്യ പ്രജാസമ്മേളനത്തിൽ വച്ചു കെ.ടി. മാത്യുവിനെ സംഘടനയുടെ അഖിലേന്ത്യാ സെക്രട്ടറിയായി തിരഞ്ഞെടുത്തു.

മൂന്നാം കൗൺസിലിൽ കെ.ടി. മാത്യൂ തോല്പിച്ചതു പഴഞ്ഞി പുലിക്കോട്ടിൽ ചേറു വക്കീലിനെയായിരുന്നു. 1931-ൽ അങ്ങനെ കുന്നംകുളത്തു നിന്നു വീണ്ടും അദ്ദേഹം കൊച്ചി കൗൺസിലിൽ എത്തി. സർക്കാരിന്റെ

---

ഹരമായ ചാപ്പൽ ഇവിടെയുള്ളത് കുട്ടികൾക്കും മുതിർന്നവർക്കും ദൈവസംസർഗ്ഗത്തിനായി വേർതിരിക്കപ്പെട്ട വിശുദ്ധ ദേവാലയമായി നിലകൊള്ളുന്നു.

സമീപത്തു തന്നെ സ്ഥാപിച്ചിരിക്കുന്ന വൃദ്ധഭവനവും അശരണരുടെ ആശാകേന്ദ്രമാണ്.

നമ്മുടെ സഭയുടെ ഇപ്രകാരമുള്ള പ്രവർത്തനങ്ങൾക്ക് താങ്ങും തണലും ഏകുവാനും പ്രാർത്ഥനകൊണ്ടും സാമ്പത്തിക കൈത്താങ്ങൽ കൊണ്ടും സന്ദർശനം കൊണ്ടും അതിലുപരി സമർപ്പണജീവിതമുള്ള സഹോദരങ്ങൾ തങ്ങൾക്ക് ദൈവം നല്കുന്ന ജീവിതത്തിന്റെ ഒരു ഭാഗമെങ്കിലും നീക്കി വച്ചുകൊണ്ടും ഇപ്രകാരമുള്ള സ്ഥാപനങ്ങളിൽ സഭയുടെ ശുശ്രൂഷ ചെയ്യുവാൻ തീരുമാനിക്കുകയും തിരഞ്ഞെടുക്കുകയും ചെയ്താൽ ആയത് നിത്യതയിലേക്കുള്ള ഒരു മുതൽകൂട്ടും ദൈവരാജ്യത്തിന്റെ കെട്ടുപണിയിലുള്ള ഒരു സജീവപങ്കാളിത്തവും ആയിരിക്കും എന്നതിന് സംശയമില്ല. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒട്ടേറെ ആതുരാലയങ്ങളുണ്ട്. അവിടെയെല്ലാം നിസ്വാർത്ഥരായ പ്രവർത്തകരുടെ സേവനവും ആവശ്യമുണ്ട്. വിദേശയൂണിവേസിറ്റികളിലും മറ്റും പഠിക്കുന്നവരും പരിശീലിക്കുന്നവരും ചെയ്യുന്നതു പോലെ, നമ്മുടെ യുവതീയുവാക്കളും വിവിധ കോഴ്സുകളോ പരീക്ഷകളോ പാസ്സായി അല്പകാലത്തേക്കെങ്കിലും ഇപ്രകാരമുള്ള സ്ഥാപനങ്ങളിൽ ശുശ്രൂഷിക്കുന്നത് വലിയൊരു ദൈവാനുഗ്രഹമായിരിക്കും. സേവനം കഴിഞ്ഞ് ജോലിയിലായാൽ ദശാംശംകൊണ്ടും സന്ദർശനം കൊണ്ടും തുടർന്നും സ്ഥാപനനങ്ങളെ സഹായിക്കാൻ സന്മനസ്സുള്ളവർക്ക് സാധിക്കും.

വി. മത്തായിയുടെ സുവിശേഷത്തിൽ നമ്മുടെ കർത്താവ് അരുളിച്ചെയ്തിരിക്കുന്ന "കൊയ്ത്തു വളരെയുണ്ടു സത്യം, വേലക്കാരോ ചുരുക്കം" (മത്താ. 9:37) എന്നവാക്യം നമ്മുടെ ഹൃദയങ്ങളിൽ മാറ്റൊലി കൊള്ളട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

a

വിശ്വാസ സത്യങ്ങൾ



# വി. കുർബാനയിലെ പ്രതീകങ്ങൾ

■ പ്രൊഫ. തോമസ് പി. വർഗീസ്

### തിരശ്ശീല

യഹൂദന്മാരുടെ ദേവാലയത്തിന്റെ ഘടനയും അവരുടെ ആരാധനാരീതിയും ക്രിസ്തീയ ദേവാലയങ്ങളെയും അവരുടെ ആരാധനാരീതിയെയും കാര്യമായി സ്വാധീനിച്ചിട്ടുണ്ട്. യഹൂദ ദേവാലയത്തിൽ അതിവിശുദ്ധ സ്ഥലത്തിന്റെയും വിശുദ്ധ സ്ഥലത്തിന്റെ മുൻപിൽ തിരശ്ശീലയുണ്ടായിരുന്നു. എന്നാൽ ഓർത്തഡോക്സ് ദേവാലയത്തിൽ മദ്ബഹാ (വിശുദ്ധസ്ഥലത്തിന്റെ) മുമ്പിൽ മാത്രമെ തിരശ്ശീലയുള്ളൂ. ഈ തിരശ്ശീലയുടെ മദ്ധ്യത്തിൽ കുരിശിന്റെയോ പ്രാവിന്റെയോ ചിത്രം കൊണ്ട് അലങ്കരിച്ചിരിക്കും. ബൈസന്റിയൻ സഭയിൽ തടികൊണ്ടുള്ള വാതിലാണ് മദ്ബഹായെ മറയ്ക്കുന്നതെങ്കിൽ അർമ്മീനിയൻ, കോപ്റ്റിക് സഭകളിൽ നമ്മുടേതു പോലയുള്ള തിരശ്ശീല ഉപയോഗിക്കുന്നു.

### I. തിരശ്ശീല എന്തിന്റെ പ്രതീകമാണ്?

1. സ്വർഗ്ഗത്തെയും ഭൂമിയെയും വേർതിരിയ്ക്കുന്ന ആകാശ മണ്ഡലത്തിന്റെ പ്രതീകമാണു തിരശ്ശീല (ഉല്പത്തി 1:8). പുരോഹിതനും ശെമ്മാശന്മാരും ശുശ്രൂഷകരും മദ്ബഹായിൽ നിന്നും ആരാധനാസമൂഹം മദ്ബഹായുടെ വെളിയിൽ (ഹൈക്കലായിൽ) നിന്നുമാണ് ആരാധിക്കുന്നത്. മദ്ബഹായിൽ ഉള്ളവരും ഹൈക്കലായിൽ ഉള്ളവരും (വിശ്വാസികൾ) ഒന്നിച്ച് ദൈവത്തെ ആരാധിക്കുമ്പോൾ മറ (തിരശ്ശീല) നീക്കുന്നു. ആ സന്ദർഭങ്ങൾ പിന്നീട് വിശദീകരിക്കാം. മറനീക്കികാണപ്പെടുന്ന മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീകമാണ്.


*വിശുദ്ധ മദ്ബഹാ*

2. നിത്യനായ ദൈവത്തിന്റെ അദൃശ്യാവസ്ഥയെ സൂചിപ്പിക്കുന്ന പ്രതീകമാണു തിരശ്ശീല. മനുഷ്യന്റെ പാപമാകുന്ന മറനീക്കിയാൽ മാത്രമെ ദൈവത്തെ ദർശിക്കുവാൻ സാധിക്കുകയുള്ളൂവെന്നു തിരശ്ശീല നമ്മെ ഓർമ്മിപ്പിക്കുന്നു.

3. തിരശ്ശീല ദൈവവും മനുഷ്യനും തമ്മിലുള്ള രഹസ്യാത്മക ബന്ധത്തെ സൂചിപ്പിക്കുന്നു. തന്റെ കുരിശുമരണ സമയത്ത് യെരൂശലേം ദേവാലയത്തിന്റെ മറ നെടുകെ കീറി. തന്നിൽ ഉൾക്കൊണ്ടിരുന്ന ദൈവീകരഹസ്യം യേശു വെളുപ്പെടുത്തിയതുപോലെ വി. കുർബാന എഴുന്നള്ളിക്കുന്ന സമയത്ത് മദ്ബഹായെ മറച്ചിരിക്കുന്ന തിരശ്ശീല നീക്കുന്നു.

4. യേശുക്രിസ്തുവിന്റെ കുരിശിലെ തകർന്ന ശരീരത്തിന്റെ പ്രതിരൂപമാണ് തിരശ്ശീല. എബ്രാ. 10:20ൽ നാം വായിക്കുന്നു: "തന്റെ ശരീരം എന്ന തിരശ്ശീലയിലൂടെ അവൻ നമുക്ക് ജീവന്റെ പുതുവഴി തുറന്നു തന്നിരിക്കുന്നു." നാം ദൈവസന്നിധിയിൽ

---

മദ്യനയത്തിലെ വീഴ്ചകൾ ഈ കാലഘട്ടത്തിൽ അദ്ദേഹം കൗൺസിലിൽ ചൂണ്ടിക്കാട്ടി. കൊച്ചി രാജ്യത്ത് ഒരു വാണിജ്യ-വ്യവസായ വകുപ്പ് ആരംഭിക്കണമെന്ന് ആദ്യം പ്രസംഗിച്ചതും മാത്യുവാണ്. മൂന്നാം കൗൺസിലിൽ അംഗമായിരിക്കുമ്പോഴാണ് കൗൺസിലിന്റെ ഡപ്യൂട്ടി പ്രസിഡന്റായി 1934-ൽ വോട്ടെടുപ്പിൽ അദ്ദേഹം ജയിച്ചത്. നാലു റൗണ്ടിലായി നടത്തിയ വോട്ടെടുപ്പിലാണ് അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടത്. നാലു റൗണ്ടിലും അദ്ദേഹം മുന്നിലെത്തി. അന്നു നിയമസഭയിൽ മന്ത്രിമാരില്ല. വകുപ്പ് അദ്ധ്യക്ഷന്മാരായിരുന്നു ചോദ്യങ്ങൾക്കു മറുപടി നൽകിയിരുന്നത്. അദ്ധ്യക്ഷപദവിയിൽ ഇരുന്നു കൗൺസിൽ ഫലപ്രദമായി നിയന്ത്രിക്കാൻ അന്നു കെ.ടി. മാത്യുവിനു കഴിഞ്ഞു.

1935-ലെ നാലാം കൗൺസിലിലേക്ക് അദ്ദേഹം ജിയിച്ചതു കുന്നംകുളത്തെ പി.സി. കുഞ്ഞാത്തുവിനെ തോല്പിച്ചായിരുന്നു. ആ സമയത്തു കെ.ടി. മാത്യുവിന്റെ ജോലി കൊളംബോയിലായിരുന്നു.

കൊച്ചി നിയമസഭയിൽ രണ്ടു മന്ത്രിമാരെ നിയമിക്കണമെന്ന ഒരു പ്രമേയം നാലാം കൗൺസിലിൽ കെ.ടി. മാത്യുവാണ് അവതരിപ്പിച്ചത്. 1938-ലെ അഞ്ചാം കൗൺസിലിൽ കൊച്ചിക്ക് ഒരു മന്ത്രി ഉണ്ടായെങ്കിലും ആരോഗ്യപരമായ കാരണങ്ങളാൽ കെ.ടി. മാത്യു ഈ കൗൺസിലിലേക്കു മത്സരിക്കാൻ ഉണ്ടായില്ല. എങ്കിലും കൊച്ചി നിയമസഭാ കൗൺസിലിന്റെ ചരിത്രത്തിൽ അദ്ദേഹത്തിന്റെ പ്രകടനങ്ങൾ തിളക്കമാർന്ന അധ്യായമായി അവശേഷിക്കുന്നു.

ഇപ്രകാരം കേരളചരിത്രത്തിൽ രേഖപ്പെടുത്താതെ പോയ ഒരു ചരിത്രമാണ് ചരിത്രാന്വേഷിയായ പി.സി. മാത്യു പുലിക്കോട്ടിൽ ഈ ഗ്രന്ഥത്തിന്റെ രചനയിലൂടെ അവതരിപ്പിച്ചിരിക്കുന്നത്. കൊച്ചി രാജ്യത്തെ പല രംഗങ്ങളിൽ ഒരു കാലഘട്ടത്തിൽ ശോഭിച്ചു നിന്നിരുന്ന കെ.ടി. മാത്യുവിനെ ഞാൻ ഏറെ ആദരിക്കുന്നത് കേളത്തിലെ ആദ്യത്തെ അന്ധ-ബധിര-മൂക വിദ്യാലയത്തിന്റെ സ്ഥാപകൻ എന്ന നിലയിലാണ്.

സ്വന്തം ജീവിതത്തിലെ അനുഭവത്തിൽ നിന്നു സമൂഹത്തിന്റെ വേദന തരിച്ചറിഞ്ഞതിന്റെ ഫലമായിട്ടാണ് അത്തരമൊരു പ്രസ്ഥാനത്തിന് അദ്ദേഹം തുടക്കം കുറിച്ചത്. കെ.ടി. മാത്യുവിന്റെ സീമന്തപുത്രി റോസി ബധിരയായിരുന്നു. 1934-ൽ കുന്നംകുളത്ത് അദ്ദേഹം ഒരു അന്ധ-ബധിര-മൂക വിദ്യാലയം സ്ഥാപിച്ചത് അത്തരക്കാരുടെ അവശതകൾ മനസ്സിലാക്കിയിട്ടാണ്. മാത്യുവിന്റെ അകാലവിയോഗത്തെ തുടർന്നു പിന്നീട് ഈ സ്കൂൾ സർക്കാരിനെ ഏല്പിച്ചു. ഒരു വൊക്കേഷണൽ ഹയർ സെക്കൻഡറി സ്കൂളായി മികച്ചരീതിയിൽ കുന്നംകുളം അന്ധവിദ്യാലയം പ്രവർത്തിച്ചു വരുന്നു.

ഉത്തമ സഭാവിശ്വാസിയായിരുന്നു കെ.ടി. മാത്യു. അദ്ദേഹത്തിന്റെ പൊതുപ്രവർത്തനങ്ങൾക്കു ദിശാബോധം നൽകിയത് ആ വിശ്വാസമായിരുന്നു. പൊതുരംഗത്ത് കെ.ടി. മാത്യുവിനെ പോലെ ഉന്നത ദർശനങ്ങളോടെ പ്രവർത്തിക്കുന്നവർ ഇന്നു വിരളമാണ്. കെ.ടി. മാത്യു പൊതുപ്രവർത്തകർക്ക് ഒരു മാതൃകയാണ്. പി.സി. മാത്യു ഈ ഗ്രന്ഥത്തിലൂടെ അവതരിപ്പിക്കുന്നതു ഒരു മാതൃകാ രത്നത്തെയാണ്. ഇത്തരം മാതൃകാപുരുഷന്മാർ ഈ സമുദായത്തിൽ അംഗങ്ങളായിരുന്നു എന്നു നമ്മെ അനുസ്മരിപ്പിക്കാൻ ഈ ഗ്രന്ഥരചന ഉതകുമെന്നാണ് എനിക്കു പറയാനുള്ളത്.

പ്രവേശിക്കുന്നത് യേശുവിന്റെ ശരീരമാകുന്ന തിരുശ്ശീലയിലൂടെയാണ്.

5. ദൈവത്തിങ്കലേക്കുള്ള പ്രവേശനം യേശു ആകുന്ന വാതിലിൽ കൂടിയാണ്; ആ വാതിലിന്റെ പ്രതീകമാണു തിരശ്ശീല. "ഞാൻ വാതിൽ ആകുന്നു, എന്നിലൂടെ കടക്കുന്നവൻ രക്ഷപ്പെടും" (യോഹ. 10:9).

## II. മദ്ബഹാ എന്തിന്റെ പ്രതീകമാണ്?

### 1. മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീകമാണ്.

അവിടെ നടക്കുന്ന ആരാധന സ്വർഗ്ഗീയ ആരാധനയുടെ പ്രതീകമാണ്. വെളിപാടു പുസ്തകം. 4-ാം അദ്ധ്യായത്തിൽ ഈ ആരാധനയെക്കുറിച്ചു പ്രതിപാദിക്കുന്നു. ഇവിടെ ശുശ്രൂഷ ചെയ്യുന്ന പുരോഹിതൻ മ്ശിഹായുടെയും ശെമ്മാശന്മാരും ശുശ്രൂഷകരും മാലാഖമാരുടെയും മദ്ബഹായിൽ നിറഞ്ഞു നില്ക്കുന്ന പ്രകാശം ദൈവമഹത്വത്തിന്റെയും ധൂപപടലം ഉയരുന്നത് വെൺമേഘത്തിലും ധൂപപടലത്തിലും പ്രത്യക്ഷപ്പെട്ട ദൈവ സാന്നിദ്ധ്യത്തിന്റെയും പ്രതീകങ്ങളാണ്.

### 2. വി. മദ്ബഹാ സീനായ് മലയുടെ പ്രതീകമാണ്.

യഹോവയായ ദൈവം വിളിച്ചപ്പോൾ, യിസ്രയേൽ ജനത്തിന്റെ ആവശ്യങ്ങളെ സമർപ്പിക്കുന്നതിന് അവർക്കുവേണ്ടി മദ്ധ്യസ്ഥനായി മോശ സീനായ് മലയിൽ കയറിപ്പോകുന്നത് പുറപ്പാടു പുസ്തകത്തിൽ നാം വായിക്കുന്നുണ്ട്. അതുപോലെ ആരാധനാ സമൂഹത്തെ താഴ്വരയാകുന്ന ഹൈക്കലായിൽ നിർത്തിയിട്ട്, മോശയും അഹറോനുമാകുന്ന പട്ടക്കാരൻ ജനത്തിനു വേണ്ടി പ്രാർത്ഥിക്കാനും മദ്ധ്യസ്ഥത അണയ്ക്കാനുമായി മദ്ബഹായിൽ പ്രവേശിക്കുന്നു. സീനായ് മലയിലെ പുകപോലെ ധൂപക്കുറ്റിയിലെ പുകയും സീനായ്മലയിലെ ഇടിമുഴക്കത്തെ അനുസ്മരിപ്പിക്കുന്ന മറുബാസായുടെ കിലുക്കവും മണിയടിയുടെ ശബ്ദവും മദ്ബഹായെ പഴയനിയമത്തിലെ സീനായ് മലയുടെ പ്രതീകമായി മാറ്റുന്നു.

### 3. വി. മദ്ബഹാ കാൽവരി മലയാണ്.

യേശുവിന്റെ ക്രൂശുമരണസമയത്ത് തന്റെ ശരീരത്തിൽ നിന്നും രക്തം വാർന്നൊഴുകുന്നതു കാണുന്നതുപോലെ, വി. മദ്ബഹായിൽ ത്രോണോസിലെ അപ്പവീഞ്ഞുകളിൽ കർത്താവിനെ നാം കാണുന്നു.

## III ത്രോണോസ് എന്തിനെയാണ് സൂചിപ്പിക്കുന്നത്

തോണോസ് എന്നു പറഞ്ഞാൽ ഗ്രീക്കിൽ സിംഹാസനം എന്നാണ്. തോണോസ് സ്വർഗ്ഗീയ സിംഹാസനത്തിന്റെ പ്രതീകമാണ്. യെശയ്യാവ് ദർശിച്ച "ഉയർന്നും പൊങ്ങിയുമുള്ള" സിംഹാസനത്തിന്റെയും (യെശയ്യാവ് 6:1) യോഹന്നാന് ഉണ്ടായ വെളിപാടിൽ (വെളിപാട് 4:2) ദർശിച്ച സിംഹാസനത്തിന്റെയും പ്രതീകമാണ് തോണോസ്. വി. കുർബാന അർപ്പിക്കുന്നത് ഇവിടെയാണ്.

തോണോസിനു പല വ്യാഖ്യാനങ്ങളും പിതാക്കന്മാർ നൽകുന്നു. സന്ദർഭത്തിനനുസരിച്ച് കർത്താവിന്റെ കബറിടമായും ജീവവൃക്ഷമായ ഇമ്മാനുവലായും ഗോഗുൽത്തായായും പുൽക്കൂടായും കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത ഒലിവ് മലയായും കർത്താവിന്റെ തന്നെ പ്രതീകമായും ത്രോണോസ് ചിത്രീകരിക്കപ്പെട്ടിരിക്കുന്നു.

അന്ത്യ അത്താഴം തടികൊണ്ടുള്ള മേശയിലായിരുന്നുവല്ലോ കർത്താവ് അർപ്പിച്ചത്. ആയതിനാൽ ആദിമസഭ പൊതുവെ തടികൊണ്ടുള്ള ത്രോണോസാണ് ഉപയോഗിച്ചിരുന്നത്. വിശുദ്ധന്മാരുടെയും രക്തസാക്ഷികളുടെയും കബറിടങ്ങൾ അടങ്ങിയ റോമിലെ പുരാതന ഭൂഗർഭദേവാലയങ്ങളിൽ കല്ലുകൊണ്ടുള്ള ത്രോണോസ് ആയിരുന്നു ഉപയോഗിച്ചിരുന്നത്. ഒരു ദേവാലയത്തിൽ ഒരു ത്രോണോസും ഒരു ദിവസം ഒരു വി. കുർബാനയും എന്നതാണ് ആദിമസഭയുടെ പാരമ്പര്യം. കാരണം കർത്താവായ യേശുക്രിസ്തുവിന്റെ ശരീരം ഒന്നാണ്, അവന്റെ രക്തത്തിലെ പങ്കാളിത്തത്തിനുള്ള പാനപാത്രം ഒന്നാണ്. മലങ്കരസഭയിൽ മൂന്നു ത്രോണോസുകൾ പണിയുന്ന രീതി 17-ാം നൂറ്റാണ്ടിനു ശേഷം ഉണ്ടായിട്ടുള്ളതാണ്.

ത്രോണോസിന്റെ സാധാരണ അളവ് ഉയരം നാലടി, നീളം ആറടി, വീതി മൂന്നര-നാലടി എന്നിങ്ങനെയാണ്.

## IV. തബ്ലൈത്താ എന്താണ്? എന്തിന്റെ പ്രതീകമാണ്?

ത്രോണോസിന്റെ ചെറിയ രൂപമാണു തബ്ലൈത്താ. തബ്ലൈത്താ ഉപയോഗിച്ച് എവിടെ വേണമെങ്കിലും വി. കുർബാന അർപ്പിക്കാവുന്നതാണ് (പള്ളിയാകണമെന്നില്ല, ഏതു കെട്ടിടത്തിലും തബ്ലൈത്താ ഉപയോഗിച്ച് വി. കുർബാന അർപ്പിക്കാം). ഇതിന്റെ മുകളിലാണ് കാസയും പീലാസയും വയ്ക്കുന്നത്. തബ്ലൈത്തായെ കർത്താവിന്റെ കുരിശായും യേശുക്രിസ്തു എന്ന മൂലക്കല്ലായും ചിന്തിക്കാവുന്നതാണ്. ഈ അടിസ്ഥാനത്തിലാണു സഭയെ പണിതിരിക്കുന്നത്. തബ്ലൈത്താ തടികൊണ്ടോ മാർബിളിലോ ഉണ്ടാക്കാവുന്നതാണ്. പള്ളി കൂദാശ ചെയ്യുമ്പോൾ തബ്ലൈത്തായും കൂദാശ ചെയ്യണം. അതിൽ എന്നു കൂദാശ ചെയ്തെന്നും ആര് കൂദാശ ചെയ്തെന്നും എഴുതിയിരിക്കണം. തബ്ലൈത്തായ്ക്ക് കേടുപാടുകൾ പറ്റിയാൽ പള്ളിയുടെ ഭിത്തിയോടു ചേർത്ത് കുഴിച്ചിടണം.

"തബ്ലൈത്തായുടെ അളവ്: നീളം 18 ഇഞ്ച്, വീതി 12 ഇഞ്ച്, ഘനം 1/2 ഇഞ്ച്."

"ഏകസഭയിൽ ഏക വി. കുർബാന" യെന്ന തത്ത്വത്തിന്റെ അടിസ്ഥാനത്തിൽ ഒരു തബ്ലൈത്താ ഒരു ദിവസം ഒരൊറ്റ വി. കുർബാനയ്ക്ക് മാത്രമെ ഉപയോഗിക്കാറുള്ളൂ. അതേ രീതിയിൽ ഒരു ത്രോണോസിൽ ഒരു വി. കുർബാനമാത്രമേ ഒരു ദിവസം അർപ്പിക്കാറുള്ളൂ. ഇതാണു ഓർത്തഡോക്സ് വിശ്വാസം.

ഇടവക മെത്രാപ്പോലീത്തായും ഇടവകയും തമ്മിലുള്ള ബന്ധത്തെ കാണിക്കുവാനും തബ്ലൈത്താ ഉപയോഗിക്കുന്നു. ഒരു ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ അനുഷ്ഠിക്കുന്ന വി. കുർബാന ഇടവക മെത്രാപ്പോലീത്തായുമായുള്ള ബന്ധത്തിൽ അർപ്പിക്കുന്നതിന്റെ സൂചനയായിട്ടാണ് അദ്ദേഹം കൂദാശ ചെയ്ത തബ്ലൈത്താ ഉപയോഗിക്കുന്നത് (തുടരും).

## പ്രതിഭാ സംഗമം 2008

*പ. ബാവാ തിരുമേനി ഡോ. ടി.കെ. അലക്സിന് ഉപഹാരം നൽകുന്നു. സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ, ക്യാപ്റ്റൻ രാജു, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ് എന്നിവർ സമീപം*

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിഭാ സംഗമം 2008 ജനുവരി 1 ന് പാലാരിവട്ടം തേജസ് ഓഡിറ്റോറിയത്തിൽ നടന്നു. SSLC മുതൽ സർവ്വകലാശാലാതലം വരെ വിവിധ പരീക്ഷകളിൽ ഉന്നതവിജയം നേടിയവർക്കും കലാ-കായിക രംഗങ്ങളിൽ മികച്ച വിജയം കരസ്ഥമാക്കിയവർക്കും പ. കാതോലിക്കാ ബാവാ അവാർഡുകൾ വിതരണം ചെയ്തു.

ഇന്ത്യയുടെ ചന്ദ്രയാൻ ദൗത്യത്തിൽ സുപ്രധാന പങ്കുവഹിച്ച സഭാംഗവും ISRO Satellite Centre, Bangalore-ന്റെ ഡയറക്ടറുമായ ഡോ. ടി.കെ. അലക്സിനെ പ. ബാവാ ഉപഹാരം നൽകി ആദരിച്ചു.

സമകാലീന ചിന്തകൾ



# ഈ ഓർത്തഡോക്സുകാർക്കെന്തറിയാം !

■ പി.വി. മാത്യു

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വി. കുർബ്ബാനക്രമത്തിലുള്ള *'തുബ്ദേൻ'* ജീവിച്ചിരിക്കുന്നവർക്കും മരിച്ചവർക്കും വേണ്ടി നടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകളാണ് . ഇതിൽ ഒന്നാം തുബ്ദേനിൽ സഭയുടെ മേലദ്ധ്യക്ഷന്മാരായ രണ്ടു പിതാക്കന്മാരെ സ്മരിക്കുന്നു: ***'നമ്മുടെ പാത്രിയർക്കീസൻമാരായ ആബൂൻ മാർ ഇഗ്നാത്തിയോസിനെയും ആബൂൻ മാർ ബസ്സേലിയോസിനെയും.'*** ഇഗ്നാത്തിയോസ് എന്നത് സുറിയാനി ഓർത്തഡോക്സ് സഭയുടെ മേലദ്ധ്യക്ഷനായ 'അന്ത്യോഖ്യ'യിലെ പാത്രിയർക്കീസിനെയും ബസ്സേലിയോസ് എന്നത് പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ മേലദ്ധ്യക്ഷനായ കാതോലിക്കോസിനെയും സൂചിപ്പിക്കുന്നു. പാത്രിയർക്കീസിനെ സഭയുടെ 'ആത്മീയ' മേലദ്ധ്യക്ഷനായി അംഗീകരിക്കുന്ന മലങ്കരയിലെ ഓർത്തഡോക്സുകാർ പക്ഷെ അദ്ദേഹത്തെ തങ്ങളുടെ പള്ളികളിൽ കയറാൻ അനുവദിക്കില്ല. മാത്രമല്ല, അദ്ദേഹത്തിന്റെ സന്ദർശനത്തിനെതിരെ കേസു കൊടുക്കുകയും ചെയ്യുന്നു. എന്തൊരു വിരോധാഭാസം! ഈ ഓർത്തഡോക്സുകാർക്കെന്തറിയാം!

ശരിയല്ലേ? ഏതൊരു അന്ത്യോഖ്യാ ഭക്തനും ഇങ്ങനെ ചോദിച്ചു പോയാൽ അവരെ കുറ്റം പറയാനാവില്ല. പുറംകാഴ്ചക്കാരായ അന്യമതസ്ഥരാണ് ഈ ചോദ്യം ഉന്നയിക്കുന്നതെങ്കിൽ അവരേയും കുറ്റപ്പെടുത്താനാവില്ല. പക്ഷെ, ഈ ഓർത്തഡോക്സുകാരെന്നു പറയുന്നവരുടെ ഇടയിലും ഇത്തരം സംശയാലുക്കൾ അങ്ങിങ്ങ് ഉണ്ടെങ്കിൽ എന്തു ചെയ്യാം.

## പാത്രിയർക്കീസും കാതോലിക്കയും

**പാത്രിയർക്കീസ്** എന്ന ഗ്രീക്കു പദത്തിന്റെയർത്ഥം 'പ്രധാന പിതാവ്' എന്നാണ്. **കാതോലിക്കോസ്** എന്നതും ഗ്രീക്കുപദമാണ്. 'സാർവ്വത്രിക പിതാവ്' എന്നാണർത്ഥം. സഭാതലവൻ എന്ന അർത്ഥത്തിൽ ഇരു പേരുകളും വിവിധ സഭകളിൽ പ്രയോഗത്തിലുണ്ട്. ഇരുവരെയും തുല്യരായാണ് കണക്കാക്കുന്നതും. എന്നു വച്ചാൽ പാത്രീയർക്കീസിന്റെ കീഴ്സ്ഥാനിയല്ല കാതോലിക്കോസ് എന്നർത്ഥം. ചരിത്രപരമായും കാനോനികമായും ഇതാണ് സത്യം.

ഓറിയന്റൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഈജിപ്റ്റ്, സിറിയ, എത്യോപ്യ എന്നിവിടങ്ങളിലെ ദേശീയ സഭാ തലവന്മാർ പാത്രിയർക്കീസന്മാർ എന്നും അർമീനയാ ഇന്ത്യാ എന്നിവിടങ്ങളിലെ ദേശീയ സഭാതലവന്മാർ കാതോലിക്കാ എന്നും അറിയപ്പെടുന്നു. അർമീനിയൻ സഭാ തലവനെ **സുപ്രീം കാതോലിക്കാ** എന്നാണു വിളിക്കുന്നത്. അദ്ദേഹത്തിന്റെ കീഴിൽ രണ്ടു പാത്രിയർക്കീസന്മാർ വേറെയുണ്ട്.

ഈ പശ്ചാത്തലത്തിലാണ് നമ്മുടെ തുബ്ദേനിൽ ഇരു പിതാക്കന്മാരേയും 'നമ്മുടെ പാത്രിയർക്കീസന്മാർ' എന്നു പരാമർശിക്കുന്നത്.

പക്ഷെ, കേരളത്തിലെ ഒട്ടുമിക്ക മാധ്യമങ്ങളും പൊതുജനങ്ങളും കാതോലിക്കയേക്കാൾ ഉയർന്ന ഏതോ സ്ഥാനീയനാണ് പാത്രിയർക്കീസ് എന്നു ധരിച്ചു വശായ മട്ടുണ്ട്. ഇത്തരം മാധ്യമപ്രക്ഷാളനം (media hype) മൂലം ചില ഓർത്തഡോക്സുകാരും ഇങ്ങനെ ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ടെന്നു തോന്നുന്നു.

ഇവിടെ എടുത്തു പറയേണ്ട ഒരു കാര്യമുണ്ട്. പൗരസ്ത്യസഭയെ കാതോലിക്കേറ്റായി ഉയർത്തിയത് എല്ലാ സഭകളുടേയും മാതാവായ യെരൂശലേം സഭയിൽ വച്ച് യെറൂശലേം സുന്നഹദോസാണ് - എ.ഡി. 231-ൽ.

അതായത്, എ.ഡി. 325 ൽ രൂപം കൊണ്ട പാത്രിയർക്കേറ്റുകളേക്കാൾ 94 വർഷങ്ങൾ മുമ്പാണ് കാതോലിക്കേറ്റ് ഉണ്ടായതെന്നർത്ഥം. എ.ഡി. 325 ലെ നിഖ്യാ സുന്നഹദോസിലും കിഴക്കിന്റെ കാതോലിക്കേറ്റിന് അംഗീകാരമുള്ളതായി എടുത്തു പറയുന്നുണ്ട്.

## അന്ത്യോഖ്യൻ പാത്രിയർക്കീസുമാർ എത്ര?

അന്ത്യോഖ്യയിൽ മാത്രമല്ല പാത്രിയർക്കീസുമാരുള്ളതെന്നു കണ്ടുകഴിഞ്ഞു. ഇനി അന്ത്യോഖ്യയിലെ കാര്യമെടുത്താലോ?

ഇന്നത്തെ തുർക്കി രാജ്യത്തിലെ 'അന്താക്കിയ' യാണ് പുരാതന അന്ത്യോഖ്യ നിലനിന്നിരുന്ന പ്രദേശം. ഇന്ന് അത് ഹിത്തായ് എന്ന തുർക്കി പ്രവിശ്യയുടെ തലസ്ഥാനമാണ്. ക്രിസ്ത്യാനികളെയെല്ലാം നാമാവശേഷമാക്കി തികച്ചും ഒരു മുസ്ലീം പട്ടണമായി മാറികഴിഞ്ഞു അന്താക്കിയ. ഒരു പാത്രിയർക്കീസോ മെത്രാനോ പോയിട്ട് കാര്യമായ ഒരു ക്രിസ്തീയ സമൂഹം പോലും ഇപ്പോഴവിടെയില്ല.

എന്നാൽ, പുരാതന 'അന്ത്യോഖ്യ' യുടെ പിന്തുടർച്ച അവകാശപ്പെടുന്ന എട്ടോളം ക്രൈസ്തവ സമൂഹങ്ങൾ പലയിടത്തായി നിലവിലുണ്ട്. ഇവർക്കെല്ലാം തന്നെ 'അന്ത്യോഖ്യൻ പാത്രിയർക്കീസ്'മാരും തത്തുല്യരായ നേതാക്കളുമുണ്ട്. 'അന്ത്യോഖ്യയുടെയും കിഴക്കൊക്കെയുടെയും പാത്രിയർക്കീസ്' എന്നാണ് ഇവരെല്ലാവരും തന്നെ ഉപയോഗിച്ചുവരുന്ന സ്ഥാനപ്പേരുകൾ.

## അന്ത്യോഖ്യൻ പാരമ്പര്യം അവകാശപ്പെടുന്നവർ

അന്ത്യോഖ്യൻ പാരമ്പര്യം അവകാശപ്പെടുന്ന പല സഭാ വിഭാഗങ്ങളും നിലവിലുണ്ട്. ഇവയിൽ പ്രധാന വിഭാഗങ്ങൾ **മാറൊനീത്താ കത്തോലിക്കർ** (33 ലക്ഷം/ പാത്രിയർക്കീസിന്റെ ആസ്ഥാനം: ബെയ്റൂട്ട്), **സുറിയാനി കത്തോലിക്കർ** (1 ലക്ഷം/ ബെയ്റൂട്ട്), **മെൽക്കീത്താ കത്തോലിക്കർ** (11Ω ലക്ഷം/ ഡമാസ്കസ്), **ഗ്രീക്ക് ഓർത്തഡോക്സ്- മെൽക്കീത്ത** (7Ω ലക്ഷം/ ഡമാസ്കസ്), **പാശ്ചാത്യ സുറിയാനി ഓർത്തഡോക്സ്- യാക്കോബായ** -(1Ω ലക്ഷം/ഡമാസ്കസ്/ ഇവരുമായാണ് 1665 മുതൽ മലങ്കര സഭയ്ക്ക് ബന്ധമുണ്ടായത്) എന്നിവയാണ്.

ഈ 5 സഭകളെ കൂടാതെ നെസ്തോറിയൻ, അർമേനിയൻ, ജോർജിയൻ എന്നീ സഭകൾക്കും 'അന്ത്യോഖ്യൻ' സഭാദ്ധ്യക്ഷന്മാരുണ്ട്, അവകാശവാദവുമുണ്ട്.

ഈ പറഞ്ഞ പാത്രിയർക്കീസന്മാർ ആരും തന്നെ അന്ത്യോഖ്യയിലോ അതിനടുത്ത പ്രദേശങ്ങളിലോ ഇപ്പോൾ താമസിക്കുന്നില്ല. ഈ 5 പ്രധാന 'അന്ത്യോഖ്യൻ' സഭകളിൽ വച്ച് എല്ലാ തരത്തിലും അധഃപതിച്ചു കിടക്കുന്നതും ജനസംഖ്യയിൽ ശുഷ്കിച്ചുപോയിരിക്കുന്നതുമായ ഒരു സമൂഹമാണ് സഖാ പ്രഥമൻ പാത്രിയർക്കീസ് തലവനായ സിറിയൻ (യാക്കോബായ) ഓർത്തഡോക്സുകാർ. ഇവർക്ക് ലോകത്തെല്ലാം കൂടി കേവലം ഒന്നര ലക്ഷം ജനങ്ങളും 20 മെത്രാൻമാരും 225 വൈദികരും മാത്രമാണുള്ളത്. പരിതാപകരമായ അവസ്ഥയിൽ കിടക്കുന്ന ഈ സഭയാണ് 'ആഗോള സഭ'യെന്നും 'ആകമാന സുറിയാനി സഭ'യെന്നുമൊക്കെ നടിക്കുന്നതും കേരളത്തിലെ മാധ്യമങ്ങളിലൂടെയും ചുവരെഴുത്തുകളിലൂടെയും നിറഞ്ഞു നിൽക്കുന്നതും. ഇതിന്റെ തലവനാണ് 12 ലക്ഷത്തോളം വരുന്ന മലങ്കരയിലെ പാത്രീയർക്കീസ് പക്ഷക്കാരെയും 25 ലക്ഷത്തോളമുള്ള ഓർത്തഡോക്സ് സഭാ വിശ്വാസികളെയും ഭരിക്കുവാൻ കച്ച കെട്ടി യിറങ്ങിയിരിക്കുന്നത് എന്നുള്ളത് എത്ര വൈരുദ്ധ്യം!

### മലങ്കര - അന്ത്യോഖ്യാ ബന്ധം

1653-ലെ കൂനൻകുരിശു സത്യത്തെത്തുടർന്ന് അപ്രതീക്ഷിതമായ ചില സംഭവങ്ങളുടെ ഫലമായി 1665-ലാണ് മലങ്കര - അന്ത്യോഖ്യാ ബന്ധം ആരംഭിച്ചത്. ഈയിടെ കേരളത്തിൽ വന്നുപോയ പാത്രീയർക്കീസ് ബാവാ ഒരു പുതിയ കെട്ടുകഥ കൂടി അവതരിപ്പിക്കുകയുണ്ടായി. അന്ത്യോഖ്യയും തോമാ ശ്ളീഹായുടെ മലങ്കരസഭയും തമ്മിൽ എ.ഡി. 52 മുതൽ ബന്ധമുണ്ടായിരുന്നു എന്നാണ് അദ്ദേഹം മെനഞ്ഞ ഈ പുതുചരിത്രം. പക്ഷേ തന്റെ അനുയായികൾ പോലും ഇതു വിശ്വസിക്കുന്നുണ്ടാവില്ല. ഏതായാലും സഖാ പ്രഥമൻ ബാവായുടെ പ്രസ്ഥാവനയിൽ ഒരു കാവ്യ നീതി കാണുന്നുണ്ട്. ഒരു കാലത്ത് മാർതോമാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനവും പൗരോഹിത്യവും വരെ തള്ളിപ്പറഞ്ഞവർ ഇന്ന് അവയെ മാത്രമല്ല, ആ കർത്തൃ ശിഷ്യന്റെ ഭാരത സന്ദർശനത്തെയും സുവിശേഷ വേലയേയും കൂടി അംഗീകരിച്ച മട്ടുണ്ട്. ദൈവത്തിനു സ്തുതി.!

ഏതായാലും 1665-നു ശേഷം രണ്ടു നൂറ്റാണ്ടുകൾ മലങ്കര - അന്ത്യോഖ്യാ ബന്ധം നാമമാത്രമായി തുടർന്നു. 1846 വരെ പരസ്പരം ഔദ്യോഗിക ബന്ധങ്ങളൊന്നുമുണ്ടായിരുന്നില്ല. എന്നാൽ 19-ാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ഈ ബന്ധം പ്രബലപ്പെടാൻ തുടങ്ങി. അന്ത്യോഖ്യാബന്ധം വഴി മലങ്കര സഭ ലക്ഷ്യമിട്ടത് പ്രധാനമായി രണ്ടുകാര്യങ്ങളായിരുന്നു:

1. പോർട്ടുഗീസുകാരുടെ വരവോടുകൂടി ലത്തീനീകരണത്തിലൂടെ താറുമാറാക്കപ്പെട്ട മലങ്കര സഭയുടെ സുറിയാനി സഭാ വ്യക്തിത്വവും തദ്ദേശീയ പാരമ്പര്യങ്ങളും സവിശേഷതകളും നിലനിർത്തുക. ഇതിന് ഒരു സുറിയാനി സഭയുമായോ ഏതെങ്കിലും ഒരു പൗരസ്ത്യ സഭയുമായോ ബന്ധപ്പെടേണ്ടത് ആവശ്യമായിരുന്നു.

2. 19-ാം നൂറ്റാണ്ടിൽ സഭയിൽ നവീകരണ പ്രസ്ഥാനക്കാരുടെ സ്വാധീനം വർദ്ധിച്ചപ്പോൾ അതിനെ ചെറുക്കുവാനും അന്ത്യോഖ്യാബന്ധം തുടരേണ്ടി വന്നു. അതിന്റെ പരിണിത ഫലമായിട്ടായിരുന്നു അന്ത്യോഖ്യൻ പാത്രീയർക്കീസിന്റെ ആദ്യ മലങ്കര സന്ദർശനം 1875-ൽ നടന്നത്.

താൽക്കാലികമായ ഒരു സഹായം എന്നതിൽ കവിഞ്ഞ് ഈ ബന്ധത്തെ അന്നത്തെ മലങ്കരസഭാനേതൃത്വം കണ്ടിരുന്നില്ല. എന്നാൽ, ഇടയ്ക്കിടെ ഇവിടെ വന്നുകൊണ്ടിരുന്ന അന്ത്യോഖ്യാ മെത്രാന്മാരുടെ ലക്ഷ്യം വേറെയായിരുന്നു. പാത്രീയർക്കീസിന്റെ കീഴിൽ മലങ്കരസഭാ നേതൃത്വത്തെ ഭരണപരമായി കീഴ്പ്പെടുത്തുക എന്നതായിരുന്നു ആ ലക്ഷ്യം. ഇതിന് അവർ തുനിഞ്ഞതോടെ സഭയിൽ എതിർപ്പും ചേരിതിരിവും അസ്സമാധാനവും ഉടലെടുത്തു.

മലങ്കരസഭ **പൗരസ്ത്യ സുറിയാനി** ബന്ധവും പാരമ്പര്യവുമുള്ള സ്വതന്ത്രസഭയായിരുന്നു. എന്നാൽ 1876-ലെ മുളന്തുരുത്തി സുന്നഹദോസിനെത്തുടർന്ന് ഈ പാരമ്പര്യത്തെ തുടച്ചുനീക്കി അന്ത്യോഖ്യൻ **(പാശ്ചാത്യ സുറിയാനി)** പാരമ്പര്യത്തെ മലങ്കര സഭയിൽ അടിച്ചേൽപ്പിക്കുവാനാണ് പാത്രീയർക്കീസും മറ്റും ശ്രമിച്ചത്. ഇത് അന്നു മലങ്കര മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അനുവദിച്ചില്ല. ഇതൊരു ശീതസമരത്തിനും കാലക്രമേണ സഭയിലെ പിളർപ്പിനും വഴിവെച്ചു.

### കാതോലിക്കേറ്റ് സ്ഥാപനം

മലങ്കര സഭയുടെ പാരമ്പര്യപ്രകാരമുള്ള ഉൾഭരണ സ്വാതന്ത്ര്യത്തെ വീണ്ടെടുക്കാനുള്ള ഒരു പരിശ്രമമായിരുന്നു 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം. എന്നുവച്ചാൽ, സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി കാതോലിക്കേറ്റ് സ്ഥാപിച്ച് മലങ്കര-അന്ത്യോഖ്യാ ബന്ധം ശരിയായ ദിശയിൽ നീങ്ങണമെന്നതായിരുന്നു ഉദ്ദേശ്യം. പക്ഷെ, മലങ്കരയിലെ ഒരു വിഭാഗം അതിനു സന്നദ്ധമായിരുന്നില്ല. തുടർന്ന്, കാതോലിക്കാ പക്ഷം അന്ത്യോഖ്യാ ബന്ധത്തെ ഒരു ഭരണഘടനയിലൂടെ വ്യവസ്ഥാപിതമാക്കുകയും (1934) അതിലെ നിയമങ്ങൾക്കുവിധേയമായി സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തെ പരിരക്ഷിക്കുക എന്ന നിലപാടു സ്വീകരിക്കുകയും ചെയ്തു. ഇതാണ് ഇന്നും നാം തുടർന്നു പോരുന്ന നിലപാട്.

### ഭരണഘടന എന്തു പറയുന്നു?

1934-ൽ മലങ്കര അസോസിയേഷൻ പാസാക്കിയ ഭരണഘടന നിയമാനുസൃതമുള്ളതാണെന്നും സാധുവാണെന്നും നിലനിൽക്കേണ്ടതാണെന്നും 1958-ലെയും 1995-ലെയും സുപ്രീം കോടതി വിധികളിൽ അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുണ്ട്. 1958-ലെ സഭാ യോജിപ്പോടുകൂടി ഈ ഭരണഘടന പാത്രിയർക്കീസും അനുയായികളും അംഗീകരിക്കുകയും അവരുടെ മെത്രാന്മാരെല്ലാം ലിഖിതമായ പ്രതിജ്ഞയിലൂടെ ഇതിനു കീഴ്പ്പെടുകയും ചെയ്തവരാണ്.

ഈ ഭരണഘടനയിൽ പാത്രീയർക്കിസിന്റെയും കാതോലിക്കയുടെയും അധികാരങ്ങളും ഭരണാതിർത്തികളും വ്യക്തമായി പറഞ്ഞിട്ടുണ്ട്. മാത്രമല്ല, 1958-ലെ സഭായോജിപ്പിനെത്തുടർന്ന് 1964-ൽ അന്നത്തെ പാത്രിയർക്കീസ് മലങ്കരയിലേക്ക് പുറപ്പെടുന്നതിനു തലേദിവസം അദ്ദേഹത്തിന്റെ തന്നെ നിർബന്ധപ്രകാരം പാത്രിയർക്കീസിന്റെയും കാതോലിക്കോസിന്റെയും അധികാര സീമകൾ പുനർക്രമീകരിച്ചു. അതിൻ പ്രകാരം, കാതോലിക്കോസിന്റെ അധികാര പരിധിയിൽ നിന്ന് മധ്യപൂർവ്വ ദേശത്തെ ചില പ്രദേശങ്ങൾ ഒഴിവാക്കുകയും കാതോലിക്കോസിന്റെ അധികാര സീമ ഇന്ത്യയിലും പൗരസ്ത്യ പ്രദേശങ്ങളിലുമായി ഒതുക്കുകയും ചെയ്തു.

ഭരണഘടന പ്രകാരം പാത്രിയർക്കീസിന്റെ അധികാരസീമയിൽ പ്രവേശിക്കുമ്പോൾ കാതോലിക്കോസും കാതോലിക്കോസിന്റെ അധികാരസീമയിൽ പ്രവേശിക്കുമ്പോൾ പാത്രിയർക്കീസും പരസ്പരമുള്ള അറിവും സമ്മതവും തേടിയിരിക്കണം. സഖാ പ്രഥമൻ പാത്രിയർക്കീസ് 2000-ലും 2004-ലും 2008-ലും മലങ്കരയിൽ വന്നത് ഈ വ്യവസ്ഥ പാലിക്കാതെയായിരുന്നു. അത് ഏക പക്ഷീയവും ചട്ടവിരുദ്ധവും സുപ്രീംകോടതി വിധിയുടെ തികഞ്ഞ ലംഘനവുമായിരുന്നു. അതുകൊണ്ടാണ്, ഈ സന്ദർശനങ്ങളെ മലങ്കര ഓർത്തഡോക്സ് സഭ എതിർത്തത്.

ഏകപക്ഷീയമായി, അതായത് കാതോലിക്കോസുമായി ആലോചിക്കാതെ, പാത്രിയർക്കീസ് അധികാര വിനിയോഗം നടത്താൻ പാടില്ല എന്ന് സുപ്രീം കോടതി അടിവരയിട്ടു പറഞ്ഞിട്ടുള്ളതാണ്. മലങ്കര സഭയ്ക്കുവേണ്ടി പാത്രിയർക്കീസിന് മെത്രാന്മാരേയും മറ്റും വാഴിക്കാനുള്ള അധികാരമോ വ്യവസ്ഥകളോ സഭാ ഭരണഘടനയിലില്ല. മലങ്കര അസോസിയേഷൻ തെരഞ്ഞെടുത്ത് പ. സുന്നഹദോസ് അംഗീകരിക്കുന്നവരെ കാതോലിക്കോസ് ആവശ്യപ്പെടുകയാണെങ്കിൽ കാതോലിക്കോസിന്റെ സഹകരണത്തോടുകൂടി മലങ്കരയിൽ മെത്രാന്മാരായി വാഴിക്കാം എന്നു മാത്രം. എന്നുവച്ചാൽ, യാക്കോബായ പക്ഷത്തിന്റെ തോമസ് പ്രഥമൻ മുതൽ ഇങ്ങോട്ട് 'അന്ത്യോഖ്യ'യിൽ പോയി മെത്രാൻ വേഷമിട്ടു തിരിച്ചുവന്നവരാരും തന്നെ നിയമാനുസൃതം വാഴിക്കപ്പെട്ടിട്ടുള്ളവരല്ല എന്നർത്ഥം. ഇന്ത്യാരാജ്യത്തെ പരമോന്നത കോടതിയുടെ വിലക്കുകൾ കാറ്റിൽ പറത്തി ഇത്തരം നിയമനങ്ങൾ നടത്തുക വഴി പാത്രിയർക്കീസ് ഈ രാജ്യത്തെ നിയമത്തേയും കോടതിയേയും വെല്ലുവിളിക്കുകയാണു ചെയ്തത്. **നിയമലംഘനം നടത്തുന്ന ഒരു വിദേശിയെ ഈ രാജ്യത്ത് സന്ദർശനം നടത്തി നിയമലംഘനം തുടരാൻ അനുവദിക്കാമോ?**

മലങ്കരയിലെ പള്ളികൾ ഭരിക്കപ്പെടേണ്ടത് 1934 ലെ സഭാ ഭരണഘടനയനുസരിച്ചായിരിക്കണമെന്ന് സുപ്രീം കോടതി പ്രഖ്യാപിച്ചിട്ടുള്ളതാണ്. പാത്രിയർക്കീസിന് മലങ്കരയിൽ ഭൗതീക അധികാരങ്ങൾ ഒന്നും തന്നെയില്ല എന്നും ഒരിക്കലും ഉണ്ടായിരുന്നില്ല എന്നും കോടതി വ്യക്തമാക്കിയിട്ടുണ്ട്. ആത്മീയ അധികാരം പോലും സഭാ ഭരണഘടനയനു

# What the Highest Courts say :

**Royal Court Judgement, 1889**

★ "....... the authority of the Patriarch has never extended to the governance of the temporalities of the Church, which, in this respect, has been an independent Church." (Para 347)

**Supereme Court Judgment, 1995:**

★ "The Patriarch of Antioch has no temporal powers over the churches". ( Page 162).

★ "The effect of the creation of Catholicate at Malankara and the 1934 Constitution is that the Patriarch can exercise spiritual powers subject to the Constitution." (Page 162).

★ "If would be reasonable to hold that, thereafter, the Patriarch cannot exercise those powers unilaterally, ie, without reference to the Catholicos. He can exercise those powers **only in consultation with the Catholicos** ....... the Patriarch's power to ordain Metropolitans now is subject to the Constitution of 1934." (Page 71)

★ "The spiritual powers of the Patriarch of Antioch can be exercised by the Catholicos in accordance with the Constitution (Page 162-163).

★ "Relationship between the two spiritual superiors, that is, the Patriarch of Antioch and the Catholicos of the East at Malankara is neither of superior or subordinate but of two independant spiritual authorities ......." (Page 166).

★ "The concept of subordinates among such spiritual heads is out of place. They function in the own sphere according to religious canon" (Page 88).

★ "............ the power of the Patriarch may have been reduced to a vanishing point ...... He does not and, indeed, never did, enjoy any temporal powers over the Malankara Church or its properties." (Page 71-72).

★ "............ The Constitution framed in 1934 by Malankara Association is valid" (Page 162).

★ "............ The Patriarch has thereby accepted the revival of Catholicate and the 1934 Constitution and gave up all or any objections they had on that behalf. Several members of this group *(Patriarch faction)* including some of the defendants *(metropolitans of Patriarch faction)* had accepted the Constitution and took oath to abide by it. They cannot now turn around and question the same." ( Page 72-73).

★ "All churches except those which are of Evangelistic Association or Simhasana or St. Mary are under the spiritual and temporal control of the Malankara Association in accordance with the 1934 Constitution" (Page. 163).

★ "............ The said Constitution also governs the affairs of the Parish Churches and shall prevail " ((S.C. Judgement 1995. Page. 73).

★ "............ In fact, if the figures given in the Encyclopedia of Religion is any guide, **the numerical strength of Catholicos in 1970 was more than the Patriarch**......." (Page. 167).

സരിച്ചു മാത്രമേ പാത്രിയർക്കീസ് വിനിയോഗിക്കൻ പാടുള്ളൂ എന്നും കൂടി പ്രഖ്യാപിച്ചിരിക്കുന്നു. പക്ഷെ, ഇതൊന്നും കൂട്ടാക്കാതെ, **നിയമലംഘനം തുടരാനും നിയമലംഘനം നടത്തുന്ന കേരളത്തിലെ തന്റെ അനുയായികൾക്ക് ഉത്തേജനം പകരാനുമാണ് പാത്രിയർക്കീസിന്റെ ശ്ലൈഹിക സന്ദർശനമെങ്കിൽ മലങ്കര ഓർത്തഡോക്സുകാർ അദ്ദേഹത്തെ സ്വീകരിക്കണമോ?**

മലങ്കരയിലെ പള്ളികളിൽ അനധികൃതമായി പ്രവേശിച്ച് പ്രഖ്യാപനങ്ങളും മറ്റും നടത്തുന്നത് ഇവിടത്തെ വലിയൊരു ജനവിഭാഗത്തിന്റെ അതൃപ്തിയും എതിർപ്പും ക്ഷണിച്ചു വരുത്തുമെന്നും അതുവഴി ഇവിടുത്തെ ജനവിഭാഗങ്ങളുടെ ഇടയിൽ സ്പർദ്ധയും ചേരിതിരിവും മതവിദ്വേഷവും സൃഷ്ടിക്കുമെന്നുമാണ് ഓർത്തഡോക്സ് സഭ ചൂണ്ടിക്കാട്ടിയത്.

## നിയമവാഴ്ചയോ ലംഘനമോ അഭികാമ്യം?

ടൂറിസ്റ്റ് വിസയിൽ അന്യരാജ്യത്തു പോകുന്ന ഒരു വ്യക്തി അവിടെ മതപരമായ ചടങ്ങുകളിൽ പങ്കെടുക്കുന്നതിലോ ആരാധന നടത്തുന്നതിലോ അല്ല വിലക്കുള്ളത്. മറിച്ച്, ഈ സന്ദർശനങ്ങളോ അതിനിടയിൽ പങ്കെടുക്കുന്ന പരിപാടികളോ പുറപ്പെടുവിക്കുന്ന പ്രസ്താവനകളോ പ്രഖ്യാപനങ്ങളോ ആ രാജ്യത്തെ ജനങ്ങളുടെ ഇടയിൽ വിദ്വേഷവും സ്പർദ്ധയും അന്തഃഛിദ്രവും ഉളവാക്കാനോ വർദ്ധിപ്പിക്കാനോ ഇടയാക്കുമെങ്കിൽ അത്തരം സന്ദർശനങ്ങൾ അനുവദിക്കാമോ എന്നതാണു ചോദ്യം. ഇതു ചൂണ്ടിക്കാണിച്ച് കോടതിയെ സമീപിച്ചാൽ അത് മര്യാദകേടാകുമോ?

അന്യായത്തിനും നീതിനിഷേധത്തിനുമെതിരെ ന്യായപീഠത്തെ സമീപിക്കുക എന്നത് പണ്ടും ഇന്നും നിയമത്തെ അനുസരിച്ചു ജീവിക്കുന്നവർ തെരഞ്ഞെടുക്കുന്ന മാർഗ്ഗമാണ്. പാത്രിയർക്കീസിന്റെ സന്ദർശനത്തിനെതിരെ ഓർത്തഡോക്സുകാർ കോടതിയെ സമീപിച്ചതും ഇക്കാരണത്താലാണ്. നിയമത്തെ മാനിക്കുന്നവർക്കു വേണ്ടിയുള്ളതാണ് എല്ലാ നിയമങ്ങളും. ഒരു നിയമത്തെയും മാനിക്കാത്ത കള്ളനും കൊള്ളക്കാരനും കയ്യേറ്റക്കാരനും നിയമത്തെ ലംഘിക്കാനാണു താൽപര്യം. അത്തരക്കാരെ നിയമത്തിനു മുമ്പിൽ കൊണ്ടുവരിക എന്നതാണ് പരിഷ്കൃത സമൂഹം ചെയ്യുന്നതും ചെയ്യേണ്ടതും.

അനുകൂലമായ കോടതി വിധികളുണ്ട്. പിന്നെ എന്തുകൊണ്ടാണ് നടപ്പാക്കിയെടുക്കാത്തത്? ശരിയായ ചോദ്യം. ഹർത്താൽ വിലക്കിക്കൊണ്ടും പൊതു സ്ഥലങ്ങളിൽ പുകവലി നിരോധിച്ചുകൊണ്ടും മറ്റും എത്രയാണു കോടതിവിധികൾ! പക്ഷെ ഫലം നാസ്തി. കാരണമെന്താണ്? ഒന്നുകിൽ നിയമപാലകർ കണ്ണടയ്ക്കുന്നു. അല്ലെങ്കിൽ നിയമപാലകരും നിയമനിർമ്മാതാക്കളും നിയമലംഘനം നടത്തുന്നവർക്കു കൂട്ടുനിൽക്കുന്നു.

ഓർത്തഡോക്സുകാർ എന്തിനും ഏതിനും കേസ് കൊടുക്കുന്നവരാണെന്നു ചിലർ. നിയമത്തെ പുല്ലുവില കൽപ്പിക്കാത്തവർക്കെതിരെ സ്വീകരിക്കാവുന്ന വ്യവസ്ഥാപിത മാർഗ്ഗം അതുതന്നെയാണ്; ഭീഷണിയോ കടന്നുകയറ്റമോ പിടിച്ചെടുക്കലോ അക്രമമോ അല്ല. അതുകൊണ്ടാണ് നാം അന്തിമമായി എന്നും വിജയിച്ചിട്ടുള്ളത്.

"കാട്ടുകള്ളൻ വീരപ്പൻ ഉൾപ്പെട്ട എത്രയോ കേസുകളുണ്ടായിരുന്നു! ഇതെല്ലാം തന്നെ അയാൾക്കെതിരായി കൊടുത്തിരുന്നതുമായിരുന്നു. അയാൾ ഒരു കേസുപോലും ആർക്കെതിരെയും കൊടുത്തുമില്ല. അതുകൊണ്ട് വീരപ്പനെ ശ്രേഷ്ഠനായി കരുതാമോ?" (***'മലങ്കര സഭയിലെ കക്ഷിവഴക്ക്',*** ഫാ. മത്തായി ഇടയനാൽ).

a

ലേഖനം



# വലഭാഗെ

■ ബഹനാൻ തോമസ്

വലതുവശത്തിന് ഇംഗ്ലീഷിൽ Right Side എന്നാണല്ലോ പറയുന്നത്. "Right" എന്നു പറഞ്ഞാൽ "ശരി" എന്നർത്ഥം. അപ്പോൾ വലതുഭാഗം ശരിയായ ഭാഗം എന്നുവരുന്നു. ഇടതുഭാഗം തെറ്റായ ഭാഗം എന്നു വ്യംഗ്യം. ആരും ഇടതുകൈകൊണ്ട് ഹസ്തദാനം ചെയ്യില്ല. കൊച്ചുകുട്ടികൾ രാവിലെ ശാഠ്യം പിടിച്ചു കരയുമ്പോൾ അമ്മമാർ പിറുപിറുക്കും, "ഇന്ന് ഇടത്തൂടാണല്ലോ." ഇടതിന് ഇനിയും ശാപമോക്ഷം കിട്ടിയിട്ടില്ല. ഇനി ഒട്ടുകിട്ടുകയുമില്ല!!

**പ. സഭയിലെ ചില ആചാരങ്ങളും വിശ്വാസങ്ങളും:**

നമ്മുടെ സഭയിൽ വലതുവശത്തിനും വടക്കുവശത്തിനും അതുല്യമായ ബന്ധമുണ്ട്. നാം ദേവാലയത്തിൽ നിന്നുകൊണ്ട് വി. കുർബാനയിലും മറ്റു കൂദാശകളിലും സംബന്ധിയ്ക്കുമ്പോൾ ത്രോണോസിൽ (സിംഹാസനം) ഇരുന്നുകൊണ്ട് കർത്താവു നമുക്ക് അഭിമുഖമായി നമ്മെ അനുഗ്രഹിച്ചു കൊണ്ടിരിക്കുന്നതായി ഹൃദയത്തിൽ കാണണം. അപ്പോൾ കർത്താവിന്റെ വലതുവശം വടക്കാണല്ലോ. അതുകൊണ്ടാണ് വലതുവശവും വടക്കുവശവും ഒന്നുതന്നെയെന്നു പറഞ്ഞത്. ചില പ്രത്യേകതകൾ നോക്കൂ:

u വി. കുർബാന പരസ്യമായി ആരംഭിക്കുന്നതിനു മുമ്പ് "വെളിവു നിറഞ്ഞോരീശോ നിൻവെളിവാൽ..." എന്ന ഗീതം ചൊല്ലുമ്പോൾ വടക്കുവശത്തെ 6 മെഴുകുതിരികൾ കത്തിക്കുന്നു. "വെളിവിൻ തട്ടിൽ വസിക്കും പുണ്യനിധേ..." എന്നു ചൊല്ലുമ്പോൾ തെക്കുവശത്തെ 6 മെഴുകുതിരികൾ കത്തിക്കുന്നു.

u വി. കുർബാന തുടങ്ങുന്നതു തന്നെ, "നിന്റെ മഹത്വമുദിക്കും നാൾ - നിൽക്കണമവർ (മരിച്ചുപോയ വിശ്വാസികൾ) വലഭാഗത്തിൽ..." എന്നു ചൊല്ലിക്കൊണ്ടാണ്.

u ഏവൻഗേല്യോൻ പീഠം കഴിയുന്നതും വടക്കുവശമാണ് ഇരിക്കേണ്ടത്. അതുപോലെ ഉയിർപ്പു മുതൽ സ്വർഗ്ഗാരോഹണം വരെ 40 ദിവസം ഗ്മൂർത്തോ (ചുവന്ന പട്ടിൽ പൊതിഞ്ഞ സ്ലീബായും അതിന്റെ തണ്ടും) നിർബന്ധമായും മദ്ബഹയിൽ വടക്കുവശമാണ് വയ്ക്കേണ്ടത്.

u ഹോമ ബലിയർപ്പിയ്ക്കുന്നവൻ (പഴയ നിയമകാലത്ത്) ഊനമില്ലാത്ത ബലിമൃഗത്തെ ബലിപീഠത്തിന്റെ വടക്കുഭാഗത്ത് അറുക്കേണം (ലേവ്യ. 1:11).

u സെഖര്യാ പുരോഹിതൻ ധൂപം കാട്ടുന്ന വേളയിൽ മാലാഖ ബലിപീഠത്തിനു വലത്തു വശത്തു നിൽക്കുന്നതുകണ്ട് അദ്ദേഹം പരിഭ്രമിച്ചു (ലൂക്കോ 1:11).

u സൂത്താറാ നമസ്കാരം തുടങ്ങുമ്പോൾ ശുശ്രൂഷക്കാരൻ ത്രോണോസിലെ മെഴുകുതിരി ആദ്യം വടക്കുവശത്തു കത്തിച്ചിട്ടേ തെക്കുവശത്തു വരികയുള്ളൂ; അതുപോലെ ആദ്യം വടക്കുവശത്തെ ചെറിയ മദ്ബഹയിൽ തിരി കത്തിച്ചിട്ടു മാത്രമെ തെക്കുവശത്തു ചെല്ലുകയുള്ളൂ. ഗ്മൂർത്തോയിൽ (പാതിനോമ്പിൽ സ്ഥാപിക്കുന്ന സ്ലീബാ) തിരി കത്തിക്കുന്നതും ആദ്യം വടക്കുവശത്തുതന്നെ. പിന്നീടു കുർബാന തുടങ്ങുമ്പോൾ മാത്രം തെക്കുവശത്തും കത്തിക്കും.

u വി. കുർബാനയിൽ ശുശ്രൂഷക്കാരൻ ധൂപ കലശവുമായി ത്രോണോസിനു മുമ്പിൽ പട്ടക്കാരന്റെ പുറകിൽ അല്പം വടക്കോട്ടു മാറിനിൽക്കുന്നു. വെളിപാടു പുസ്തകത്തിൽ സിംഹാസനത്തിനു വലതുവശത്ത് ഒരു ദൂതൻ ധൂപം കാട്ടിക്കൊണ്ടു നിന്നു എന്നുള്ളത് ഇവിടെ അർത്ഥവത്താണ്.

u മാമോദീസായും മൂറോനും കുർബാനയും കൈക്കൊണ്ട പിഞ്ചുകുഞ്ഞുങ്ങൾ മുതൽ ശുശ്രൂഷക്കാർ, പട്ടക്കാർ, മേൽപ്പട്ടക്കാർ വരെ ആരു തന്നെയാണെങ്കിലും വി. മദ്ബഹായിൽ കയറുന്നത് തെക്കുവശത്തുകൂടിയും ഇറങ്ങുന്നത് വടക്കുവശത്തുകൂടിയും ആണെന്നുള്ളത് ശ്രദ്ധിച്ചിട്ടുണ്ടാവുമല്ലോ. സിംഹാസനത്തിലിരിക്കുന്ന കർത്താവിന്റെ വലതുവശത്തുവന്ന് അനുഗ്രഹം പ്രാപിച്ച് ഇറങ്ങുന്നതാണ് ഇതിന്റെ സാരാംശം.

u വി. കുർബാനയിൽ പട്ടക്കാരനാണെങ്കിലും ശുശ്രൂഷക്കാരനാണെങ്കിലും ധൂപം വീശുമ്പോൾ ആദ്യം വലതുഭാഗത്തെ ചെറിയ മദ്ബഹയ്ക്കു നേരെയും ജനങ്ങൾക്കുനേരെ വീശുമ്പോൾ ആദ്യം വലതുഭാഗത്തേക്കും ആണ്.

u സ്ത്രീകൾ പുരുഷന്റെ വലതുഭാഗത്താണ് നിൽക്കുന്നത്. നിന്റെ വലത്തുഭാഗത്ത് രാജ്ഞി ഓഫീർ തങ്കം അണിഞ്ഞ് നിൽക്കുന്നു (സങ്കീ. 45:9).

u ന്യായവിസ്താരമധ്യെ മഹാപുരോഹിതനായ കയ്യഫായോടു പറഞ്ഞു: ഇനി മനുഷ്യപുത്രൻ സർവ്വശക്തന്റെ വലത്തുഭാഗത്തിരിക്കുന്നതും ആകാശമേഘങ്ങളെ വാഹനമാക്കി വരുന്നതും നിങ്ങൾ കാണും."

വിശ്വാസപ്രമാണത്തിൽ നാം ചൊല്ലുന്നു: "സ്വർഗ്ഗത്തിലേക്കു കരേറി പിതാവിന്റെ വലത്തുഭാഗത്തിരുന്നവനും..."

u മനുഷ്യപുത്രൻ തന്റെ തേജസ്സോടെ സകല വിശുദ്ധ ദൂതന്മാരുമായി വരുമ്പോൾ ചെമ്മരിയാടുകളെ തന്റെ വലത്തും കോലാടുകളെ ഇടത്തും നിർത്തും. രാജാവു തന്റെ വലത്തുഭാഗത്തുള്ളവരോട് അരുളിച്ചെയ്യും: എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, വരുവിൻ..."

വലത്തുഭാഗത്തെ കള്ളൻ പറുദീസയിൽ ഇരിക്കുമെന്ന് കർത്താവു അവനോട് നേരിട്ട് പറഞ്ഞിട്ടുണ്ടല്ലോ!

u യേശു തമ്പുരാൻ തിബര്യാസ് കടൽതീരത്തു വച്ചു പറഞ്ഞു: "പടകിന്റെ വലത്തുഭാഗത്തു വീശുക. നിങ്ങൾക്കു കിട്ടും" അവർ വീശി. 153 മത്സ്യം കിട്ടി. (യോഹ 21).

u യേശുക്രിസ്തുവിന്റെ വിലാവിൽ നിന്നും രക്തവും വെള്ളവും പുറപ്പെട്ടുവെന്നു വായിക്കുന്നു. എന്നാൽ ചിത്രങ്ങളിൽ ഇതു വലത്തെ വിലാവിൽ നിന്നാണെന്നു കാണുന്നു.

u ശോശപ്പാ ആഘോഷണം കഴിഞ്ഞ് പട്ടക്കാരൻ ശോശപ്പാ ചുരുക്കിയിട്ട് വടക്കുവശത്തേക്കു സൂക്ഷ്മതയുടെ വയ്ക്കുന്നു.

u മേൽപ്പട്ടക്കാരുടെ കബറടക്കം മദ്ബഹായുടെ വടക്കുവശത്തായിരിയ്ക്കണമെന്നുണ്ട്.

u സഭാപ്രസംഗി പറയുന്നതു ശ്രദ്ധിക്കുക: ജ്ഞാനിയുടെ ബുദ്ധി അവന്റെ വലത്തുഭാഗത്തും മൂഢന്റെ ബുദ്ധി അവന്റെ ഇടത്തുഭാഗത്തും ഇരിയ്ക്കുന്നു. (സഭാപ്രസംഗി 10:2).

u യിസ്രായേൽ (യാക്കോബ്) വയസ്സനായി കണ്ണ് മങ്ങിയ കാലത്ത് യോസേഫിന്റെ ഇളയ മകനായ എഫ്രയീമിനെ വലതുകൈകൊണ്ട് അനുഗ്രഹിച്ചു. (ഉത്പത്തി 48)

u വി. കുർബാന പടിഞ്ഞാറോട്ട് എഴുന്നെള്ളിച്ചു കൊണ്ടുവരുമ്പോൾ പട്ടക്കാരൻ "... രണ്ടു ലോകങ്ങളിലും എന്നുമെന്നേക്കും ഉണ്ടായിരിക്കട്ടെ..." എന്നു ചൊല്ലി കാസായും പീലാസായും കുരിശാകൃതിയിൽ പിണച്ചുവയ്ക്കുന്നത് അപ്പവും വീഞ്ഞും രണ്ടല്ല, ഒന്നാണെന്നു വരുത്തുവാനാണെന്നും പാരമ്പര്യം.

പ്രിയ വായനക്കാർക്ക് വലതുഭാഗം ആശംസിക്കുന്നു!!

a

സഭാ സ്ഥാപനങ്ങൾ



# കോട്ടയം പഴയ സെമിനാരി

■ ഫാ. ഡോ. ജോസഫ് ചീരൻ

എ.ഡി. 52-ൽ മാർ തോമാശ്ലീഹാ, പാലൂർ ചാട്ടുകുളങ്ങരയിലെ യഹൂദ സിനഗോഗ് രൂപഭേദം വരുത്തി ക്രൈസ്തവ ദേലാവയമാക്കിയതോടെ കേരളത്തിലെ ക്രൈസ്തവ ചരിത്രം ആരംഭിക്കുന്നു.

എന്നാൽ ഈ നൂറ്റാണ്ടുകളിൽ ക്രൈസ്തവ മതവിദ്യാഭ്യാസത്തിന്റെ നില ശോചനീയമായിരുന്നു. പ്രധാന ദേവാലയങ്ങളെ കേന്ദ്രീകരിച്ച് ഖ്യാതി നേടിയ മല്പാനമാർ ആവശ്യാനുസരണം വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം നൽകിവന്നു. അതീവ പരിമിതമായ ഈ മല്പാൻ പള്ളിക്കൂടങ്ങൾ സുറിയാനി ഭാഷയിൽ ആരാധനകൾ നടത്തുവാൻ പരിശീലിപ്പിക്കുന്ന കളരികൾ മാത്രമായിരുന്നു. അവിടെ വൈദിക വിദ്യാർത്ഥികൾ സുറിയാനി ഭാഷ അഭ്യസിച്ചും ആവശ്യമായ ആരാധനക്രമങ്ങൾ പകർത്തിയെഴുതിയും അവ ഉപയോഗിക്കുവാൻ പരിശീലിച്ചു. വല്ലപ്പോഴും വ്യാപാരക്കപ്പലുകൾ വഴി സുവിശേഷപ്രചാരണത്തിനായി വന്നിരുന്ന പേർഷ്യൻ, അർമ്മീനിയൻ സഭാധ്യക്ഷന്മാരുടെ സാന്നിദ്ധ്യം ഈ പാഠശാലകളെ സജീവമാക്കുമെങ്കിലും ഹ്രസ്വസന്ദർശനത്തിന് ശേഷം അവർ അപ്രത്യക്ഷരാകുമ്പോൾ അവർക്ക് ലഭിച്ച ഉന്മേഷവും നഷ്ടപ്പെടുമായിരുന്നു.

ഈ ദയനീയ അവസ്ഥയുടെ പശ്ചാത്തലത്തിലാണ് പോർച്ചുഗീസുകാർ 15-ാം നൂറ്റാണ്ടിൽ സെമിനാരികൾ സ്ഥാപിച്ചത്. ക്രൈസ്തവ സമൂഹത്തിൽ നിലവിലിരുന്ന ഉൾപ്പോരുകളും വിശ്വാസ വൈവിധ്യങ്ങളും അവഗണിച്ച് കേരള സഭ ഈ സെമിനാരികളെ ആശ്ലേഷിച്ചു. ഏതാനും വർഷം കൊണ്ട് പാശ്ചാത്യ ശൈലിയിൽ പരിശീലിപ്പിക്കപ്പെട്ട നൂറ്കണക്കിന് വൈദികർ അവയിൽ നിന്ന് പുറത്തിങ്ങി. ദൗർഭാഗ്യവശാൽ ഈ സെമിനാരികൾ മലങ്കര സഭയിലെ ആദ്യവിഭജനത്തിന് കളം സൃഷ്ടിച്ചു. 1599-ലെ ഉദയംപേരൂർ സൂന്നഹദോസ് ഈ വിഭജനം പൂർണ്ണമാക്കി. 1653-ൽ കൂനൻ കുരിശു പ്രതിജ്ഞയോടെ റോമൻ നുകം വലിച്ചെറിഞ്ഞപ്പോൾ ഏറെ നഷ്ടത്തോടെയാണ് സഭ സ്വാതന്ത്ര്യത്തിലേയ്ക്ക് പിൻവാങ്ങിയത്. വീണ്ടും മുൻപതിവുപോലെ മല്പാൻ പാഠശാലകൾ സജീവമായി. പാലൂരിൽ ആരംഭിച്ച് ശക്തിപ്പെട്ട വൈദിക പരിശീലനം ക്രമേണ മുളന്തുരുത്തി, കണ്ടനാട്, അങ്കമാലി, കുറുപ്പംപടി തുടങ്ങിയ സ്ഥലങ്ങളിലേക്ക് വ്യാപക്കുകയും ചെയ്തു. 1665 മുതൽ കേരളത്തിലെത്തിയ വിദേശ സഭാദ്ധ്യക്ഷന്മാർ ഈ പരിശീലനങ്ങളെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. എങ്കിലും വ്യവസ്ഥാപിതമായ ഒരു വൈദിക പരിശീലനകേന്ദ്രം സഭയുടെ സ്വപ്നമായി അവർ സൂക്ഷിച്ചു. 18-ാം നൂറ്റാണ്ടിന്റെ രണ്ടാംപകുതിയിൽ പാലൂർ ചാട്ടുകുളങ്ങര ഇടവകയിലെ ഇട്ടൂപ്പു മല്പാൻ പഴഞ്ഞിയിലും ചിറളയത്തും വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം നൽകവേ സെമിനാരി എന്ന ആശയം മലങ്കരയിൽ പ്രചരിപ്പിച്ചു. തെക്കൻ ഇടവകകളിൽ പ്രഥമ മല്പാനായിരുന്ന കായംകുളം പീലിപ്പോസ് റമ്പാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ സെമിനാരി സ്വപ്നത്തെ പിന്തുണച്ചു. ഈ സ്വപ്നം യാഥാർത്ഥ്യമാക്കുവാനായി വട്ടിപ്പണത്തിന്റെ ആയിടെ ലഭിച്ച പലിശ വിനിയോഗിക്കണമെന്ന അവരുടെ അപേക്ഷ യാഥാർത്ഥീകരിച്ച്. റസിഡന്റിന്റെ ശുപാർശയിന്മേൽ കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ മീനച്ചിൽ ആറിന്റെ തീരത്ത് പതിനാറ് ഏക്കർ സ്ഥലം തിരുവിതാംകൂർ റാണി കരമൊഴിവായി ഔസേപ്പ് (ഇട്ടൂപ്പ്) റമ്പാന്റെ പേരിൽ നൽകി. 1814 ഫെബ്രു. 15-ന് പുലിക്കോട്ടിൽ റമ്പാൻ സെമിനാരിയുടെ ശിലാസ്ഥാപനം നടത്തി 1815 മാർച്ചിൽ പണിപൂർത്തീകരിച്ചു. ആ വർഷം തന്നെ ആദ്യബാച്ചിലേക്ക് വിദ്യാർത്ഥികളെ ചേർത്തു. ആദ്യബാച്ചിലെ വിദ്യാർത്ഥിയായിരുന്നു താനെന്ന് കോട്ടയം ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ അനുസ്മരിച്ചിട്ടുണ്ട്. കായംകുളം റമ്പാൻ 1811 തുലാം 28-ന് അന്തരിച്ചതു കൊണ്ട് തെക്കും വടക്കും ഓരോ പഠിത്തവീട് എന്ന് ആശയവും ഉപേക്ഷിക്കേണ്ടതായി വന്നു. അങ്ങനെയാണ് സഭയുടെ മധ്യസ്ഥലമായ കോട്ടയത്ത് പഠിത്തവീട് പണിയുവാൻ റമ്പാൻ തീരുമാനിച്ചത്.



*സെമിനാരിയുടെ പഴയ ദൃശ്യം*

പഴയ സെമിനാരി സ്ഥാപകൻ തന്നെയായിരുന്നു പ്രിൻസിപ്പാൾ. തൊഴിയൂർ കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സീനോസിന്റെ മേൽനോട്ടം ഉണ്ടായിരുന്നു. അചിരേണ സെമിനാരിയിൽ താമസിക്കുവാൻ റവ. തോമസ് നോർട്ടനെ ബ്രിട്ടീഷ് റസിഡന്റ് ഏർപ്പാട് ചെയ്തെങ്കിലും റമ്പാൻ വിസമ്മതിച്ചതിനെ തുടർന്ന് നോർട്ടൻ ആലപ്പുഴയിൽ താമസിക്കുകയും കോട്ടയം സെമിനാരിയിൽ അദ്ധ്യാപനാകുകയും ചെയ്തു. മെത്രാനല്ലാത്ത ഒരാളെ വട്ടിപ്പണത്തിന്റെ പലിശ ഏല്പിച്ചതിനെതിരെ 8-ാം മാർത്തോമ്മാ ബ്രിട്ടീഷ് സർക്കാരിൽ പരാതി നൽകിയതിനെ ത്തുടർന്ന് ഈ റമ്പാൻ പഴഞ്ഞിപ്പള്ളിയിൽവച്ച് കിടങ്ങൻ മാർ പീലക്സിനോസിൽ നിന്ന് മാർ ദിവന്നാസ്യോസ് എന്ന് സ്ഥാനനാമത്തിൽ മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു. ഇതോടെ കോട്ടയം പഴയസെമിനാരി മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനവും അരമനയും താമസിയാതെ സഭയുടെ സെക്രട്ടേറിയേറ്റും ആയിത്തീർന്നു. 1811-ലെ മലയാളം ബൈബിൾ പ്രസിദ്ധീകരണത്തെ തുടർന്ന് (അന്ന് 4 സുവിശേഷങ്ങൾ മാത്രമേ പ്രസിദ്ധീകരിച്ചുള്ളൂ) ശേഷം വേദപുസ്തക ഭാഗങ്ങൾ വൈദിക സെമിനാരിയിൽ വച്ച് പുലിക്കോട്ടിൽ മെത്രാൻ പൂർണ്ണമായും വിവർത്തനം ചെയ്തു. നോർട്ടന്റെ താമസം സെമിനാരിയിൽ അനുവദിക്കാത്തതിനെ തുടർന്ന് റസിഡന്റിന്റെ നീരസം മൂലം ആ വിവർത്തനം വെളിച്ചം കണ്ടില്ല. റമ്പാച്ചൻ സെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു. തിരുവിതാംകൂറിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ച ആദ്യസ്ഥാപനം പഴയസെമിനാരി ആയിരുന്നു. ആ വർഷം തന്നെ പരിമിതമായ തോതിൽ ഒരു ചാപ്പൽ നിർമ്മിക്കുവാനും സെമിനാരി സ്ഥാപകന് കഴിഞ്ഞു. ഈ വിവരങ്ങളെല്ലാം ചെറിയാൻ

ജഡ്ജി എഴുതിയ സഭാചരിത്രത്തിന്റെ അവസാനമായികൊടുത്ത കത്തുകൾ (മിഷണറിമാർ അയച്ചത്) വ്യക്തമാക്കുന്നുണ്ട്. ഇടവകപ്പള്ളികളിലെ കണക്കുകൾ മെത്രാപ്പോലീത്തയുടെ അറിവിനും പരിശോധനക്കും അംഗീകാരത്തിനും വേണ്ടി കോട്ടയം പഴയ സെമിനാരിയിൽ നല്കുന്ന പതിവ് ആ വർഷം തന്നെ ആരംഭിച്ചതായി കുറുപ്പംപടി പള്ളിയുടെ ചരിത്രകാരൻ ആത്തുങ്കൽ ഗീവർഗീസ് കോറെപ്പസ്കോപ്പ രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കര സഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി ശേഖരിക്കപ്പെട്ട ഒരു ഗ്രന്ഥശാലയ്ക്കു പഴയ സെമിനാരിയിൽ ആരംഭംകുറിച്ചു. പുലിക്കോട്ടിൽ മെത്രാപ്പോലീത്ത പുസ്തകങ്ങൾക്ക് സ്റ്റോക്ക് രജിസ്റ്റർ തയ്യാറാക്കിയതായാണ് മിഷനറിമാരുടെ രേഖകളിൽ പരാമർശിക്കുന്നത്. ഇപ്രകാരം വൈദിക വിദ്യാഭ്യാസം, ഇംഗ്ലീഷ് ഭാഷാ വിദ്യാഭ്യാസം, ചാപ്പൽ, ഗ്രന്ഥശാല എന്നിവ 1815-1816 കാലഘട്ടത്തിൽ ഭാവനാപൂർവ്വം സംവിധാനം ചെയ്തു. 1816 നംവബർ 24-ന് ആ കർമ്മയോഗി കാലം ചെയ്തു പഴയ സെമിനാരി ചാപ്പലിൽ കബറടക്കപ്പെട്ടു. അദ്ദേഹത്തിന്റെ 175-ാം ചരമവാർഷികത്തിൽ **'സഭാജ്യോതിസ്സ്'** എന്ന ബഹുമതി നൽകി ആദരിച്ചു.

അദ്ദേഹത്തിന്റെ കാലശേഷം പുന്നത്ര ദീവന്നാസ്യോസ്, ചേപ്പാട് മാർ ദിവന്നാസ്യോസ് എന്നീ മലങ്കര മെത്രാപ്പോലീത്തമാരുടെ കാലത്ത് മിഷനറിമാർ സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനം സ്വയമേവ കയ്യേൽക്കുകയും സെമിനാരിയുടെ ഭരണം അവരിൽ നിക്ഷിപ്തമാവുകയും ചെയ്തു. ക്രമേണ അവരുടെ പ്രൊട്ടസ്റ്റന്റ് ഉപദേശങ്ങൾക്ക് സെമിനാരി വേദിയായതോടെ സഭ അതിനെതിരെ പ്രതികരിച്ചു. 1836 ജനുവരി 16-ന് ചേർന്ന മാവേലിക്കര സിനഡ് മിഷനറി ബന്ധം വിച്ഛേദിച്ചതിനെത്തുടർന്ന് മിഷനറിമാർ സെമിനാരിയിൽ നിന്ന് പിൻവാങ്ങുകയും 1840-ലെ തീരുമാനപ്രകാരം (കൊച്ചിൻ അവാർഡ്) സ്വത്തു വിഭജിച്ച് പിരിയുകയും ചെയ്തു. (ഇക്കാലത്ത് ബേക്കർ ഫെൻ, ബെയിലി എന്നിവർ സെമിനാരിയിൽ ചുമതല വഹിക്കുകയും സെമിനാരിയിൽ സ്ഥാപിച്ച അച്ചുകൂടത്തിൽ നിന്ന് മലയാള ബൈബിൾ പ്രസിദ്ധീകരിക്കുകയും ചെയ്തു.)

മിഷനറിമാർ പിൻവാങ്ങിയെങ്കിലും നവീകരണസ്വാധീനം സെമിനാരിയിലും സഭയിലും തങ്ങിനിന്നു. അക്കാലത്തെ സെമിനാരിയിലെ പ്രധാന മല്പാൻ (പാലക്കുന്നത്ത് എബ്രഹാം മല്പാൻ) നവീകരണത്തിന്റെ പേരിൽ മുടക്കപ്പെട്ടു. സെമിനാരിയിലെ പഠനം ഇതോടെ നിലച്ചു.

വർഷങ്ങളായി മുടങ്ങിക്കിടന്ന വട്ടിപ്പണത്തിന്റെ പലിശ ഒന്നിച്ച് ലഭിച്ചതിനെത്തുടർന്ന് 1870 ഇടവം 4 മുതൽ കോട്ടയം പഴയസെമിനാരിയിൽ വൈദിക പരിശീലനം പുനരാരംഭിച്ചു. അയിരൂർ ചെറുകരെ പീലിപ്പോസ് മല്പാനും കടവിൽ കൂരൻ പൗലോസ് മല്പാനുമായിരുന്നു മുഖ്യ അദ്ധ്യാപകർ. സെമിനാരിയുടെ പ്രവർത്തനം നവീകരണ സ്വാധീനത്തിലായിരുന്നതിനാൽ പൂർവ്വിക സുറിയാനിക്കാർക്കായി കുന്നംകുളം, വെട്ടിക്കൽ, പാമ്പാക്കുട, പരുമല എന്നിവിടങ്ങളിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനി ആരംഭിച്ച സെമിനാരികളും സമാന്തരമായി പ്രവർത്തിച്ചു. മലങ്കര സഭയുടെ, 1873-ൽ പരുമലയിൽ ചേർന്ന പ്രഥമ മലങ്കര അസ്സോസിയേഷന്റെ ക്ഷണപ്രകാരം 1875-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് തിരുവിതാംകൂർ മഹാരാജാവിനെ സന്ദർശിച്ച് അഭ്യർത്ഥിച്ചതിനെത്തുടർന്ന് 1875-ൽ ആയില്യം തിരുനാൾ മഹാരാജാവ് 1852-ലെ വിളംബരം പിൻവലിച്ചു. തുടർന്ന് 1879-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വാദിയായും നവീകരണ പ്രസ്ഥാനം നയിച്ച പാലക്കുന്നത്ത് തോമസ് മാർ അത്തനാസ്യോസ് ഒന്നാം പ്രതിയായും നടന്ന സെമിനാരിക്കേസിൽ ജയിച്ചതിനെ തുടർന്ന് മാർ ദിവന്നാസ്യോസ് അഞ്ചാമൻ 1885-ൽ നവീകരണ മെത്രാനിൽ നിന്ന് കോട്ടയം പഴയസെമിനാരി കൈശപ്പെടുത്തുകയും അവിടെ താമസിക്കുകയും ചെയ്തു.

1886-ൽ കോട്ടയം പഴയ സെമിനാരിയിൽ വൈദികവിദ്യാഭ്യാസം പുനരാരംഭിച്ചു. വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും കോനാട്ട് മാത്തൻ മല്പാനും ആയിരുന്നു മുഖ്യ അദ്ധ്യാപകർ. സെമിനാരിയിലെ അദ്ധ്യാപനത്തിനായി തയ്യാറാക്കിയ നോട്ടുകൾ മതോപദേശസാരം, സുറിയാനി ഒന്നാംപാഠം എന്നീ ശീർഷകങ്ങളിൽ ഇക്കാലത്ത് വട്ടശ്ശേരി മല്പാൻ പ്രസിദ്ധീകരിച്ചു. രണ്ടു മല്പാന്മാരും ചേർന്ന് മുൻ തുബ്ദേനുകൾ അന്ത്യോഖ്യൻ മാതൃകയിൽ രൂപഭേദം വരുത്തിയും ഗാനങ്ങൾ ചേർത്തും പ്രസിദ്ധീകരിച്ചു. ഇക്കാലത്ത് 1886 സെപ്തംബറിലും 1892 സെപ്തംബറിലും 1895 നവംബറിലും 1901 ഏപ്രിലിലും 1908 ഫെബ്രുവരിയിലും പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങൾ സെമിനാരിയിൽ കൂടി. മിക്ക യോഗങ്ങളും രണ്ടുരണ്ടേമുക്കാൽ ദിവസം നീണ്ടുനിന്നു. 1909 നവംബറിൽ അബ്ദുള്ള പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ഇവിടെ ചേർന്ന അസ്സോസിയേഷൻ യോഗം തിരുമാനമെടുക്കാതെ പിരിഞ്ഞു. അതിന് ശേഷമാണ് കക്ഷിവഴക്കുകൾ ആരംഭിച്ചത്.

1930 സെപ്തംബറിൽ വട്ടശ്ശേരിൽ മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ ആണ് അടുത്ത അസോസിയേഷൻ യോഗം പഴയ സെമിനാരിയിൽ ചേർന്നത്. പിന്നീട് അവിടെ അസോസിയേഷൻ യോഗങ്ങൾ ചേർന്നിട്ടില്ല.

സെമിനാരി കൈവശമായ ശേഷം പുലിക്കോട്ടിൽ തിരുമേനിയോടൊപ്പം ശെമവുൻമാർ അത്താനാസ്യോസും (സിറിയൻ) കടവിൽ മാർ അത്താനാസ്യോസും (കോട്ടയം) പഴയസെമിനാരിയെ ആസ്ഥാനമാക്കി.



*പഴയ സെമിനാരി ഇന്ന്*

1909 ജൂലൈ 12-ന് മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് കാലം ചെയ്തു. ചാപ്പലിന്റെ വടക്കേമുറിയിൽ കബറടങ്ങി. കൈവശം കിട്ടിയ സെമിനാരി ചാപ്പലിന്റെ കൂദാശ അദ്ദേഹമാണ് നിർവ്വഹിച്ചത്.

വട്ടശ്ശേരിൽ തിരുമേനിയുടെയും പിൻഗാമികളുടെയും കാലത്ത് കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ, പനക്കൽ യാക്കോബ് മല്പാൻ, ഇലവിനാമഠത്തിൽ മല്പാൻ, മട്ടയ്ക്കൽ അലക്സാണ്ട്രയോസ് മല്പാൻ എന്നിവർ പ്രധാന ഗുരുക്കന്മാരായി. കക്ഷിവഴക്കിനെ തുടർന്ന് പഴയ സെമിനാരിയിലും കോട്ടയം എം. ഡി. സെമിനാരിയിലും (സ്ഥാപകൻ പുലിക്കോ

ട്ടിൽ മാർ ദിവന്നാസ്യോസ് അഞ്ചാമൻ) മാറി മാറി വൈദിക പരിശീലനം നടന്നു.

ഫാ. കെ. ഡേവിഡ്, സി.ജെ സ്കറിയാ മല്പാൻ, മാർ തിമോത്തിയോസ്, ഫാ. വി.കെ. മാത്യൂസ്, ഡോ. മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് എന്നിവർ പ്രിൻസിപ്പാൾമാരായി സേവനം ചെയ്തു. മാർ തെയോഫിലോസ് പ്രിൻസിപ്പൽ ആയിരിക്കെ 1965-ൽ (150-ാം വർഷം) സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്തു. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാലം സംഭവബഹുലമായിരുന്നു. 1977-ൽ വടക്കുവശത്തു കെട്ടിടം പൂർത്തിയായി. 1980-ൽ മാർത്തോമ്മാ, സി.എസ്.ഐ, സെമിനാരികളുമായി സഹകരിച്ച് എഫ്.എഫ്.ആർ.ആർ.സി. (Federated Faculty of Research In Religious and Culture) എന്ന പേരിൽ ബിരുദാനന്തര പഠനം തുടങ്ങി. 1984-ൽ അൽമായ വേദശാസ്ത്ര പരിശീലനം ***(ദിവ്യബോധനം)*** തുടങ്ങി. 1988-ൽ ബുക്ക്സ്റ്റാളും 1989-ൽ സംഗീതവിദ്യാലയവും (ശ്രുതി)തുടങ്ങി. ഫാ. ഡോ. കെ.എം. ജോർജാണ് ഇപ്പോഴത്തെ പ്രിൻസിപ്പാൾ.

1990-ൽ സെമിനാരിയുടെ 175-ാം വാർഷികം പ്രാമാണിച്ച് ***സഭാ വിജ്ഞാനകോശം*** എന്ന ഒരു റഫറൻസ് ഗ്രന്ഥം പ്രസിദ്ധീകരിച്ചു 2000-ൽ **സ്മൃതിസമുച്ചയം** എന്ന പേരിൽ മൂന്ന് നിലകളിലുള്ള കെട്ടിടം നിർമ്മിച്ചു. അവ യഥാക്രമം പ. മാത്യൂസ് പ്രഥമൻ ബാവാ, ഡോ. തെയോഫിലോസ്, ഡോ. ഗ്രിഗോറിയോസ് എന്നീ പ്രിൻസിപ്പാൾമാർക്ക് സ്മാരകമായി പ്രതിഷ്ഠിച്ചു.

### ദിവ്യബോധനം

1984-ൽ ആരംഭിച്ചു. നൂറ് കണക്കിന് പ്രാദേശിക കേന്ദ്രങ്ങൾ, കറസ്പോണ്ടൻസ് കോഴ്സ്, സർട്ടിഫിക്കറ്റ്, ഡിപ്ലോമ, ബിരുദതലങ്ങൾ. പത്തുവിഷയങ്ങൾ വീതം ക്രമീകരിച്ച് സെമിനാരി അദ്ധ്യാപകർ തയ്യാറാക്കിയ പുസ്തകങ്ങൾ പ്രകാരം ബോധനം നടത്തുന്നു. ഫാ. ടി.ജെ. ജോഷ്വാ, ഫാ. സി.സി. ചെറിയാൻ, ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ, ഫാ. ജോൺ പണിക്കർ, ഫാ. ജേക്കബ് മാത്യു എന്നിവർ ചുമതല വഹിച്ചു.

### സോഫിയ സെന്റർ

1974-ൽ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് പണികഴിപ്പിച്ച ഈ ഇരുനില കെട്ടിടങ്ങളിൽ താമസസൗകര്യവും സമ്മേളനഹാൾ, ഭക്ഷണശാല, ചാപ്പൽ എന്നിവയുമുണ്ട്.

### സ്മൃതിമന്ദിരം

2002 നവംബർ 25-ന് ഒന്നരക്കോടി രൂപ ചിലവഴിച്ച് നിർമ്മിച്ച് ഉദ്ഘാടനം നടത്തി. ഗംഭീരമായ മൂന്നു നിലക്കെട്ടിടങ്ങൾ. ഒരുനിലയിൽ സഭാ മാനേജിംഗ് കമ്മിറ്റികൾ, രണ്ടാം നിലയിൽ ലൈബ്രറി, മൂന്നാം നിലയിൽ എക്യുമെനിക്കൽ പഠനഗവേഷണകേന്ദ്രം. സഭയിലെ പുരാതന പള്ളികളുടെ രേഖാചിത്രങ്ങൾ ഈ കെട്ടിടത്തിന്റെ ഭിത്തികളെ അലങ്കരിച്ചരിക്കുന്നു.

### 'ശ്രുതി' സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്

സംഗീത അദ്ധ്യാപകനായ ഫാ. എം.പി. ജോർജ് ഡയറക്ടർ ആയി ഗായകസംഘങ്ങളെ 'ശ്രുതി'യിൽ റജിസ്റ്റർ ചെയ്ത് ഏകോപിപ്പിച്ചു പ്രവർത്തിക്കുന്നു.

### സാരൂപ്യ സ്കൂൾ ഓഫ് സേക്രട്ട് ആർട്ട് (Saroopya)

ക്രിസ്തീയ കലകളെ പ്രോത്സാഹിപ്പിക്കാനായി 2000-ൽ പ്രിൻസിപ്പാളിന്റെ ഉത്സാഹത്തിൽ സ്ഥാപിക്കപ്പെട്ടു. എക്യുമെനിക്കൽ പാത്രിയർക്കീസ് പ. ബർത്തലോമിയോ ഒന്നാമൻ 2000-ൽ സെമിനാരി സന്ദർശിച്ച വേളയിൽ ഉത്ഘാടനം ചെയ്തു. Iconography (ക്രിസ്തീയചിത്രകല), ഡോക്യുമെന്ററി ഫിലിം നിർമ്മാണം എന്നിവയിൽ പരിശീലനം നൽകുന്നു. ഫിൻലണ്ടിലെ ഓർത്തഡോക്സ് സഭയുമായി സഹകരിച്ചു ചിത്രകലാദ്ധ്യാപകർ സെമിനാരിയിൽ പഠിപ്പിക്കുന്നു. എയിഡ്സ് രോഗം, പരിസ്ഥിതി നാശം എന്നിവയെക്കുറിച്ചു വിദ്യാർത്ഥികൾ നിർമ്മിച്ച ഡോക്യുമെന്ററിൾക്ക് അവാർഡുകൾ ലഭിച്ചു.

### പാരീഷ് മിഷൻ

സെമിനാരി അദ്ധ്യാപകരുടെ നേതൃത്വത്തിൽ വിദ്യാർത്ഥികളുടെ ചെറുഗ്രൂപ്പുകൾ അവധിക്കാലങ്ങളിൽ ഇടവകകളിൽ ഭവനസന്ദർശനം, സുവിശേഷയോഗങ്ങൾ, ക്ലാസ്സുകൾ, കൗൺസലിംഗ് തുടങ്ങിയവ നടത്തുന്നു.

### ഇതര സേവനങ്ങൾ

എഫ്.എഫ്.ആർ.ആർ.സി., ഡോക്ടർ ഓഫ് തിയോളജി, മാസ്റ്റർ ഓഫ് തിയോളജി എന്നി വിഷയങ്ങൾ സെമിനാരിയിൽ പഠിപ്പിക്കുന്നു.

ജി.എസ്.ടി.എ, ബി.ഡി. എന്നീ കോഴ്സുകൾക്കു പുറമേ വൈദികരെ ബാച്ചുകളായി പ്രവേശിപ്പിച്ച് ഇൻസർവ്വീസ് കോഴ്സുകളും നടത്തിവരുന്നു.

ഉത്തരേന്ത്യയിലേക്കുള്ള വൈദികരെ പരിശീലിപ്പിക്കുവാൻ പഴയ സെമിനാരിയുടെ ഒരു ശാഖയായി ഉത്തരേന്ത്യയിൽ നാഗപ്പൂർ സെമിനാരി പ്രവർത്തിക്കുന്നു. ഉത്തരേന്ത്യൻ ഭാഷകളും സംസ്കാരവും പരിശീലിപ്പിക്കുവാൻ ഇവിടെ സൗകര്യമുണ്ട്.

കേരളത്തിലെ വിവിധ പ്രാദേശിക സാംസ്കാരിക ധാരകളെ ഉൾക്കൊള്ളുവാൻ വൈദികവിദ്യാർത്ഥികളെ പ്രാപ്തരാക്കുമാറ് കോട്ടയം പഴയ സെമിനാരിയിലെ വിദ്യാഭ്യാസം വികേന്ദ്രീകരിക്കേണ്ടിയിരിക്കുന്നു. ആദ്യവർഷവിദ്യാർത്ഥികളെ കൊരട്ടിയിലെ സിയോൻ സെമിനാരിയിലും രണ്ടാം വർഷക്കാരെ ആലുവ തൃക്കുന്നത്തു സെമിനാരിയിലും മൂന്നാം വൽഷക്കാരെ പരുമല സെമിനാരിയിലും അഭ്യസിപ്പിക്കുവാൻ അല്പം ക്ലേശം സഹിച്ചാണെങ്കിലും സഭ പ്രവർത്തിച്ചാൽ ഇടുങ്ങിയ പ്രാദേശിക താല്പര്യങ്ങളിൽ നിന്ന് വൈദികരെ മോചിപ്പിക്കാനാവും. പ. കാതോലിക്കാ ബാവായുടെ ആസ്ഥാനം ദേവലോകത്തേക്ക് 1953-ൽ മാറ്റി. ഓഫീസുകളും അവിടേയ്ക്ക് വികേന്ദ്രീകരിച്ച് മാതൃകയാക്കാവുന്നതാണ്.

വൈദിക സെമിനാരി സഭയുടെ ബുദ്ധിപരമായ സിരാകേന്ദ്രമാണ്. കുറഞ്ഞപക്ഷം മൂന്ന് സംഘടനകൾ എങ്കിലും സെമിനാരിയുടെ മേൽവിലാസത്തിൽ ആരംഭിച്ച് അതത് രംഗത്തെ പ്രവർത്തനങ്ങളുടെ ഏകോപനവേദിയായി പ്രവർത്തിക്കണം.

**1. തിയോളജിക്കൽ സംഘടന:** ദൈവശാസ്ത്ര വിദഗ്ധന്മാർ അവരുടെ ഗവേഷണ ചിന്തകൾ അവതരിപ്പിച്ച് അംഗീകാരം നേടുന്ന ഒരു വേദിയാകണം അത്.

**2. സഭാചരിത്രവിഭാഗം:** ഔദ്യോഗികമായ ചരിത്രം രചിക്കാൻ ആവുംവിധം ഗവേഷണങ്ങൾ ഏകോപിപ്പിക്കുവാൻ ഈ സംഘടന യത്നിക്കണം.

**3. ലിറ്റർജിക്കൽ സംഘടന:** ആരാധനാ പരിഷ്കാരങ്ങളെപ്പറ്റി വിലയിരുത്തുവാനും ശുപാർശകൾ തയ്യാറാക്കുവാനും പ്രാപ്തരായ ആളുകളെ ഈ ബാനറിൽ സംഘടിപ്പിക്കണം.

ഇപ്രകാരം ആരംഭിച്ചകാലത്തെന്നപോലെ സഭയുടെ ഹൃദയവും മസ്തിഷ്ക്കവും എന്ന സ്ഥാനം കോട്ടയം പഴയ സെമിനാരി വീണ്ടെടുക്കണം 21-ാം നൂറ്റാണ്ടിലെ കർമ്മപരിപാടികൾ ആവിഷക്കരിക്കുവാൻ ചുമതലയുള്ളവർ ഈ വഴിയേ ചിന്തിക്കുന്നത് സ്വാഗതാർഹവും അഭിലഷണീയവും ആയിരിക്കും.

***(ലേഖകൻ മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ സഭാചരിത്രകാരനും ഗ്രന്ഥകർത്താവുമാണ്. തൃശൂർ സി.എം.എസ്. ഹൈസ്കൂൾ, ആലുവ യു.സി. കോളജ് എന്നിവിടങ്ങളിൽ അദ്ധ്യാപകനായിരുന്നു. രണ്ടു ഡസനിലേറെ ഗ്രന്ഥങ്ങളുടെ രചയിതാവ്, മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം മുഖ്യ ലേഖകൻ, ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ ഭാഷാവിദഗ്ധൻ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.)***

a

ലേഖനം

# എം.ജി.ഒ.സി.എസ്.എം. ശതാബ്ദി നിറവിൽ



■ ജോൺ വർഗീസ് മോളേത്ത്, അടൂർ

**1908–ൽ** മദ്രാസ് ക്രിസ്ത്യൻ കോളേജിൽ ആരംഭിച്ച കൂട്ടായ്മയാണ് എം.ജി.ഒ. സി.എസ്.എം. ആയത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ഇത്. നമ്മുടെ സഭയിലെ യുവജനങ്ങൾക്ക് ആത്മീയമായി ചിന്തിക്കുന്നതിനും വളരുന്നതിനുമുള്ള ഒരു വേദി കൂടിയാണ്. സഭാ സ്നേഹികളെ സാമൂഹിക പ്രതിബദ്ധതയിൽ ഉറപ്പിക്കുന്നതിന് ഈ പ്രസ്ഥാനം നൽകുന്ന നേതൃത്വം ഏവർക്കും അറിവുള്ളതാണ്.

അചഞ്ചലമായ ദൈവവിശ്വാസവും അടിയുറച്ച സഭാസ്നേഹവും സംരക്ഷിക്കാനും വിദ്യാർത്ഥികളിൽ സേവന തത്പരതയും, ശുശ്രൂഷയും വളർത്തിയെടുക്കാനും എല്ലാറ്റിനുമുപരി സത്യത്തിനും ധർമ്മത്തിനും നീതിക്കുംവേണ്ടി നിലകൊള്ളുന്ന പുതിയ തലമുറയെ വാർത്തെടുക്കാനും ഇത് സഹായിക്കുന്നു. ആരാധന, പഠനം, സേവനം എന്നീ ലക്ഷ്യങ്ങളോടെ യുവജനങ്ങൾ പ്രവൃത്തികളിലൂടെ സമൂഹത്തിന് മാതൃകയാകണം.

എം.ജി.ഒ.സി.എസ്.എം. അതിന്റെ ശതാബ്ദി നിറവിലാണ്. ശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി ചെന്നൈയിൽ ബ്രോഡ്‌വേ സെന്റ്. തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നിന്നുള്ള ദീപശിഖായാത്ര ഡോ. പി.സി. അലക്സാണ്ടർ ഉദ്ഘാടനം ചെയ്തു. വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റ് ഡോ. സഖറിയാ മാർ തെയോഫിലോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു.

കേരളത്തിൽ എല്ലാ ഭദ്രാസന അതിർത്തികളിൽ കൂടിയും കടന്നുപോകുന്ന ദീപശിഖായാത്ര 2008 ഡിസംബർ 14 ന് പരുമലയിൽ സമാപിക്കുകയും ഡിസംബർ 26 മുതൽ 31 വരെ അതിധന്യമായ പരുമലയിൽ ശതാബ്ദി സമാപന സമ്മേളനം നടക്കുകയുമാണ്.

വിദ്യാർത്ഥിപ്രസ്ഥാനത്തിലെ അംഗങ്ങൾ വിശ്വാസത്തിൽ വളർന്നു സേവനമാർഗത്തിലൂടെ സഭയ്ക്കും സമൂഹത്തിനും നന്മ പകരുന്ന നല്ല മാതൃകകളായി മാറണം. മറ്റുള്ളവർക്കായുള്ള സ്നേഹവും കരുതലും മഹത്വത്തിന്റെ ലക്ഷണങ്ങളാണ്. ക്രിസ്തീയതയുടെ മഹത്വം ശുശ്രൂഷയാണ്. യാക്കോബ് ദൈവത്തിന്റെ സമ്പത്തും ഇസ്രായേൽ ദൈവത്തിന്റെ നിക്ഷേപവും ആകുന്നുവെന്ന് സങ്കീർത്തനക്കാരൻ പറയുന്നു. ദൈവത്തിന്റെ സമ്പത്തായ നാം സമൂഹത്തിന് പ്രകാശം നൽകുന്നവരായി ദൈവകരങ്ങളിലെ നിക്ഷേപമായി മാറണം. നമ്മുടെ സഭാപിതാക്കന്മാർ ഈ പ്രസ്ഥാനത്തോട് കാണിക്കുന്ന ശ്രദ്ധയും കരുതലും എക്കാലവും സ്മരിക്കപ്പെടും. ക്രിസ്തുവിൽ വളരുവാനും സഭയുടെ വിശ്വാസ സംഹിതയിൽ ഉറച്ചുനിൽക്കുവാനും നമ്മുടെ ഭാവി വാഗ്ദാനങ്ങളായ കുഞ്ഞുങ്ങൾക്ക് ഇടയാകട്ടെ. ആത്മീയ മനുഷ്യന്റെ പ്രത്യേകത അവൻ സ്നേഹത്തിന്റെയും ഐക്യത്തിന്റെയും അന്തരീക്ഷം സൃഷ്ടിക്കുന്നു എന്നതാണ്.

എല്ലാ പ്രവർത്തനങ്ങളും വിജയകരമായിത്തീരുന്നതിനാവശ്യമായ ദൈവകൃപ സമൃദ്ധിയായി ലഭിക്കപ്പെടുമെന്ന് ഈ പ്രസ്ഥാനത്തിന്റെ എളിയ ഒരു മുൻ പ്രവർത്തകൻ കൂടിയായ ഞാൻ ഹൃദയംഗമമായി ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഇതുപോലെയുള്ള നമ്മുടെ ആത്മീയ സംഘടനകളും അവയുടെ പരിപാടികളും അവയിൽ പങ്കെടുക്കുന്നവരെ ആത്മീയരാക്കിത്തീർക്കാൻ പര്യാപ്തമാകട്ടെ എന്നും പ്രാർത്ഥിക്കുന്നു. ക്രിസ്തുവിലുള്ള ഭാവം നമ്മിലുണ്ടാകുവാൻ (ഫിലി. 2:5) നമുക്ക് പരിശ്രമിക്കാം. ആത്മീയ ഫലം പുറപ്പെടുവിക്കുന്ന ശക്തമായ പ്രസ്ഥാനമായിത്തീരട്ടെ, ഓർത്തഡോക്സ് യുവജന വിദ്യാർത്ഥി പ്രസ്ഥാനം.

***(ലേഖകൻ എം.ജി.ഒ.സി.എസ്.എം. മുൻ കേന്ദ്ര വൈസ് പ്രസിഡന്റും റിട്ട. സെയ്ൽസ് ടാക്സ് ഓഫീസറുമാണ്.)***

a

ലേഖനം

# പരിത്യജിക്കപ്പെടുമ്പോൾ...



■ അഡ്വ. അന്നമ്മ കുര്യൻ

**ആരും തുണയില്ലാതെയായാൽ നാം എന്തു ചെയ്യും?**

പുരുഷൻ ഏകനായിരിക്കുന്നതു നന്നല്ല എന്നു ദൈവം കണ്ടിട്ട് അവനു തക്കതായ ഒരു തുണയെ കൊടുത്തു. എന്നാൽ ഇന്ന് നാം പലവിധ ജീവിതസാഹചര്യങ്ങളിൽ തുണയില്ലാത്തവരാകുന്നു. ഭർത്താവിന്റെയോ ഭാര്യയുടെയോ വിയോഗത്തിന്റെ വേദനയിൽ ഒറ്റപ്പെടുന്നവർ, വിദ്യാഭ്യാസത്തിനും പുറംജോലിക്കുമായി മക്കൾ വീടുവിട്ടു പോകുമ്പോൾ ഏകാന്തതയിൽ ആകുന്നവർ തുടങ്ങി വേർപാടിന്റെ ദുഃഖം പേറുന്നവർ നമുക്കു ചുറ്റും ധാരാളം ഉണ്ട്. തിരക്കേറിയ ആധുനിക ലോകത്തിൽ സ്വന്തക്കാരും സുഹൃത്തുക്കളും അടുത്തുണ്ടെങ്കിലും ജീവിതപാതയിൽ കൂടുതലും നാം തനിയെ ആണ്.

യേശുക്രിസ്തു പോലും ഒറ്റപ്പെടലിന്റെ തീവ്രവേദന ഈ ഭൂമിയിൽ വച്ച് അനുഭവിക്കേണ്ടിവന്നു. ഗത്സമനയിൽ അവിടുന്ന് പിടിക്കപ്പെട്ടപ്പോൾ ശിഷ്യന്മാർ കർത്താവിനെ ഉപേക്ഷിച്ചുപോയി. സർവ്വലോകത്തിന്റെയും രക്ഷക്കായി ക്രൂശിതനായപ്പോൾ മാനവലോകം മുഴുവനും അവനെ കൈവിട്ടു.

"എന്റെ ദൈവമേ എന്റെ ദൈവമേ, നീ എന്നെ കൈവിട്ടത് എന്ത്" എന്നു യേശു ദൈവത്തോടായി അത്യുച്ചത്തിൽ നിലവിളിച്ചു. പത്മൊസ് ദ്വീപിന്റെ ഏകാന്തതയിൽ കർത്താവ് ദൂതൻ മുഖാന്തിരം അയച്ചു തന്റെ ശിഷ്യനായ യോഹന്നാനു വെളിപ്പെടുത്തിയവയാണ് വെളിപാട് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അതിനാൽ നാം ഏകാന്തതയുടെ വിങ്ങലുകൾ അനുഭവിക്കുമ്പോൾ നമ്മുടെ കർത്താവിന് അതിന്റെ ആഴം മനസ്സിലാക്കാൻ സാധിക്കും.

കംപ്യൂട്ടർ, ടി.വി. തുടങ്ങിയവയിൽ ചിലർ തങ്ങളുടെ ഏതാന്തത കുഴിച്ചുമൂടുന്നു. മറ്റു ചിലർ മദ്യത്തിൽ അഭയം തേടുന്നു. എന്നാൽ ഒരു ക്രിസ്ത്യാനി ഇങ്ങനെയുള്ള അവസരങ്ങളിൽ തളരാതെ, ദൈവം അറിയാതെ ഒന്നും സംഭവിക്കുന്നില്ലെന്നും അവിടുത്തെ അദൃശ്യകരങ്ങൾ ഒപ്പമുണ്ട് എന്ന ഉറപ്പിലും വിശ്വസിച്ച് മുന്നോട്ടു പോകുന്നു.

"ബലവും ധൈര്യവുമുള്ളവരായിരിപ്പിൻ; നിന്റെ ദൈവമായ യഹോവ നിന്നോടു കൂടെ

വേദവിചാരം



# ദൈവത്തിൽ നിന്ന് ദുരാത്മാവ് പുറപ്പെടുമോ?

■ ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്

**ചോദ്യം (a)** ***1 ശമുവേൽ 18:10-ൽ ഇപ്രകാരം കാണുന്നു. "പിറ്റേദിവസം ദൈവത്തിന്റെ പക്കൽ നിന്നുള്ള ദുരാത്മാവ് ശൗലിന്റെ മേൽ വന്നു. അവൻ അരമനയ്ക്കുള്ളിൽ ഭ്രാന്തനെപ്പോലെ പുലമ്പിക്കൊണ്ടിരുന്നു. അതിനുശേഷം ശൗൽ ദാവീദിനെ കൊല ചെയ്യുവാൻ പലവട്ടം ശ്രമിച്ചു." ദൈവത്തിൽ നിന്ന് ദുരാത്മാവ് പുറപ്പെടുമോ? അങ്ങനെ പുറപ്പെട്ടാൽ ശൗലിനെ കുറ്റം പറയാൻ കഴിയുമോ?***

***(b) പുറപ്പാട് 9:12, 10:20, 27, തുടങ്ങിയ വാക്യങ്ങളിൽ "ദൈവം ഫറവോന്റെ ഹൃദയം കഠിനമാക്കി" എന്ന് കാണുന്നു. "ദൈവം ഫറവോന്റെ ഹൃദയത്തെ കഠിനമാക്കിയെങ്കിൽ യിസ്രായേലിനെ മിസ്രയീമിൽ നിന്ന് വിടുവിക്കാത്തതിന് ഫറവോനെ കുറ്റം പറയുവാൻ പറ്റുമോ?***

*മറിയാമ്മ സാമുവൽ, മാമംഗലം*

ഉത്തരം : ദൈവത്തിൽനിന്ന് ദുരാത്മാവ് വന്നുയെന്നതും ദൈവം ഹൃദയം കഠിനമാക്കിയെന്നതും ഈ കാര്യങ്ങൾ പിന്നീട് എഴുതിയവരുടെ സാക്ഷ്യം മാത്രമാണ്. ഈ ഭാഗങ്ങൾ എബ്രായ ഭാഷയിൽനിന്ന് വിവർത്തനം ചെയ്തതിൽ വന്ന തെറ്റുകളും എഴുത്തുകാരന്റെ മനസ്സിലുണ്ടായിരുന്ന കാലികമായ ചിന്തകളും മുൻവിധികളും ചേർന്നാണ് ഈ വിധമായ പ്രസ്താവനകൾ ഉണ്ടായിട്ടുള്ളത്. ഇതുപോലെയുള്ള ധാരാളം വേദഭാഗങ്ങൾ പഴയനിയമത്തിൽ കാണുന്നുണ്ട്. അതുവഴി സ്നേഹവാനായ ദൈവത്തെ, കരുണാമയനായ ദൈവത്തെ, പ്രതികാരത്തിന്റെ, ദൈവമായി പഴയ നിയമത്തോടുള്ള ബന്ധത്തിൽ നമുക്ക് തോന്നിപ്പോകാം. ഇത് ആ കാലത്ത് നിലനിന്ന ചില തെറ്റായ ധാരണകളാൽ എഴുത്തുകാർ സ്വീകരിച്ച തെറ്റായ സമീപനത്തെയാണ് കാണിക്കുന്നത്. ദൈവത്തിൽ ദുരാത്മാവില്ല. ദൈവം മനുഷ്യന് ദോഷം വരുവാനായി ദുരാത്മാവിനെ അയക്കുകയുമില്ല. എന്തെന്നാൽ ദുരാത്മാവ് ദൈവേഷ്ടം ചെയ്യുകയില്ല. ദൈവഹിതത്തിന് വിരോധമായതു മാത്രമേ ദുരാത്മാവ് ചെയ്യുകയുള്ളൂ. എന്നാൽ പിന്നെ ശൗലിന്റെ കാര്യത്തിൽ എന്താണ് സംഭവിച്ചത്?

1 ശമു 18:12-ൽ യഹോവ ശൗലിനെ വിട്ടു മാറിപ്പോയി എന്ന് എഴുതിയിരിക്കുന്നു. സാത്താൻ മനുഷ്യനെ ദൈവവിരോധിയായി പാപം ചെയ്യിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ദൈവാത്മാവ് അതിൽനിന്ന് (സാത്താന്റെ ശക്തിയിൽ നിന്ന്) നമ്മെ കാത്തുകൊണ്ടിരിക്കുന്നു. ലൂക്ക് 22:31; 2 തെസ്സ 2:7- ഈ ഭാഗങ്ങളിൽ തടുക്കുന്ന ആത്മാവ് മാറിപ്പോയാൽ, അ.പ്ര. 5:30ൽ പറയുന്നതുപോലെ സാത്താൻ നമ്മുടെ ഹൃദയങ്ങളെ കൈവശമാക്കും. ഇയ്യോബിന്റെ കാര്യത്തിൽ സംഭവിച്ചത് എന്തെന്നു നോക്കുക. "നീ അവന്നും അവന്റെ വീടിനും അവനുള്ള സകലത്തിന്നും ചുറ്റും വേലി കെട്ടീട്ടില്ലയോ" എന്നാണ് സാത്താൻ ദൈവത്തോട് പറയുന്നത് (ഇയ്യോ. 1:1). ശൗലിൽ നിന്ന് ദൈവാത്മാവ് നീങ്ങിപ്പോയപ്പോൾ അവനു ചുറ്റും ദൈവം വച്ചിരുന്ന സംരക്ഷണ വലയം നഷ്ടമാകുകയും സാത്താൻ അവനിൽ പ്രവേശിക്കുകയും ചെയ്തു. ശൗൽ ദൈവകല്പന ലംഘിച്ചതിനാലാണ് ദൈവാത്മാവ് അവനെ വിട്ടുമാറിയത്. ദൈവാത്മാവിന്റെ സാന്നിദ്ധ്യം നഷ്ടമാകുന്നിടത്തെല്ലാം ദുരാത്മാവ് കയറിയിരിക്കും. ഇതാണ് സംഭവിച്ചത്. ഇന്നു സംഭവിച്ചുകൊണ്ടിരിക്കുന്നതും ഇതു തന്നെയാണ്.

ഫറവോന്റെ കാര്യത്തിലും ഇതു തന്നെയാണ് സംഭവിച്ചതും. ദൈവം ഫറവോനെ കഠിനമാക്കിയതല്ല, സാത്താൻ അവനിൽ കതൃത്വം നടത്തിയതിനാൽ അവൻ ദൈവഹിതത്തിന് എതിരായി പ്രവർത്തിച്ചതാണ്. യാഥാർത്ഥ്യം ഗ്രഹിക്കാതെ, ദൈവം ഫറവോന്റെ ഹൃദയത്തെ കഠിനമാക്കിയെന്നെഴുതിപ്പോയത്, എഴുത്തുകാരന്റെ തെറ്റായ ധാരണമൂലമാണ്. എബ്രായ ഭാഷയിൽ കാദട് (KADAD) എന്ന പദത്തെയാണ് കഠിനമെന്ന് തർജ്ജമ ചെയ്തിരിക്കുന്നത്. ഈ വാക്കിന് ഗൗരവം, കഠിനം, ഘനം, ഉടമസ്ഥൻ എന്നെല്ലാം അർത്ഥമുണ്ട്. തർജ്ജിമക്കാരന്റെ മുൻവിധിയോടുകൂടിയ സമീപനങ്ങളും, "കഠിന"മാക്കിയെന്ന പ്രയോഗത്തിനിടയാക്കിയിട്ടുണ്ട്. ദൈവകൃപ നഷ്ടമായ ഫറവോൻ, തന്റെ ഹൃദയത്തിന്റെ പൂർണ്ണ ഉടമസ്ഥൻ (KADAD) ആകുകയും, സ്വന്ത തീരുമാനത്താൽ ദൈവകല്പന ലംഘിക്കുകയും ചെയ്തു. ഇവിടെ KADAD എന്ന വാക്ക് Owner (ഉടമസ്ഥൻ) എന്ന അർത്ഥത്തിൽ ആണ് തർജ്ജമ ചെയ്യേണ്ടത്. അതായത് തീരുമാനം ചെയ്യുവാൻ പൂർണ്ണ സ്വാതന്ത്ര്യം ദൈവം ഫറവോനു നൽകിയെന്നതാണ് ശരിയായിട്ടുള്ളത്. ആകയൽ ഫറവോന്റെ തീരുമാനത്തിന്റെ ഉടമസ്ഥൻ (KADAD) അവൻ മാത്രമാകുന്നു. ഇപ്രകാരമുള്ള അനവധി വാക്കുകൾ തെറ്റായി തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. പ്രത്യേകിച്ചും പഴയ നിയമത്തിൽ. ഓർക്കുക! ദൈവാത്മാവിന്റെ സംരക്ഷണം നഷ്ടമായാൽ അവിടെ ദുരാത്മാവ് പ്രവേശിക്കുകയും അതുവഴി ശൗലിന്നും ഫറവോന്നും സംഭവിച്ച നാശം നമുക്കും സംഭവിക്കുകയും ചെയ്യും. ആകയാൽ പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ.

a

---

പോരുന്നു. അവൻ നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയുമില്ല" (ആവ. 3:6).

"നീ ഭയപ്പെടേണ്ട ഞാൻ നിന്നോടു കൂടെയുണ്ട്. ഭ്രമിച്ചു നോക്കേണ്ട, ഞാൻ നിന്റെ ദൈവമാകുന്നു. ഞാൻ നിന്നെ ശാക്തീകരിക്കും, ഞാൻ നിന്നെ സഹായിക്കും, എന്റെ നീതിയുള്ള വലംകൈ കൊണ്ട് ഞാൻ നിന്നെ താങ്ങും" (യെശ 41:10).

പെറ്റമ്മ ഉപേക്ഷിച്ചാലും ദൈവം നമ്മെ കൈവിടില്ല എന്ന കർത്താവിന്റെ വചനം നമുക്ക് ഏത് പ്രതിസന്ധിഘട്ടത്തിലും ധൈര്യം നൽകുന്നതാണ്.

ആശ്വാസം കണ്ടെത്താൻ മറ്റുള്ളവരെ സഹായിക്കേണ്ട ചുമതല കൂടി നമുക്കുണ്ട്. ദൈവം ധാരാളമായി നൽകിയ അനുഗ്രഹങ്ങളുടെ സൂക്ഷിപ്പുകാരായ നാം മറ്റു മനുഷ്യർക്കും സകല ജീവജാലങ്ങൾക്കും അവയെ അനുയോജ്യമായ രീതിയിൽ വിതരണം ചെയ്യാനും കടപ്പെട്ടിരിക്കുന്നു.

"ഓരോരുത്തനും വരം ലഭിച്ചതുപോലെ വിവിധമായുള്ള ദൈവകൃപയുടെ നല്ല ഗൃഹവിചാരകന്മാരായി അതിനെക്കൊണ്ട് അന്യോന്യം ശുശ്രൂഷിപ്പിൻ" (1. പത്രോ. 4:10).

നമ്മുടെ കർത്താവിന്റെ വാഗ്ദത്തങ്ങളിൽ ഉറച്ചു നിന്നുകൊണ്ട് ലേശവും അധൈര്യപ്പെടാതെ ഏകാന്തതയെ അതിജീവിക്കുവാൻ ഇപ്രാകാരം പ്രാർത്ഥിക്കാം: *കർത്താവേ, നീ എന്റെ ഏകാന്തതയിലുള്ള ശൂന്യതയെ നിറക്കുന്നവനാകുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു. നിന്റെ വാഗ്ദത്തങ്ങളെ വിശ്വസിക്കാൻ എന്നെ ശാക്തീകരിക്കേണമേ.ഒരിക്കലും ഉപേക്ഷിക്കയില്ലയെന്നും എല്ലാ നാളും ഞങ്ങളോടുകൂടിയുണ്ട് എന്നുമുള്ള അവിടുത്തെ വാഗ്ദാനം എന്നെ ബലപ്പെടുത്തുന്നു.*

*യേശുക്രിസ്തുവിന്റെ ധന്യനാമത്തിൽ തന്നെ. ആമ്മേൻ.*

a

സഭാ വാർത്തകൾ

# കരുത്തു തെളിയിച്ച മഹാസമ്മേളനം

## നീതി നിഷേധത്തിനെതിരെ ഓർത്തഡോക്സ് സഭയുടെ ശക്തിപ്രകടനവും ദൃഢപ്രതിജ്ഞയും

സമീപകാല സഭാചരിത്രത്തിലെ അവിസ്മരണീയ ഒരു മഹത് സംഭവമായിരുന്നു 2008 നവംബർ 16-ന് കോട്ടയം പട്ടണത്തിൽ നടന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ മഹാസമ്മേളനം. സഭാ മക്കളുടെ വിശ്വാസ ദൃഢതയും സ്വാതന്ത്ര്യതീക്ഷ്ണതയും ഒത്തൊരുമയും സംഘടിത ശക്തിയും അച്ചടക്കവും വിളിച്ചോതിയ ആ വലിയ കൂട്ടായ്മ കോട്ടയത്തിന്റെ വീഥികളിലൂടെ നിറഞ്ഞൊഴുകി ബസ്സേലിയോസ് കോളേജ് ഗ്രൗണ്ടിൽ ഒത്തുകൂടിയപ്പോൾ അതു സൃഷ്ടിച്ച അലകൾ ദീർഘനാൾ കേരളത്തെ പ്രകമ്പനം കൊള്ളിക്കുവാൻ പോരുന്നതായി.

രണ്ടു നേട്ടങ്ങളാണ് ഈ സമ്മേളനം വഴി ലഭിച്ചത്. ഒന്ന്, അതു നീതി നിഷേധത്തിനു കൂട്ടുനിൽക്കുന്ന ഭരണാധികാരികളുടെ കണ്ണു തുറപ്പിക്കുവാനും വിഘടിത വിഭാഗത്തിന് ഒരു താക്കീതായിത്തീരുവാനും ഉതകുന്നതായി. രണ്ട്, ഓർത്തഡോക്സ് സഭാ മക്കൾക്ക് തങ്ങളുടെ ആലസ്യം വെടിയാനും ആത്മവിശ്വാസം വീണ്ടെടുക്കാനും ഇടയാക്കി. അണപൊട്ടിയാലെന്നപോലെ സമ്മേളന നഗറിലേക്കൊഴുകിയ വിശ്വാസികളുടെ തിരത്തള്ളൽ ദർശിച്ച ഒരാൾക്കും അതു തൊട്ടുതൊട്ടുണർത്തിയ ആത്മാഭിമാനവും അത്മധൈര്യവും മറക്കാനാവില്ല.

### മഹാസമ്മേളനം എന്തിനു വേണ്ടിയായിരുന്നു?

- 1653-ൽ നടന്ന കൂനൻകുരിശു സത്യത്തിലൂടെ മലങ്കര സഭ നേടിയെടുത്ത സ്വത്വവും സ്വാതന്ത്ര്യവും തദ്ദേശീയതയും ഒരു വിദേശ ശക്തിക്കും അടിയറവയ്ക്കില്ല എന്നാവർത്തിച്ചു പ്രഖ്യാപിക്കുവാൻ.
- മലങ്കര ഓർത്തഡോക്സ് സഭയ്ക്കെതിരെ നടക്കുന്ന നീതിനിഷേധത്തിൽ പ്രതിഷേധിക്കുവാൻ.
- ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ സുപ്രീംകോടതിയുടെ 1995-ലെ വിധി തീർപ്പും അനുബന്ധ വിധികളും നടപ്പിലാക്കിക്കിട്ടുവാൻ.
- അക്രമ മാർഗ്ഗത്തിലൂടെ ആരാധനാലയങ്ങൾ പിടിച്ചെടുക്കുകയും ***കേഫാ*** പോലെയുള്ള തീവ്രവാദി സംഘടനയ്ക്ക് ഒത്താശ ചെയ്യുകയും അതേസമയം ദൃശ്യമാധ്യമങ്ങളുടെ മുമ്പിൽ സമാധാന നാടകമാടുകയും ചെയ്യുന്ന കപട ആത്മീയതയെ തുറന്നു കാട്ടുവാനും പരാജയപ്പെടുത്തുവാനും.
- നൂറ്റാണ്ടുകളുടെ പൈതൃകമുള്ളതും അഗ്നിശോധനയിലൂടെ പൂർവ്വപിതാക്കന്മാർ കൈമാറിത്തന്നതുമായ മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കാ സിംഹസനത്തോടും അതിൽ വാണരുളുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. കാതോലിക്കാബാവയോടും പ. എപ്പിസ്കോപ്പൽ സുന്നഹദോസിനോടുമുള്ള ഭക്തിയും കൂറും ഉറപ്പിച്ചു പ്രഖ്യാപിക്കുവാൻ.
- ഭാരതീയ പാരമ്പര്യവും കേരളത്തനിമയും കാത്തുസൂക്ഷിക്കുകയും സ്വത്വത്തിനും സ്വാതന്ത്ര്യത്തിനും വേണ്ടിയും വൈദേശികാധിപത്യത്തിനെതിരെയും പോരാടുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ നിലപാടുകൾ പൊതുജനങ്ങളെ അറിയിക്കുവാനും സഹകരണം തേടുവാനും.

മേൽപറഞ്ഞ ലക്ഷ്യങ്ങൾ മുൻനിർത്തി ഒരു പ്രതിഷേധ റാലിയും സമ്മേളനവും നടത്തുവാൻ സഭാ നേതൃത്വം തീരുമാനിച്ചപ്പോൾ അതിന്റെ വിജയ സാധ്യതയെപ്പറ്റി പലർക്കും സന്ദേഹമുണ്ടായിരുന്നു. സഭയ്ക്കുള്ളിൽ പോലും ഇത്തരം സംശയാലുക്കളുണ്ടായിരുന്നു എന്നത് ഖേദകരമാണ്. അവിടെ ക്രമസമാധന പ്രശ്നങ്ങളുണ്ടാകാൻ സാധ്യതയുണ്ടെന്ന ഊഹാപോഹങ്ങളിൽ അഭയം പ്രാപിച്ചവരും ഇല്ലാതില്ല. എന്നാൽ ഇത്തരം സന്ദേഹങ്ങളെയെല്ലാം അതിജീവിച്ച് ഒരു ലക്ഷത്തിലേറെ മലങ്കര സഭാമക്കൾ കോട്ടയത്ത് അണിനിരന്നു. അവർ നിശ്ചയദാർഢ്യത്തോടെയും തികഞ്ഞ അച്ചടക്കത്തോടെയും ഒത്തുകൂടിയപ്പോൾ സഭയുടെ ശത്രുക്കൾ മാത്രമല്ല അകത്തും പുറത്തുമുള്ള സംശയാലുക്കളും ചൂളിപ്പോയി എന്നതാണു സത്യം.

ഓർത്തഡോക്സ് സഭയുടെ കൂറ്റൻ ബാനറിനു പിന്നിൽ അണിനിരന്ന മെത്രാപ്പോലീത്താമാരും സഭാസ്ഥാനികളും റാലിക്കു നേതൃത്വം നൽകി. അവർക്കു പിന്നാലെ സഭാ മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ സഭാ പതാകകളുമേന്തി മുന്നോട്ടു നീങ്ങി. അക്ഷരമാലാക്രമത്തിൽ അങ്കമാലി ഭദ്രാസനത്തിൽ നിന്നുള്ള വിശ്വാസികളായിരുന്നു ആദ്യം. മുത്തുക്കുടകൾ, പതാകകൾ, ശിങ്കാരിമേളം, ബാന്റ് എന്നിവ റാലിക്ക് വൈവിധ്യവും കൊഴുപ്പും കൂട്ടി. മലങ്കര സഭയുടെ മഞ്ഞപ്പതാക നഗരമെങ്ങും പാറിക്കളിച്ചു. സ്ത്രീകളും യുവാക്കളും കുട്ടികളും മാത്രമല്ല കൈക്കുഞ്ഞുങ്ങളുമായി പങ്കെടുത്ത നിരവധി അമ്മമാരും റാലിയുടെ പ്രത്യേകതയായിരുന്നു.




***മഹാസമ്മേളന റാലി നയിച്ചുകൊണ്ട് ശ്രേഷ്ഠ നിയുക്ത കാതോലിക്കായും മെത്രാപ്പോലീത്താമാരും സഭാ നേതാക്കളും***

പള്ളികൾക്കു നേരെയുള്ള കടന്നാക്രമണം അനുവദിക്കില്ലെന്നും ഭാരതസഭയായ മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുമെന്നും വിശ്വാസികൾ മുദ്രാവാക്യങ്ങളിലൂടെ മുന്നറിയിപ്പു നൽകി. കോടതി വിധി നടപ്പാക്കുന്നതിലും സഭയുടെ സ്വത്തുക്കൾ സംരക്ഷിക്കുന്നതിലും വീഴ്ച വരുത്തുന്ന സർക്കാരിനെയും സഭാ സമ്മേള

നത്തിനു നെഹ്റു സ്റ്റേഡിയം വിട്ടുകൊടുക്കേണ്ടെന്നു നിലപാടെടുത്ത കോട്ടയം നഗരസഭയ്ക്കെതിരെയും ജനസഞ്ചയം ശബ്ദമുയർത്തി.

റാലിയുടെ ആദ്യനിരകൾ ബസ്സേലിയോസ് കോളജ് മൈതാനിയിലെത്തിയപ്പോൾ തുടങ്ങിയ സമ്മേളനം രണ്ടുമണിക്കൂർ പിന്നിടുമ്പോഴും അവസാന നിര സ്റ്റാർട്ടിംഗ് പോയിന്റായ നാഗമ്പടം മൈതാനത്തുനിന്ന് ചലിച്ചു തുടങ്ങിയിരുന്നില്ല.

ഫാ. എം.പി. ജോർജിന്റെ പ്രാർത്ഥനാ ഗാനത്തെത്തുടർന്ന് **'ശ്രുതി'** ഗായകസംഘം ആലപിച്ച കാതോലിക്കാ മംഗളഗാനത്തോടു കൂടിയാരംഭിച്ച യോഗത്തിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി അധ്യക്ഷനായിരുന്നു. സമ്മേളനം ഉദ്ഘാടനം ചെയ്ത പ. ബസ്സേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ മലങ്കരയുടെ സ്വാതന്ത്ര്യം ഒരു വിദേശശക്തിക്കും അടിയറവയ്ക്കില്ലെന്ന് പ്രഖ്യാപിച്ചു. പൗരസ്ത്യ കാതോലിക്കേറ്റ് പങ്കുവയ്ക്കപ്പെടാവുന്ന ഒന്നല്ല. പൗരസ്ത്യ കാതോലിക്കായുടെ മുകളിൽ ദൈവം തമ്പുരാനല്ലാതെ മറ്റാരുമില്ല. എപ്പിസ്ക്കോപ്പസിയും ഡമോക്രസിയും സമ്മേളിക്കുന്ന സഭയെ തളർത്താൻ ഒരു ശക്തിക്കും കഴിയില്ല. ഓർത്തഡോക്സ് സഭ എന്നും കോടതിവിധികളെ അംഗീകരിച്ചിട്ടുണ്ട്. ഒരു കോടതി തീർപ്പുകളെയും ധിക്കരിച്ചിട്ടില്ല. എന്നാൽ, നിയമവ്യവസ്ഥിതി നടപ്പിലാക്കാൻ ബാധ്യതയുള്ള ഭരണകൂടം അതിനു തയ്യാറാകാത്തതു ഖേദകരമാണ്. രാജ്യത്തിന്റെ കെട്ടുറപ്പിനു തന്നെ ഭീഷണിയാണ് ഈ നിലപാട്. സഭയ്ക്ക് അർഹമായ നീതി നടപ്പിലാക്കിക്കിട്ടുമെന്നാണ് പ്രതീക്ഷയെന്ന് പ. ബാവാ പറഞ്ഞു.




ജീവിതത്തിൽ താൻ കണ്ട ഏറ്റവും വലിയ ജനാവലിയാണിതെന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ ഏറ്റവും വലിയ കരുത്ത് ഈ വിശ്വാസി സമൂഹമാണെന്നുമുള്ള ആമുഖത്തോടെയാണ് പ. ബാവാ മഹാസമ്മേളനത്തിന്റെ ഉത്ഘാടന പ്രസംഗം ആരംഭിച്ചത്. ഈ സഭ നേടിരിട്ടിട്ടുള്ളതുപോലെ വൈദേശിക ഭീഷണികളും പ്രതിസന്ധികളും മറ്റൊരു സഭയും ഒരുപക്ഷേ നേരിട്ടിട്ടുണ്ടാവില്ല. സഭയുടെ സ്വാതന്ത്ര്യവും തദ്ദേശീയതയും കാത്തു സൂക്ഷിക്കുവാൻ ജീവൻപോലും നൽകിയവരുണ്ട്. കൂനൻകുരിശു സത്യത്തിലൂടെ അരക്കിട്ടുറപ്പിച്ച സ്വാതന്ത്ര്യം അടിയറവയ്ക്കില്ലെന്നും സഭ എക്കാലവും സമാധാനം പിന്തുടർന്നിട്ടുണ്ടെന്നും ബാവാ തിരുമേനി പ്രഖ്യാപിച്ചു. പ. ബാവായുടെ ആമുഖ വചനങ്ങൾക്കു ശേഷം ഉത്ഘാടന പ്രസംഗത്തിന്റെ ബാക്കിഭാഗം മുംബൈ ഭദ്രാസന മെത്രാപ്പോലിത്താ അഭി. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി വായിച്ചു.

മലങ്കര സഭയെ ചവുട്ടിമെതിക്കാൻ യാക്കോബായ വിഭാഗത്തെയോ സർക്കാരിനെയോ അനുവദിക്കില്ലെന്ന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പറഞ്ഞു. മലങ്കര സഭയുടെ ഉടമസ്ഥത പിടിച്ചെടുക്കാൻ ഒരു വിദേശ ശക്തിയെയും അനുവദിക്കില്ല. ഓർത്തഡോക്സ് സഭയ്ക്ക് ആരുടെയും സർട്ടിഫിക്കറ്റ് ആവശ്യമില്ലെന്ന് ശ്രേഷ്ഠ കാതോലിക്കാ പറഞ്ഞു. ഏതു പ്രതിസന്ധിയെയും പീഡനത്തെയും അതിജീവിച്ച് സഭയുടെ പള്ളികളും സ്വത്തുക്കളും സംരക്ഷിക്കും.

കോടതി പറയുന്നതു നടപ്പാക്കാനുള്ള നട്ടെല്ല് സർക്കാർ കാണിച്ചാൽ ഈ സർക്കാരിന്റെ കാലത്തുതന്നെ സഭാപ്രശ്നത്തിൽ സമാധാനമുണ്ടാകുമെന്ന് ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്ത അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി പറഞ്ഞു. സർക്കാർ കാര്യങ്ങൾ മനസ്സിലാക്കി വരുന്നുണ്ടെന്നാണു പ്രതീക്ഷ. കൂടുതൽ മനസ്സിലാക്കേണ്ടി വരും. കോടതിവിധികൾ ലംഘിക്കുന്നവർക്കു ചൂട്ടുപിടിച്ചുകൊണ്ടു സർക്കാരിനു മുന്നോട്ടു പോകാനാകില്ലെന്ന് അഭിവന്ദ്യ തിരുമേനി പറഞ്ഞു.

ധാർമിക ബോധമുള്ള സർക്കാരാണു വരേണ്ടതെന്ന് കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി പറഞ്ഞു. സഭയ്ക്കു നേരെ ആക്രമണങ്ങൾ നടക്കുമ്പോൾ കൈകെട്ടി നോക്കിനിൽക്കാനാവില്ലെന്നും ചെറുക്കുമെന്നും അഭിവന്ദ്യ തിരുമേനി പ്രഖ്യാപിച്ചു.

സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫിന്റെ പ്രസംഗം വിശ്വാസികളുടെ ആത്മരോഷം പ്രതിഫലിപ്പിക്കുന്നതായി. പീഡനങ്ങളും വേദനകളും സഹിക്കാനാവാതെ വന്നപ്പോഴാണ് സമ്മേളനം വിളിക്കേണ്ടി വന്നതെന്ന് അദ്ദേഹം പറഞ്ഞു. റവന്യൂ, പോലീസ് അധികാരികളുടെ ഒത്താശയോടെ വോട്ട് ലക്ഷ്യമാക്കിയുള്ള പ്രവർത്തനമാണ് സർക്കാരിന്റെ ഭാഗത്തുനിന്നു നടക്കുന്നത്. പക്ഷെ, 25 ലക്ഷത്തോളം വിശ്വാസികളുള്ള മലങ്കര ഓർത്തഡോക്സ് സഭയെ നിസ്സാരമായി എടുക്കാമെന്നു കരുതെരുതെന്ന് ഡോ. ജോർജ് ജോസഫ് പറഞ്ഞു. രാഷ്ട്രീയ സ്വാധീനമുപയോഗിച്ച് സഭയുടെ ഒരു പള്ളിയും പിടിച്ചെടുക്കാമെന്ന് ആരും കരുതണ്ട.

തൃക്കുന്നത്തു സെമിനാരി പിടിച്ചെടുക്കുമെന്ന് ചിലർ ഭീഷണി മുഴക്കുന്നു. എന്നാൽ അവർ ഒരു കാര്യം മനസ്സിലാക്കണം. അതിനു മുതിർന്നാൽ മഞ്ഞിനിക്കര പള്ളിയുടെ മുകളിൽ ഓർത്തഡോക്സ് സഭയുടെ കൊടി നാട്ടിയിരിക്കും, സഭാ സെക്രട്ടറി മുന്നറിയിപ്പു നൽകി.

വൈദിക ട്രസ്റ്റി കോനാട്ടച്ചനെതിരെ വധഭീഷണി പോലും മുഴക്കിയിരിക്കയാണ് മറുപക്ഷം. ഓർത്തഡോക്സ് സഭ ഇതാ പ്രഖ്യാപിക്കുന്നു, അച്ചാ, അച്ചൻ ഒറ്റയ്ക്കല്ല, അച്ചന്റെ

## അച്ചടക്കം തെളിയിച്ച സമ്മേളനം

അച്ചടക്കത്തിന്റെ ഉത്തമ മാതൃകയായി മലങ്കര ഓർത്തഡോക്സ് സഭാ സമ്മേളനം മാറി. ഒരു ലക്ഷത്തിലേറെ ജനങ്ങളും ആയിരക്കണക്കിനു വാഹനങ്ങളും കോട്ടയം നഗരത്തിലെ സമ്മേളനത്തിനു വന്നു പോയിട്ടും പ്രശ്നങ്ങളൊന്നുമില്ലാതെ അടുക്കിലും ചിട്ടയിലുമാണ് റാലിയും സമ്മേളനവും നടന്നത്.

ആയിരം വോളന്റിയർമാരുടെ പൂർണനിയന്ത്രണത്തിലായിരുന്നു റാലിയും സമ്മേളനവും നടന്നത്. വിശ്വാസ സംരക്ഷണ റാലി ആരംഭിച്ച നാഗമ്പടം മൈതാനത്തുനിന്ന് ബസ്സേലിയോസ് കോളേജുവരെ ഇരുവശത്തും വോളന്റിയർമാർ അണിനിരന്നു.

പൂക്കളാൽ അലങ്കരിച്ച പ്രത്യേക വാഹനത്തിലാണ് പ. ബാവാ തിരുമേനിയെ വേദിയിലേക്ക് ആനയിച്ചത്. സഭയിലെ മെത്രാപ്പോലീത്താമാരും വൈദികരും ശ്രേഷ്ഠ നിയുക്ത കാതോലിക്കയുടെ നേതൃത്വത്തിൽ മുൻനിരയിൽ റാലി നയിച്ച കാഴ്ച അത്യപൂർവ്വമായിരുന്നു. മുത്തുക്കുടകളും പീതവർണ്ണപതാകകളും റാലിക്ക് കൊഴുപ്പേകി. സർവ്വോപരി, അണപൊട്ടിയൊഴുകിയാലെന്നപോലെയുള്ള ആവേശത്തള്ളൽ സഭയോടുള്ള വിശ്വാസികളുടെ കൂറും പ്രതിബദ്ധതയും വിളംബരം ചെയ്യുന്നതായി.

പിന്നിൽ ലക്ഷോപലക്ഷങ്ങളായ മലങ്കരമക്കൾ അച്ചന് ഒരു പോറൽപോലും ഏൽക്കാതെ അച്ചനെ കാത്തുകൊള്ളും എന്ന്. അതുകൊണ്ട് അച്ചൻ ധീരതയോടെ നയിച്ചാലും. സമ്മേളനനഗരിയെ പ്രകമ്പനം കൊള്ളിച്ച ഹർഷാരവത്തോടും കയ്യടിയോടുകൂടിയുമാണ് സമ്മേളനം ഈ പ്രഖ്യാപനത്തെ സ്വീകരിച്ചത്.

വെറും 15 ദിവസം കൊണ്ട് ഇത്രവലിയ ഒരു ജനതതിയെ ഈ സമ്മേളനത്തിനെത്തിക്കാൻ കഴിഞ്ഞു. എന്നാൽ, മലങ്കരയിലെ മുഴുവൻ ആളുകളുടെയും വിളിച്ചു ചേർത്തുള്ള ഒരു സമ്മേളനത്തിന് സാഹചര്യമുണ്ടാക്കരുതെന്ന് സഭാ സെക്രട്ടറി മുന്നറിയിപ്പു നൽകി. പ. ബാവാ തിരുമേനിയുടെ ഒരു കൽപന മാത്രം മതി അത്തരം ഒരു സമ്മേളനത്തിന്, അദ്ദേഹം കൂട്ടിച്ചേർത്തു.

മലങ്കരസഭയുടെ പാരമ്പര്യം ആരുടെതും കോപ്പിയടിച്ചതല്ലെന്ന് തുടർന്നു പ്രസംഗിച്ച വൈദികട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് പറഞ്ഞു.

ഓർത്തഡോക്സ് സഭയെ ഉണർത്തിയത് എൽ.ഡി.എഫ്. സർക്കാരിന്റെ അനീതിയാണെന്ന് തൃക്കുന്നത്തു സെമിനാരി മാനേജർ ഫാ. മത്തായി ഇടയനാൽ പറഞ്ഞു.

മഹാസമ്മേളനത്തിന്റെ മറക്കാനാവാത്ത സവിശേഷതയായിരുന്നു പതിനായിരക്കണക്കിനു വിശ്വാസികൾ പരസ്പരം കൈകോർത്തുപിടിച്ചു ചൊല്ലിയ പ്രതിജ്ഞ. **സഭയുടെ സ്വാതന്ത്ര്യത്തിലും തദ്ദേശീയതയിലും അഭിമാനിക്കുന്നുവെന്നും അതിനെതിരായി നിൽക്കുന്ന സ്വദേശീയവും വിദേശീയവുമായ ഏത് പ്രതിലോമ ശക്തികളെയും തകർത്തെറിയുമെന്നും കാതോലിക്കാ സിംഹാസനത്തെ കണ്ണിലെ കൃഷ്ണമണിപോലെ ജീവൻ കൊടുത്തും പരിരക്ഷിക്കുമെന്നുമുള്ള** പ്രതിജ്ഞാ വാചകം പ. സുന്നഹദോസ് സെക്രട്ടറി അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ചൊല്ലിക്കൊടുത്തു. പതിനായിരങ്ങൾ ഉച്ചത്തിൽ ഏറ്റുചൊല്ലിയ പ്രതിജ്ഞ ആവേശക്കൊടുമുടിയിലാണ് അവസാനിച്ചത്.

സഭയുടെ ഉടമസ്ഥതയിലും ഉപയോഗത്തിലുമുള്ള ദേവാലയങ്ങളും മറ്റു സ്ഥാപനങ്ങളും അക്രമമാർഗ്ഗത്തിലൂടെ കൈവശപ്പെടുത്തുകയും വൈദികരെയും വിശ്വാസികളെയും മർദ്ദിക്കുകയും ചെയ്തതിലും അതു ചെയ്തവർക്കെതിരെ നിയമനടപടി സ്വീകരിക്കാത്ത അധികാരികളുടെ നിഷ്ക്രിയതയിലും പ്രതിഷേധിച്ചുകൊണ്ടുള്ള പ്രമേയം വന്ദ്യ തോമസ് പോൾ റമ്പാനും ഭക്തിപ്രമേയം മുൻ സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കലും അവതരിപ്പിച്ചു. സമ്മേളനം ഏകസ്വരത്തിൽ പ്രമേയങ്ങൾ പാസ്സാക്കി.



അൽമായ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റ്, പ്രിയാ ജേക്കബ് എന്നിവരും പ്രസംഗിച്ചു.

അഭി. മെത്രാപ്പോലീത്താമാരായ മാത്യൂസ് മാർ എപ്പിപ്പാനിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മീസ്, സഖറിയ മാർ അന്തോണിയോസ്, ഡോ. ഗീവർഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. സഖറിയ മാർ തെയോഫിലോസ്, നിയുക്ത മെത്രാന്മാരായ ഫാ. സ്റ്റീഫൻ, ഫാ. ഡോ. ജോൺ പണിക്കർ, ഫാ. ഡോ. മാത്യു ബേബി, ഡോ. ക്രിസ്റ്റഫോറസ് റമ്പാൻ, യൽദോ റമ്പാൻ, ഫാ. ഡോ. മർക്കോസ് ജോസഫ്, ഫാ. അലക്സ് ദാനിയൽ, സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ കക്ഷിനേതാക്കളായ ജോസഫ് എം. പുതുശ്ശേരി എം.എൽ.എ, ടി.എസ്. ജോൺ, പ്രൊഫ. ഡി.കെ. ജോൺ, ജേക്കബ് തോമസ് അരികുപുറം, തോമസ് കുതിരവട്ടം, സഭാ നേതാക്കളായ പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര, എ.കെ. തോമസ്, എം.റ്റി. പോൾ, പോൾ മത്തായി, ഫാ. ഡോ. ഓ. തോമസ്, ഫാ. ഡോ. സാബു കുര്യാക്കോസ്, ഡോ. ജേക്കബ് കുര്യൻ ഓണാട്ട് തുടങ്ങിയവർ വേദിയിലും സദസ്സിലുമായി സന്നിഹിതരായിരുന്നു.

**–സറ്റാഫ് പ്രതിനിധി**

# മാർത്തോമ്മാ സഭ അഭിനന്ദിച്ചു

മലങ്കരസഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ഉദ്ഘോഷിച്ചുകൊണ്ട് നവംബർ 16-ന് കോട്ടയത്ത് നടത്തിയ വിശ്വാസപ്രഖ്യാപന റാലിയെയും മഹാസമ്മേളനത്തെയും മാർത്തോമ്മാ സഭ പ്രകീർത്തിച്ചു. വലിയ മെത്രാപ്പോലീത്ത അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി ഓർത്തഡോക്സ് സഭയുടെ പിതാക്കന്മാരായ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്, കൊച്ചി ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് എന്നിവരെ സന്ദർശിച്ചാണ് സഹോദരീ സഭയുടെ അഭിനന്ദനങ്ങൾ അറിയിച്ചത്. ശ്രേഷ്ഠ നിയുക്ത കാതോലിക്കായും മറ്റും പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിലുണ്ടെന്നറിഞ്ഞ് തിങ്കളാഴ്ച (17-11-2008) ഉച്ചകഴിഞ്ഞ് തിരക്കിട്ട് ഒരു സന്ദർശനം നടത്തുകയായിരുന്നു മാർ ക്രിസോസ്റ്റം വലിയതിരുമേനി. ഒന്നരലക്ഷത്തോളം വിശ്വാസികൾ, പൊതുജനങ്ങൾക്കോ ഗതാഗതത്തിനോ തടസ്സമുണ്ടാക്കാതെ, വോളന്റിയർമാർക്കോ പോലീസിനോ തലവേദന സൃഷ്ടിക്കാതെ, അച്ചടക്കത്തോടുകൂടി റാലി നടത്തുകയും സമയ ക്ലിപ്തത പാലിച്ചുകൊണ്ട് മഹാസമ്മേളനം വൻവിജയമാക്കുകയും ചെയ്തതിൽ സഭാപിതാക്കന്മാരെയും മറ്റ് സംഘാടകരെയും വലിയ മെത്രാപ്പോലീത്ത അഭിനന്ദിച്ചു.

അരമണിക്കൂറിൽ കൂടുതൽ നേരം വലിയ തിരുമേനി സ്വതസിദ്ധമായ നർമ്മത്തിൽ ചാലിച്ച് കുശലപ്രശ്നങ്ങൾ നടത്തി. വികാരി ഫാ. കെ.റ്റി. ഫിലിപ്പ് സന്ദർശന ഡയറിയിൽ തിരുമേനിയുടെ കൈയൊപ്പു വാങ്ങുകയും പാലാരിവട്ടം വലിയപള്ളി സന്ദർശിച്ചതിൽ ക്രിസോസ്റ്റം തിരുമേനിയോടുള്ള ഇടവകയുടെ നന്ദി അറിയിക്കുകയും ചെയ്തു.

**– സ്റ്റാഫ് റിപ്പോർട്ടർ**

സഭാ വാർത്തകൾ

# നീതി നിഷേധത്തിനും പോലീസ് പീഡനത്തിനുമെതിരെ ഉപവാസം

## ഓർത്തഡോക്സ് സഭയെ ചവിട്ടിമെതിക്കാമെന്നു കരുതരുത്: ശ്രേഷ്ഠ നിയുക്ത ബാവാ




*അഭി. തോമസ് മാർ അത്താനാസ്യോസ് തിരുമേനി ഉപവാസം ഉദ്ഘാടനം ചെയ്യുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കായും മെത്രാപ്പോലീത്തമാരും വേദിയിൽ.*



*വൈദികരും സഭാനേതാക്കളും ഉപവാസത്തിൽ*

നീതി നിഷേധത്തിനും പോലീസ് പീഡനത്തിനുമെതിരെ മെത്രാപ്പോലീത്താമാരും സഭാ മാനേജിങ് കമ്മിറ്റിയംഗങ്ങളും ഉപവാസം നടത്തി. കൊച്ചിയിൽ കേരള ഹൈക്കോടതി ജംഗ്ഷനിൽ ഒക്ടോബർ 24-ന് നടത്തിയ ഉപവാസ സമരം അനീതിക്കും അക്രമത്തിനുമെതിരെ ഓർത്തഡോക്സ് സഭയുടെ പ്രതിഷേധത്തിന്റെ നാന്ദിയായി.

ഓർത്തഡോക്സ് സഭയെ ചവിട്ടിമെതിച്ചു മുന്നോട്ടു പോകാമെന്നു സർക്കാർ കരുതരുതെന്ന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി മുന്നറിയിപ്പു നൽകി. തർക്കമുള്ളതും ഓർത്തഡോക്സ് സഭയ്ക്ക് അവകാശപ്പെട്ടതുമായ പള്ളികളിൽ പാത്രിയർക്കിസ് ബാവായുടെ നേതൃത്വത്തിൽ പ്രവേശിക്കാനുള്ള യാക്കോബായ വിഭാഗം മെത്രാപ്പോലീത്തമാരുടെ ശ്രമം പ്രതിഷേധാർഹമാണ്. സഭയ്ക്ക് അവകാശപ്പെട്ട ദേവാലയങ്ങളും സ്ഥാപനങ്ങളും സംരക്ഷിക്കുമെന്ന് അദ്ദേഹം പറഞ്ഞു.

ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലിത്ത അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉപവാസം ഉത്ഘാടനം ചെയ്തു. വോട്ട് ബാങ്ക് രാഷ്ട്രീയത്തിന്റെ സമ്മർദ്ദത്തിനടിപ്പെട്ട് ഓർത്തഡോക്സ് സഭയോട് അനീതി കാട്ടരുതെന്ന് അദ്ദേഹം സർക്കാരിനോട് ആവശ്യപ്പെട്ടു. സഭയ്ക്കു രാഷ്ട്രീയമില്ല. വിശ്വാസികളുടെ രാഷ്ട്രീയത്തെ ചോദ്യം ചെയ്യുകയുമില്ല. എന്നാൽ സഭ പീഡിപ്പിക്കപ്പെടുമ്പോൾ വിശ്വാസികൾ അണിചേരും. വിശ്വാസികളെ കടുത്ത നടപടിക്കു പ്രേരിപ്പിക്കരുത്. എറണാകുളം ജില്ലയ്ക്കും അപ്പുറം നിയമസഭാ മണ്ഡലങ്ങൾ ഉണ്ടെന്നു സർക്കാർ മനസിലാക്കണം. അരമനകളിൽ കയറി സ്തുതി വചനങ്ങൾ പറഞ്ഞ ശേഷം വിശ്വാസികളെ തെരുവിൽ തല്ലരുത്. ഒന്നായിക്കഴിഞ്ഞിരുന്ന വിശുദ്ധ മാർത്തോമായുടെ മക്കളെ പലതട്ടിലാക്കിയതു വിദേശ മേൽക്കോയ്മയാണെന്നും പാത്രിയർക്കീസ് ബാവായുടെ സന്ദർശനത്തിലും അതാണു സംഭവിക്കുന്നതെന്നും അഭി. തിരുമേനി ചൂണ്ടിക്കാട്ടി. നീതിപൂർവ്വകമായ സമാധാന ചർച്ചകൾക്ക് ഓർത്തഡോക്സ് സഭ സന്നദ്ധമാണെന്നും അദ്ദേഹം പറഞ്ഞു.

നീതിനിഷേധത്തിനെതിരെ പ്രതിഷേധിക്കുവാൻ ഓർത്തഡോക്സ് സഭയ്ക്ക് അവകാശമുണ്ടെന്ന് കണ്ടനാട് ഈസ്റ്റ് മെത്രാപ്പോലിത്ത അഭി. ഡോ. തോമസ് മാർ അത്തനാസിയോസ് പ്രസ്താവിച്ചു. സർക്കാർ നിയമലംഘനം നടത്തുന്നവർക്ക് കൂട്ടുനിൽക്കുകയാണ്. ഇത് അനീതിയാണ്. സർക്കാർ എല്ലാ വിഭാഗം ജനങ്ങളെയും ഒരുപോലെ കാണണം.

കോടതി വിധികളെ മാനിക്കുകയും നടത്തിക്കൊടുക്കാൻ സഹായിക്കുകയുമാണ് സർക്കാർ ചെയ്യേണ്ടതെന്ന് സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ് പറഞ്ഞു. ടൂറിസ്റ്റായി വരുന്ന വ്യക്തി നിരോധനമുള്ള ദേവാലയങ്ങളിൽ കയറി നിയമലംഘനം നടത്തുന്നത് അനുവദിക്കാനാവില്ല. സഭയുടെ സ്വാതന്ത്ര്യത്തെ ഹനിക്കുന്ന ഒരു പ്രവൃത്തിയും ഓർത്തഡോക്സ് സഭ അംഗീകരിക്കില്ല, സഭാ സെക്രട്ടറി കൂട്ടിച്ചേർത്തു.

പത്തുമിനിട്ടുകൊണ്ട് ഒരാളെ വിശുദ്ധനായി പ്രഖ്യാപിക്കുകയും മറ്റും ചെയ്യുന്ന രീതി വെറും പ്രഹസനമല്ലാതെ മറ്റൊന്നുമല്ലെന്ന് തുടർന്നു പ്രസംഗിച്ച നിയുക്ത മെത്രാൻ വന്ദ്യ. യൽദോ റമ്പാൻ പരിഹസിച്ചു. ഒന്നും രണ്ടും ദിവസങ്ങൾ നീണ്ടുനിൽക്കുന്ന ശുശ്രൂഷകളാണ് ഇത്തരം കർമങ്ങൾക്ക് ഓർത്തഡോക്സ് സഭ അനുഷ്ഠിക്കുന്നത്. അനേക വർഷങ്ങൾ നീളുന്ന പ്രക്രിയയ്ക്കുശേഷമാണ് കത്തോലിക്കാസഭ ഒരാളെ വിശുദ്ധനായി പ്രഖ്യാപിക്കാനുള്ള തീരുമാനം പോലും എടുക്കുന്നത്. അവരൊക്കെ വെറും മണ്ടന്മാർ. പത്തുമിനിട്ടുകൊണ്ട് ഒരാളെ വിശുദ്ധനാക്കാൻ കഴിയുന്ന ചെപ്പടി വിദ്യയുള്ളപ്പോൾ എന്തിനാണ് ഈ നീണ്ട ക്രമീകരണങ്ങളൊക്കെ? അതും വീൽ ചെയറിൽ ഇരുന്നുകൊണ്ട്!

തൃക്കുന്നത്തു സെമിനാരി മാനേജർ ഫാ. മത്തായി ഇടയനാൽ പാത്രിയർക്കീസിന്റെ സന്ദർശനത്തിനു പിന്നിൽ നടക്കുന്ന കച്ചവടത്തെ തുറന്നുകാട്ടി. ഒരു പാത്രിയർക്കീസ് പക്ഷ കുടുംബത്തിൽ ജനിച്ച തന്റെ മാതൃ ഇടവകയായ പള്ളിക്കര പള്ളിയിൽ പാത്രിയർക്കീസു വരുന്നതിന് ഫീസായി ആവശ്യപ്പെട്ടത് 10 ലക്ഷം രൂപയാണ്. ഇടവക്കാർ നന്നായി ശ്രമിച്ചിട്ടും രണ്ടരലക്ഷം രൂപ കൊടുക്കാനുള്ള സാമ്പത്തികശേഷിയേ ഉണ്ടായുള്ളൂ. അതുകൊണ്ട് പാത്രിയർക്കീസ് ആ പള്ളിയിൽ വന്നില്ല, ഇടയനാലച്ചൻ കൂട്ടിച്ചേർത്തു.

അഭി. മെത്രാപ്പോലീത്തമാരായ പൗലോസ് മാർ പക്കോമിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മിസ്, യൂഹനോൻ മാർ ക്രിസോസ്റ്റമോസ്, സഖറിയ മാർ തെയോഫിലോസ്, നിയുക്ത മെത്രാന്മാരായ ക്രിസ്റ്റഫൊറസ് റമ്പാൻ, യെൽദോ റമ്പാൻ, ഫാ. മർക്കോസ് ജോസഫ്, ഫാ. സ്റ്റീഫൻ, ഫാ. ഡോ. മാത്യു ബേബി, ഫാ. ഡോ. ജോൺ പണിക്കർ, സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ നേതാക്കളായ തോമസ് കുതിരവട്ടം തുടങ്ങിയവർ പ്രസംഗിച്ചു. മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ, വൈദികർ, അത്മായ നേതാക്കൾ തുടങ്ങിയവർ എറണാകുളം സെ. മേരീസ് കത്തീഡ്രലിൽ നിന്ന് മൗനജാഥയായിട്ടാണ് ഉപവാസ വേദിയിലെത്തിച്ചേർന്നത്.

–സ്റ്റാഫ് പ്രതിനിധി

സഭാ വാർത്തകൾ

തൃക്കുന്നത്തു സെമിനാരി

# മറുപക്ഷം നിയമവ്യവസ്ഥയെ വെല്ലുവിളിക്കുന്നു: ശ്രേഷ്ഠ കാതോലിക്കാ

മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലും കൈവശത്തിലുമുള്ള ആലുവ തൃക്കുന്നത്തു സെമിനാരിയും പള്ളിയും കയ്യേറാനുള്ള ശ്രമം കോടതിയോടുള്ള അവഹേളനവും നിയമവ്യവസ്ഥയോടുള്ള വെല്ലുവിളിയുമായി കരുതണമെന്ന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, അഭി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി പറഞ്ഞു. ഇതിനെ ചെറുത്തു തോൽപിക്കാനുള്ള ധാർമികമായ കരുത്ത് ഓർത്തഡോക്സ് സഭയ്ക്കുണ്ടെന്നും നിയുക്ത ബാവാ പറഞ്ഞു. തൃക്കുന്നത്തു സെമിനാരി അടക്കം ഒരു ദേവാലയവും വിട്ടുകൊടുക്കില്ലെന്നും മറ്റും യാക്കോബായ പക്ഷത്തിന്റെ തോമസ് പ്രഥമൻ നടത്തിയ പ്രസ്താവനയോടു പ്രതികരിക്കുകയായിരുന്നു ശ്രേഷ്ഠ നിയുക്ത ബാവാ.

സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം യാക്കോബായ വിഭാഗം കൂടി അംഗീകരിച്ച് ജസ്റ്റീസ് മളിമഠ് നിരീക്ഷകനായി നടത്തിയ 2002 മാർച്ചിലെ മലങ്കര അസോസിയേഷൻ ബഹിഷ്കരിച്ചു പുതിയ സൊസൈറ്റി രൂപീകരിക്കുകയും പുത്തൻകുരിശിൽ പുതിയ സഭ ആരംഭിക്കുകയുമാണ് യാക്കോബായ വിഭാഗം ചെയ്തത്. ഇങ്ങനെ ഒർത്തഡോക്സ് സഭയ്ക്ക് എതിരായിത്തീർന്ന വിഘടിത വിഭാഗത്തിന് സഭയുടെ പള്ളികളിൽ അവകാശമില്ല. കണ്ടനാട്, അങ്കമാലി, ഭദ്രാസനങ്ങളിലെ പള്ളികളിൽ പ്രവേശിക്കരുതെന്ന് പള്ളിക്കോടതിയുടെയും ഹൈക്കോടതിയുടെയും ശാശ്വതനിരോധനം ലംഘിക്കുന്ന വ്യക്തി, അങ്കമാലി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്ത ആണെന്നും തൃക്കുന്നത്തു സെമിനാരി സ്വന്തമാണെന്നും മറ്റും അവകാശപ്പെടുന്നത് അപ്രസക്തമാണ്.

തൃക്കുന്നത്തു സെമിനാരി സംബന്ധിച്ച് ഇതുവരെ കൊടുത്ത എല്ലാ കേസുകളിലും പരാജിതരായ വിഘടിതവിഭാഗം തീവ്രവാദപരമായ നിലപാടെടുക്കുന്നത് നിയമസമാധാനനില തകരാറിലാക്കാനുള്ള മനഃപൂർവ്വ ശ്രമമായിട്ടാണു കരുതേണ്ടതെന്നും നിയുക്ത ബാവാ പറഞ്ഞു.

# വെട്ടിക്കൽ ദയറാ: ജൂബിലി സമാപനവും സ്വീകരണ സമ്മേളനവും


വെട്ടിക്കൽ ദയറാ

ഒമ്പതാം നൂറ്റാണ്ടിലേക്ക് കാലൂന്നി നിൽക്കുന്ന വെട്ടിക്കൽ സെ. തോമസ് ദയറായുടെ ജൂബിലി സമ്മേളനവും പ.പരുമല തിരുമേനിയുടെ നാമത്തിലുള്ള അവാർഡ് സമർപ്പണവും നിയുക്തമെത്രാന്മാർക്ക് സ്വീകരണവും 2008 ഒക്ടോബർ 30 ന് ദയറായിൽ നിറഞ്ഞ സദസ്സിൽ നടന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ച സമ്മേളനം പ. കാതോലിക്കാ ബാവാ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ തിരുമനസ്സുകൊണ്ട് ഉത്ഘാടനം ചെയ്തു. പരുമല തിരുമേനിയുടെ നാമത്തിലുള്ള ഈ വർഷത്തെ അവാർഡ് പ്രശസ്ത നിയമജ്ഞനും മുൻ സുപ്രീം കോടതി ജഡ്ജിയുമായ ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യർക്ക് പ. ബാവാ പ്രദാനം ചെയ്തു. കഴിഞ്ഞ വർഷം ഈ അവാർഡിന് അർഹനായത് മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്ത ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനിയായിരുന്നു. അവാർഡിനെക്കുറിച്ച് ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്തോനാസിയോസ് വിശദീകരിച്ചു.

സമ്മേളനത്തിൽ വച്ച് *'വെട്ടിക്കൽ ദയറാ നൂറ്റാണ്ടുകളിലൂടെ'* എന്ന പുസ്തകം എം.ജി. യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. ജാൻസി ജയിംസ് പ്രകാശനം ചെയ്തു. വെട്ടിക്കൽ ദയറാ മുൻ മാനേജർ വന്ദ്യ യെൽദോ റമ്പാനും (നിയുക്ത മെത്രാൻ) പ്രശസ്ത സഭാ ഗ്രന്ഥകാരൻ കുര്യൻ തോമസും ചേർന്ന് രചിച്ചിട്ടുള്ളതാണ് പ്രസ്തുത പുസ്തകം. യെൽദോ റമ്പാച്ചൻ പുസ്തകം പരിചയപ്പെടുത്തി.

തദവസരത്തിൽ ദയറായുടെ വെബ്സൈറ്റ് ഉദ്ഘാടനം പി.സി. തോമസ് എം.പി. നിർവ്വഹിച്ചു. www.vettikaldayara.org എന്നാണ് വെബ്സൈറ്റിന്റെ പേര്. സഭാ ഗ്രന്ഥകാരൻ ജോയ്സ് തോട്ടയ്ക്കാട് വെബ്സൈറ്റ് പരിചയപ്പെടുത്തി.

സമ്മേളനത്തിൽ വച്ച് ഏഴു നിയുക്ത മെത്രാന്മാർക്ക് സ്വീകരണവും നൽകുകയുണ്ടായി. നിയുക്ത മെത്രാൻ ഫാ. സ്റ്റീഫൻ (ഇപ്പോൾ സ്തേഫാനോസ് റമ്പാൻ) മറുപടി പ്രസംഗം നടത്തി.

സെബാസ്റ്റ്യൻ പോൾ എം.പി., എം.കെ. സാനു എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ജസ്റ്റിസ് കൃഷ്ണയ്യർ മറുപടി പ്രസംഗം ചെയ്തു. പ്രോഗ്രാം ചെയർമാൻമാരായ ഫാ. സണ്ണി വർഗ്ഗീസ് സ്വാഗതവും ഫാ. ഏബ്രഹാം ജേക്കബ് നന്ദിപ്രകാശനവും രേഖപ്പെടുത്തി.

## മലങ്കര വർഗീസ് വധക്കേസ്: ആക്ഷൻ കൗൺസിൽ രൂപീകരിച്ചു

മലങ്കര വർഗീസ് കൊലക്കേസ് സി.ബി.ഐ. അന്വേഷിക്കണമെന്ന് കേരള ഹൈക്കോടതിയുടെ ഉത്തരവുണ്ടായി നാളേറെയായിട്ടും അന്വേഷണത്തിൽ കാര്യമായ പുരോഗതിയില്ല. അതുകൊണ്ട് സി.ബി.ഐ. അന്വേഷണത്തിനു ക്രീയാത്മക പിന്തുണയും സഹായവും നൽകുന്നതിനും അന്വേഷണം എത്രയും വേഗം പൂർത്തിയാക്കാൻ സർക്കാരിൽ സമ്മർദ്ദം ചെലുത്തുന്നതിനുമായി മലങ്കര ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിൽ ആക്ഷൻ കൗൺസിൽ രൂപീകരിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിയംഗമായിരുന്ന വർഗീസിന്റെ ആറാം ചരമ വാർഷിക ദിനത്തിൽ (ഡിസംബർ 5) ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പെരുമ്പാവൂരിൽ നടന്ന അനുസ്മരണ യോഗത്തിലാണ് ആക്ഷൻ കൗൺസിൽ രൂപീകരിച്ചത്.

വർഗീസിനെ വധിച്ചതു വാടക കൊലയാളികളാണെന്നു പോലീസ് കണ്ടെത്തിയെങ്കിലും മുഴുവൻ പ്രതികളെയും നിയമത്തിനു മുമ്പിൽ കൊണ്ടുവരാൻ ഇതുവരെ കഴിഞ്ഞിട്ടില്ലെന്നു ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പറഞ്ഞു. സി.ബി.ഐ. അന്വേഷിച്ചു സത്യം പുറത്തു കൊണ്ടുവരണം. രാഷ്ട്രീയവും മറ്റു സ്വാധീനങ്ങളും ഉപയോഗിച്ചു കേസ് തേച്ചു മാച്ചു കളയാൻ ശ്രമം നടക്കുന്നുണ്ട്, അദ്ദേഹം കൂട്ടിച്ചേർത്തു.

സഭാ വാർത്തകൾ

# നിയുക്ത മെത്രാന്മാർക്ക് റമ്പാൻസ്ഥാനം നൽകി



*നവാഭിഷിക്തരായ റമ്പാൻമാർ പ. കാതോലിക്കാ ബാവായോടൊപ്പം*

പരുമല പള്ളിയിൽ നവംബർ 4-ന് നടന്ന ഭക്തിനിർഭരമായ ശുശ്രൂഷയിൽ നിയുക്ത മെത്രാന്മാരായ 5 വൈദികർക്ക് റമ്പാൻ സ്ഥാനം നൽകി. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായും ശ്രേഷ്ഠനിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയും മുഖ്യകാർമ്മികരായിരുന്നു. നാലു മണിക്കൂർ നീണ്ട കുർബാന മധ്യേയാണ് സ്ഥാനാഭിഷേക ചടങ്ങുകൾ നടന്നത്.

നിയുക്ത മെത്രാനായ ഫാ. സ്റ്റീഫനെ സ്തേഫാനോസ് റമ്പാൻ എന്നും ഫാ. മർക്കോസ് ജോസഫിനെ ജോസഫ് റമ്പാൻ എന്നും ഫാ. മാത്യു ബേബിയെ മത്തായി റമ്പാൻ എന്നും ഫാ. അലക്സ് ദാനിയലിനെ അലക്സന്ത്രയോസ് റമ്പാൻ എന്നും ഫാ. ജോൺ പണിക്കരെ യൂഹാനോൻ റമ്പാൻ എന്നും പേരുകളിലാണ് അഭിഷിക്തരാക്കിയത്. ലൗകികതകൾ വെടിഞ്ഞ് സഭയോടും ജനത്തോടും വിധേയത്വം പ്രാപിക്കുന്നതിന്റെ സൂചകമായി നിയുക്ത മെത്രാന്മാരുടെ മുടി മുറിച്ചു. തുടർന്ന് തലയിൽ മസനപ്സ ധരിപ്പിച്ചു. പ. കാതോലിക്കാ ബാവാ അവർക്ക് തടിക്കുരിശുകൾ നൽകി. ത്യാഗത്തിന്റെയും സഹനത്തിന്റെയും പ്രതീകമായാണ് കുരിശു നൽകിയത്.

നിയുക്ത മെത്രാന്മാർ തുടർന്ന് പ. പരുമല തിരുമേനിയുടെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തി. വിശ്വാസികൾക്ക് ആശീർവ്വാദം നൽകി.

സഭയിലെ മെത്രാപ്പോലീത്താമാരും വൈദികരും ശുശ്രൂഷയിൽ പങ്കെടുത്തു. ധാരാളം വിശ്വാസികൾ ചടങ്ങിൽ സന്നിഹിതരായിരുന്നു.

മെത്രാൻ സ്ഥാനാരോഹണം ഫെബ്രുവരി 19-ന് പുതുപ്പള്ളി പള്ളിയിൽ നടക്കും.

വാർത്തയും വ്യക്തിയും

## ബഞ്ചമിൻ കോശി പാറ്റ്നാ ഹൈക്കോടതി ചീഫ് ജസ്റ്റിസ്



കേരള ഹൈക്കോടതി ആക്ടിങ് ചീഫ് ജസ്റ്റിസ് ബഞ്ചമിൻ കോശിയെ പാറ്റ്നാ ഹൈക്കോടതി ചീഫ് ജസ്റ്റീസായി നിയമിച്ചു. എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.

ആറാട്ടുപുഴ താഴത്തേടത്ത് കുളഞ്ഞിക്കൊമ്പിൽ കെ.ഒ. കോശിയുടെയും സാറാമ്മയുടെയും മകനായ ജസ്റ്റിസ് ബഞ്ചമിൻ കോശി 1996 ജനുവരിയിലാണ് കേരളാ ഹൈക്കോടതിയിൽ ജഡ്ജിയായത്. ഭാര്യ: മീനാ കോശി, മക്കൾ: രൂപാ, രശ്മി.

## കെ. സുരേന്ദ്രമോഹൻ കേരള ഹൈക്കോടതി ജഡ്ജി



എറണാകുളം ചിറ്റൂർ റോഡ് രാജതിലകിൽ കെ.സുരേന്ദ്ര മോഹൻ (51) കേരള ഹൈക്കോടതി ജഡ്ജിയായി നിയമിതനായി. പിറവം മണക്കുന്നം കുളശേരിൽ പരേതനായ അഡ്വ. കെ.വി. കുര്യാക്കോസിന്റെ മകനാണ്. 1980 മുതൽ പ്രാക്ടീസ് ആരംഭിച്ചു. കേരളത്തിലെ യൂണിവേഴ്സിറ്റികളിൽ എൽ.എൽ.എം.-ന് ഉയർന്ന മാർക്കു നേടുന്നവർക്കു ബാർ കൗൺസിൽ ഏർപ്പെടുത്തിയ സ്വർണമെഡലിന് അർഹനായി. സിവിൽ, ക്രിമിനൽ കേസുകളിൽ 28 വർഷത്തെ അഭിഭാഷക പരിചയമുണ്ട്.

എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളി ഇടവകാംഗമാണ്.

## ഭീകരാക്രമണത്തിനിരയായി സഭാംഗവും



**2008** നവംബറിൽ മുംബൈ നഗരത്തിൽ നടന്ന ഭീകരാക്രമണത്തിനിരയായവരുടെ കൂട്ടത്തിൽ സഭാംഗമായ വർഗീസ് തോമസും (ഷാജി /42) ഉൾപ്പെട്ടിരുന്നു. ഹോട്ടൽ താജ്മഹൽ പാലസിലെ ഫുഡ് ആൻഡ് ബവ്റേജസ് സൂപ്പർ വൈസറായ വർഗീസ് തോമസ് 25 വർഷമായി താജിലെ ജീവനക്കാരനായിരുന്നു.

പത്തനംതിട്ട ജില്ലയിൽ മണ്ണാറക്കുളഞ്ഞി വാഴക്കുന്നത്ത് പരേതനായ വി.വി. തോമസിന്റെയും ഗ്രേസിയുടെയും മകനാണ്. പിതാവിന്റെ മരണശേഷം കുടുംബം ആലുവ യു.സി. കോളജ് കണിയാംകുന്നു 'കൃപ' യിലായിരുന്നു സ്ഥിരതാമസം. ഭാര്യ: എഴുമറ്റൂർ കൊറ്റൻകുടിയിൽ സുനു. മക്കൾ വെസ്ലി, റൈനൽ.

സംസ്കാരം മുംബൈ ദാദർ സെ. മേരീസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടന്നു.

സഭാ വാർത്തകൾ

# അഭിവന്ദ്യ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

പഴയ സെമിനാരി സ്ഥാപകൻ **സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ** തിരുമേനിയുടെ 192-ാം ഓർമ്മപ്പെരുന്നാളും ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാളും ദൽഹി ഭദ്രാസന മെത്രാപ്പോലീത്തായും അഖില ലോക സഭാ കൗൺസിൽ പ്രസിഡന്റുമായിരുന്ന **ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ്** തിരുമേനിയുടെ 12-ാം ഓർമ്മപ്പെരുന്നാളും സംയുക്തമായി കോട്ടയം പഴയ സെമിനാരി ചാപ്പലിൽ 2008 നവംബർ 18 മുതൽ 24 വരെ കൊണ്ടാടി. നവംബർ 12 ന് ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ പ്രഭാഷണം പ്രൊഫ. ഡോ. ഡാരൊൾ ബ്രിയാന്റ് പഴയ സെമിനാരിയിൽ നടത്തുകയുണ്ടായി. നവംബർ 16 ന് വി. കുർബ്ബാനാനന്തരം നിയുക്ത മെത്രാൻ ഫാ. ഡോ.എം. ജോൺ പണിക്കർ പെരുന്നാൾ കൊടിയേറ്റ് നിർവ്വഹിച്ചു. നവംബർ 23 ന് ഫാ. സജി അമയിൽ അനുസ്മരണ പ്രഭാഷണം നടത്തി. നവംബർ 24 ന് പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. തുടർന്ന്, പുസ്തക പ്രകാശനം, പ്രദക്ഷിണം, വാഴ്വ്, നേർച്ച വിളമ്പ് എന്നിവ നടന്നു.

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II (1740-1816)

### മലങ്കര മെത്രാപ്പോലീത്ത, പഴയ സെമിനാരി സ്ഥാപകൻ

കുന്നംകുളം പുലിക്കോട്ടിൽ തറവാട്ടിൽ ജനിച്ചു. ഇട്ടൂപ്പ് എന്ന് പേരിട്ടു. വൈദിക പഠനകാലത്ത് കുർബ്ബാനക്രമവും സങ്കീർത്തന പുസ്തകവും സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തി. കുന്നംകുളം ചിറളയം പള്ളിയിൽ ഒരു മൽപാൻ പാഠശാല ക്രമീകരിച്ച് വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചു. അങ്ങനെ ഇട്ടൂപ്പ് മൽപാൻ ആയി.

1798-ൽ ടിപ്പു സുൽത്താന്റെ അതിക്രമങ്ങൾ കാരണം ചിതറിയോടിയ സുറിയാനി ക്രിസ്ത്യാനികളെ ധൈര്യപ്പെടുത്തി കുന്നംകുളത്തും പഴഞ്ഞിയിലും യഹൂദ മാതൃകയിൽ നഗരവും അങ്ങാടിയും സംവിധാനം ചെയ്ത് അവിടെ പാർപ്പിക്കുകയും രണ്ടിടത്തും ഉണ്ടായിരുന്ന പള്ളികൾ പുനർനിർമ്മിക്കുകയും ചെയ്തു. ടിപ്പു സുൽത്താൻ അഗ്നിക്കിരയാക്കിയ ആർത്താറ്റുപള്ളി വീണ്ടെടുത്ത് പുനർ നിർമ്മിച്ചു. നാലു സുവിശേഷങ്ങളുടെ മലയാള പരിഭാഷയിൽ കായംകുളം ഫിലിപ്പോസ് റമ്പാനെ സഹായിച്ചു. പ്രാർത്ഥനയും ഉപവാസവും അല്പാഹാരവും ജീവിത ക്രമമാക്കി. മൽപാൻ ഭവനങ്ങളിൽ ഒതുങ്ങി നിന്നിരുന്ന വൈദിക സെമിനാരി വിദ്യാഭ്യാസത്തെ സാർവ്വത്രിക മേഖലയിലേക്കു പിടിച്ചുയർത്തി. ഓർത്തഡോക്സ് വിശ്വാസത്തെ തകിടം മറിക്കുന്ന വിദേശ ക്രൈസ്തവ കാഴ്ചപ്പാടുകളെ നഖശിഖാന്തം എതിർത്തു.



*പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II*

സ്വാതന്ത്ര്യ പ്രേമിയായ മൽപാൻ ***'ആർത്താറ്റ് പടിയോല'*** എന്ന സഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ട ചെമ്പുതകിടിൽ വട്ടെഴുത്തിൽ എഴുതിച്ച് 1806 -ൽ ആറാം മാർത്തോമ്മായ്ക്കും ശക്തൻ തമ്പുരാനും നൽകി.

കോട്ടയത്ത് നാലുകെട്ടിന്റെ മാതൃകയിൽ വൈദിക സെമിനാരി നിർമ്മിക്കുകയും 1815-ൽ 25 വിദ്യാർത്ഥികളെ പ്രവേശിപ്പിച്ച് പ്രവർത്തനം ആരംഭിക്കുകയും ഇട്ടൂപ്പ് റമ്പാൻ അതിന്റെ സ്ഥാപക പ്രിൻസിപ്പാൾ ആവുകയും ചെയ്തു.

1815 മാർച്ച് 21-ന് തൊഴിയൂരിന്റെ കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസിൽ നിന്ന് **ദീവന്നാസ്യോസ്** എന്ന സ്ഥാനപ്പേരിൽ മെത്രാപ്പോലീത്ത ആയി. തുടർന്ന് **മലങ്കര മെത്രാപ്പോലീത്ത** എന്ന സ്ഥാനവും രാജകീയ വിളംബരം വഴി കരസ്ഥമാക്കി. പഴയ സെമിനാരിയെ മലങ്കര മെത്രാപ്പോലീത്തയുടെ ഔദ്യോഗിക ആസ്ഥാനവും സഭയുടെ സെക്രട്ടറിയേറ്റും ആക്കിത്തീർത്തു. സർക്കാരിൽ ഇദ്ദേഹത്തിനുണ്ടായിരുന്ന സ്വാധീനം വഴി ഞായറാഴ്ച പൊതു ഒഴിവു ദിവസമായി പ്രഖ്യാപിക്കപ്പെട്ടു. സർക്കാർ ഓഫീസുകളിൽ ആദ്യമായി ക്രിസ്ത്യാനികൾക്ക് നിയമനം ലഭിച്ചതും 1816-ൽ എല്ലാ സിവിൽ കോടതികളിലും ഓരോ ക്രിസ്ത്യൻ ജഡ്ജിയെ നിയമിക്കുവാൻ ഭരണ പരിഷ്ക്കാരമേർപ്പെടുത്തിയതും പുലിക്കോട്ടിൽ മെത്രാപ്പോലീത്തയുടെ പരിശ്രമഫലമായിരുന്നു. അന്നുണ്ടായിരുന്ന 52 പള്ളികളോടും ചേർത്ത് ഓരോ സ്കൂൾ ('പള്ളിക്കൂടം') ആരംഭിക്കുവാനും സർക്കാരിൽ നിന്ന് ഉത്തരവുനേടി.

1816 നവംബർ 24 ന് കാലം ചെയ്തു. കോട്ടയം പഴയ സെമിനാരി ചാപ്പലിൽ കബറടക്കി.

## ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത

എറണാകുളം ജില്ലയിലെ തൃപ്പൂണിത്തുറയിൽ തടിക്കൽ കുടുംബത്തിൽ ജനിച്ചു. 1959 ജനുവരിയിൽ ശെമ്മാശനും 1962 നവ.2-ന് കശീശ്ശയുമായി. 1975 ഫെബ്രു 16-ന് നിരണത്തു വച്ച് മെത്രാനായി വാഴിക്കപ്പെട്ടു. ഡൽഹി ഭദ്രാസനത്തിന്റെ ചുമതല നൽകി.

ബാല്യത്തിലെ ക്രമമായ സഭാജീവിതം വ്യക്തിത്വ രൂപീകരണത്തിന് സഹായകരമായി. മലങ്കര സഭയിലെ ഒരു സാധാരണ വിശ്വാസി, വൈദികൻ, മെത്രാപ്പോലീത്ത എന്നീ നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ചു. അമേരിക്കയിൽ നിന്ന് ബി.എ., എം.ഡി, എസ്.റ്റി.എം. ബിരുദങ്ങൾ, ഓക്സ്ഫോർഡ്, ജർമ്മനിയിലെ ഗ്രിഗറി ഓഫ് നിസ്സാ ഇൻസ്റ്റിറ്റ്യൂട്ട് എന്നിവയിൽ ഗവേഷണം, സെറാമ്പൂരിൽ നിന്ന് ഡോക്ടറേറ്റ്, റഷ്യ, ഹംഗറി, ചെക്കോസ്ലോവാക്യ എന്നിവടങ്ങളിൽ നിന്ന് ഓണററി ഡോക്ടറേറ്റ് തുടങ്ങിയവ കരസ്ഥമാക്കി. എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ സെക്രട്ടറി, അഖില ലോക സഭാ കൗൺസിലിന്റെ പ്രസിഡന്റ്, ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആധുനിക



*ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ്*

സഭാ വാർത്തകൾ

# അർമീനിയൻ പാത്രീയർക്കീസ് ബാവാ മലങ്കരയിൽ

അർമീനിയൻ സഭയുടെ തലവനായ സുപ്രീം കാതോലിക്കാ പ. കരേക്കിൻ രണ്ടാമൻ പാത്രീയർക്കീസിന്റെ ഇന്ത്യാ സന്ദർശനം കുർബ്ബാന സംസർഗ്ഗമുള്ള അർമീനിയൻ സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ഉറ്റ ബന്ധത്തിന് കരുത്തേകുന്നതായി. കൊൽക്കത്തയിലേയും ചെന്നൈയിലേയും അർമീനിയൻ സമൂഹത്തിന്റെ 300-ാം വാർഷികാഘോഷങ്ങളിൽ പങ്കെടുക്കാൻ ഇന്ത്യയിലെത്തിയ പ. കരേക്കിൻ രണ്ടാമൻ ബാവാ 2008 നവം. 5 മുതൽ 8 വരെ മലങ്കര സന്ദർശിച്ചു.

നവംബർ 5 ന് നെടുമ്പാശ്ശേരി വിമാനത്താവളത്തിലെത്തിയ അർമീനിയൻ പാത്രിയർക്കീസിനെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ സ്വീകരിച്ചു. കോട്ടയത്ത് സഭാ ആസ്ഥാനത്തെത്തിയ അർമീനിയൻ ബാവാ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവയുമായി കൂടിക്കാഴ്ച നടത്തി.

പിറ്റേദിവസം കരേക്കിൻ ബാവായ്ക്ക് കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ ഒരു പൗരസ്വീകരണം നൽകി. മലങ്കര ഓർത്തഡോക്സ് സഭയുടെ പരമോന്നത ബഹുമതിയായ ***'ദി ഓർഡർ ഓഫ് സെന്റ് തോമസ്'*** തദവസരത്തിൽ പ. കാതോലിക്കാ ബാവാ അദ്ദേഹത്തിനു സമ്മാനിച്ചു. ഇന്ത്യൻ ഓർത്തഡോക്സ് സഭയുമായി കൂടുതൽ സഹകരിച്ച് പ്രവർത്തിക്കുമെന്നും ഇരുസഭകളും തമ്മിലുള്ള ബന്ധവും സൗഹാർദ്ദവും വർദ്ധിപ്പിക്കുമെന്നും അർമീനിയൻ സഭാ തലവൻ പറഞ്ഞു.

നവംബർ 2 ന് രാവിലെ പരുമല പള്ളിയിൽ അർമീനിയൻ ബാവാ വി. കുർബാന അർപ്പിച്ചു. തുടർന്ന് പരുമല മാർ ഗ്രിഗോറിയോസ് മെഡിക്കൽ മിഷൻ ആശുപത്രിയിലെ കാൻസർ കെയർ സെന്ററിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചു. നവംബർ 8 ന് കോട്ടയം പഴയ സെമിനാരിയിൽ **ശ്രുതി സ്ക്കൂൾ ഓഫ് മ്യൂസി**ക്കിന്റെ റിക്കോർഡിംഗ് സ്റ്റുഡിയോ ഉദ്ഘാടനം ചെയ്തു. അന്നേദിവസം കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയും പ. കരേക്കിൻ ബാവാ സന്ദർശിക്കുകയുണ്ടായി.



*സുപ്രീം കാതോലിക്കോസ് പ. കരേക്കിൻ രണ്ടാമൻ പാത്രിയർക്കീസ് ബാവാ*

ലോകത്തെ പുരാതന സഭകളിൽ ഒന്നാണ് അർമീനിയൻ സഭ. വി. തദ്ദായി, വി. ബർത്തലോമിയോ എന്നീ അപ്പൊസ്തലന്മാർ അർമീനിയയിൽ സുവിശേഷം അറിയിച്ചുവെന്ന് വിശ്വസിക്കപ്പെടുന്നു. എ.ഡി. 301 ൽ അർമീനിയ ലോക ചരിത്രത്തിൽ അറിയപ്പെടുന്ന ആദ്യത്തെ ക്രൈസ്തവ രാജ്യമായിത്തീർന്നു.

സോവിയറ്റ് റിപ്പബ്ലിക്ക് ആയിരുന്ന അർമീനിയ 1991 ൽ സ്വതന്ത്രരാജ്യമായി. ജനസംഖ്യ ഏകദേശം 40 ലക്ഷം. ബഹുഭൂരിപക്ഷവും അർമീനിയൽ അപ്പൊസ്തലിക് ഓർത്തഡോക്സ് സഭയിലെ അംഗങ്ങളാണ്. കൂടാതെ ഇതര മുൻ സോവിയറ്റ് റിപ്പബ്ലിക്കുകളിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുമായി 10 ലക്ഷത്തോളം അർമീനിയൻ സഭാംഗങ്ങളുണ്ട്. ഈ 50 ലക്ഷം അർമീനിയക്കാരുടെയും സഭാ പിതാവാണ് സുപ്രീം കാതോലിക്കാ കരേക്കിൻ രണ്ടാമൻ പാത്രിയർക്കീസ്. അർമീനിയയിലെ എച്ച്മിയാഡ്സിനിലാണ് സുപ്രീം കാതോലിക്കായുടെ ആസ്ഥാനം.

സുപ്രീം കാതോലിക്കായുടെ കീഴിൽ യരുശലേമിലും ഇസ്താംബൂളിലും ഓരോ പാത്രീയർക്കീസ് ഉണ്ട്. ലബനനിലെ ആന്റിലിയാസ് ആസ്ഥാനമാക്കി സെലീഷ്യായിലെ അർമീനിയൻ കാതോലിക്കാ എന്നൊരു സ്വതന്ത്രസ്ഥാനി കൂടിയുണ്ട്.

പലകാലങ്ങളിലായി മലങ്കരയിൽ വന്ന വിദേശ സഭാദ്ധ്യക്ഷന്മാരിൽ ചിലർ അർമീനിയൻ സഭാംഗങ്ങളായിരുന്നു. കേരളവുമായി നടന്നിരുന്ന വിദേശ വ്യാപാരത്തിൽ സജീവ പങ്കാളിത്തം വഹിച്ച അർമീനിയൻ വ്യാപാരികൾ മൂലമാണ് ഇത് സാധ്യമായത്.

അർമീനിയയിലെ വസ്ക്കൻ കാതോലിക്കാ 1963 ൽ മലങ്കര സഭ സന്ദർശിച്ചിരുന്നു.

അർമീനിയക്കാർ വി. കുർബ്ബാനയിൽ പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുന്നു. വെള്ളം കലർത്താതെ വീഞ്ഞുപയോഗിക്കുന്നു. യേശു ക്രിസ്തുവിന്റെ ജനനവും മാമ്മോദീസയും ഒന്നിച്ച് ജനുവരി 6ന് ആഘോഷിക്കുന്നു.

ഇന്ത്യയിൽ കൊൽക്കത്തയിൽ ഒരു ശക്തമായ അർമീനിയൻ സമൂഹമുണ്ട്.

a

---

ശില്പിയും പ്രിൻസിപ്പാളും, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ചെയർമാൻ, സഭാ സുന്നഹദോസ് സെക്രട്ടറി എന്നിങ്ങനെ വിവിധ പദവികളിൽ പ്രശോഭിച്ചു.

ജർമ്മൻ, ഫ്രഞ്ച്, ഇംഗ്ലീഷ്, അംഹാരിക്ക്, മലയാളം എന്നീ ഭാഷകളിൽ അനേകം ഗ്രന്ഥങ്ങൾ രചിച്ചു. ദാർശനികൻ, ചിന്തകൻ, ദൈവശാസ്ത്രപണ്ഡിതൻ, എക്യുമെനിസ്റ്റ്, ബഹുഭാഷാ പണ്ഡിതൻ എന്നീ നിലകളിൽ ലോക പ്രശസ്തൻ. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ് ഉൾപ്പടെ ഇരുപതോളം രാജ്യാന്തര ബഹുമതികൾ ലഭിച്ചു. കോട്ടയത്തെ സോഫിയാ സെന്റർ, ദിവ്യബോധനം പഠനപദ്ധതി, ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്, കോട്ടയം വൈദിക സെമിനാരിയുടെ പുതിയ കെട്ടിടങ്ങൾ, തലക്കോട് ബാലഭവനം, ഐ.റ്റി.സി. എന്നിവയും ഡൽഹി ഭദ്രാസന കേന്ദ്രവും അദ്ദേഹത്തിന്റെ സംഭാവനയാണ്.

അന്താരാഷ്ട്ര തലത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ള നിരവധി വിജ്ഞാന കോശങ്ങളിലും who is who- കളിലും അദ്ദേഹത്തിന്റെ ജീവചരിത്രം ഉൾപ്പെടുത്തിയിട്ടുണ്ട്.

1996 നവംബർ 24-ന് ഡൽഹിയിൽ കാലം ചെയ്തു. കോട്ടയം വൈദിക സെമിനാരിയിൽ കബറടക്കി.

a

ഭദ്രാസന വാർത്തകൾ

# സഖറിയാ മാർ അന്തോണിയോസ് കാരുണ്യ നിലയം



***ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി കാരുണ്യ നിലയം ഉദ്ഘാടനം ചെയ്യുന്നു. വന്ദ്യ എം.വി. ജോൺ കോർ എപ്പിസ്കോപ്പാ, അഭി. സഖറിയാ മാർ അന്തോണി യോസ് മെത്രാപ്പോലീത്ത, ഫാ. സഖറിയാ, വന്ദ്യ മാത്യൂസ് പുളിമൂട്ടിൽ കോർ എപ്പിസ്കോപ്പാ എന്നിവർ സമീപം.***

**കൊ**ച്ചി സഹകരണ മെഡിക്കൽ കോളേജിന് സമീപം ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലുള്ള **സഖറിയാ മാർ അന്തോണിയോസ് കാരുണ്യ നിലയം** 2008 നവംബർ 17-ന് ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഇതോടനുബന്ധിച്ചു നടന്ന പൊതുസമ്മേളനം കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. രോഗികൾക്കുള്ള സൗജന്യ മരുന്നു വിതരണത്തിന്റെ ഉദ്ഘാടനം ഡോ. സെബാസ്റ്റ്യൻ പോൾ എം.പി. നിർവ്വഹിച്ചു.

കാരുണ്യനിലയം വർക്കിംഗ് പ്രസിഡന്റ് ഫാ. സൈമൺ ജോസഫ് സ്വാഗത പ്രസംഗം നടത്തി. ബാബു സി. ജോർജ് (പ്രോജക്ട് കൺവീനർ / സഭാ മാനേജിംഗ് കമ്മിറ്റിയംഗം) കാരുണ്യ നിലയം പ്രോജക്ട് അവതരിപ്പിച്ചു. എം.എൽ.എ. മാരായ എ.എം. യൂസഫ്, കെ. ബാബു എന്നിവരും ജനപ്രതിനിധികൾ, കോ-ഓപ്പറേറ്റീവ് മെഡിക്കൽ കോളേജധികൃതർ തുടങ്ങിയവർ ആശംസകളർപ്പിച്ചു. കാരുണ്യ നിലയം മുൻ വർക്കിംഗ് പ്രസിഡന്റ് ഫാ. കെ.ടി. ഫിലിപ്പ് കൃതജ്ഞത രേഖപ്പെടുത്തി.

അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ ഷഷ്ഠിപൂർത്തിയോടനുബന്ധിച്ച് അദ്ദേഹത്തിനു കൊച്ചി ഭദ്രാസനത്തിന്റെ ഒരു ഉപഹാരം എന്ന നിലയിലാണ് കാരുണ്യനിലയം വിഭാവനം ചെയ്തിട്ടുള്ളത്. രണ്ടു കോടി രൂപ മൊത്തം ചെലവു പ്രതീക്ഷിക്കുന്ന ഈ പദ്ധതി കളമശ്ശേരിയിലുള്ള കൊച്ചി കോ-ഓപ്പറേറ്റീവ് മെഡിക്കൽ കോളേജിനു സമീപത്തായിട്ടാണ് നിർമ്മിക്കുന്നത്. ഇതിന്റെ താൽക്കാലിക പ്രവർത്തനമാണ് മെഡിക്കൽ കോളേജിനടുത്തുള്ള കെട്ടിടത്തിൽ നവംബർ 17-ന് ആരംഭിച്ചിരിക്കുന്നത്.

മെഡിക്കൽ കോളേജിലും കൊച്ചി പ്രദേശത്തുള്ള ഇതര ആശുപത്രികളിലും ചികിത്സക്കായി എത്തുന്ന രോഗികൾക്കും സഹായികൾക്കും താമസസൗകര്യം, ഭക്ഷണം, മരുന്നുകൾ എന്നിവ സൗജന്യമായി നൽകുക എന്നതാണ് കാരുണ്യ നിലയത്തിന്റെ പ്രധാന ലക്ഷ്യം. കാരുണ്യനിലയത്തിന്റെ നടത്തിപ്പിനായി അംഗത്വം വഴിയും സംഭാവനകൾ വഴിയും സാമ്പത്തിക സഹായം നൽകാവുന്നതാണ്.



***ഫാ. സൈമൺ ജോസഫ് സ്വാഗത പ്രസംഗം നടത്തുന്നു. അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത, കെ. ബാബു എം.എൽ.എ., ഡോ. സെബാസ്റ്റ്യൻ പോൾ എം.പി., എ.എം. യൂസഫ് എം.എൽ.എ. ബാബു സി. ജോർജ് എന്നിവർ വേദിയിൽ.***

താൽക്കാലിക അംഗത്വത്തിന് 1000 രൂപയും അജീവനാന്ത അംഗത്വത്തിന് 10,000 രൂപയും സ്ഥാപനങ്ങൾക്ക് 5000 രൂപയുമാണ് അംഗത്വനിരക്ക്. സംഭാവനകൾ പണമായോ ചെക്കുവഴിയോ നൽകാവുന്നതാണ്. (Cheque may be drawn in favour of ***ëZacharia Mar Anthonios Karunya Nilayamí*** to flexi A/c. No.205 - 237, Union Bank of India, Panampilly Nagar Branch, Cochin - 682 036.)

വിലാസം: H.G. Zacharia Mar Anthonios, Sion Seminary, Koratty East P.O, Chalakkudy, Thrichur Dist. Pin- 680 308, (ഫോൺ: 0480-2732023, 2734818)

അന്വേഷണങ്ങൾക്ക് വർക്കിംഗ് പ്രസിഡന്റ് ഫാ. സൈമൺ ജോസഫുമായി ബന്ധപ്പെടാവുന്നതാണ്. (Mob : 9447010386)

കാരുണ്യ നിലയത്തിന്റെ രക്ഷാധികാരി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ തിരുമേനിയും പ്രസിഡന്റ് കൊച്ചി ഭദ്രാസന മെത്രാപ്പൊലീത്തയുമാണ്.

**-സ്റ്റാഫ് പ്രതിനിധി**




***പ്രവർത്തനം ആരംഭിച്ച കാരുണ്യ നിലയം താൽക്കാലിക കേന്ദ്രം***

കാരുണ്യജാലകം

# ജീവകാരുണ്യപ്രവർത്തനങ്ങളിൽ പുതിയ കാൽവെപ്പുകൾ

■ ഫാ. സൈമൺ ജോസഫ്



'ഈ എളിയവരിൽ ഒരുവന് ചെയ്തത് എല്ലാം എനിക്കാകുന്നു ചെയ്തത്.' എന്നരുളിച്ചെയ്ത യേശുതമ്പുരാന്റെ പ്രബോധനം സ്വീകരിച്ചുകൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസനം ജീവകാരുണ്യ മേഖലകളിൽ അഭിനന്ദനീയമായ പരിശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. മുൻപ് ആരംഭിച്ച പദ്ധതികൾ ശക്തിപ്പെടുത്തുന്നതിനും പുതിയവ ആരംഭിക്കുന്നതിനും ചില കാൽവെപ്പുകൾ ഈയിടെ നടത്തുകയുണ്ടായി. ലളിതജീവിതം കൊണ്ട് മാതൃകയായ അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടക്കുന്ന പ്രവർത്തനങ്ങൾക്ക് വൈദികരും വിശ്വാസികളും നിർലോഭമായ സഹായസഹകരണങ്ങൾ നൽകുന്നുണ്ട്.

### 1. വി. ഹന്നാ വൃദ്ധമന്ദിരം

അരീപാലം മർത്തമറിയം വനിതാസമാജത്തിന്റെ ചുമതലയിൽ പ്രായമായ സ്ത്രീകളുടെ സംരക്ഷണാർത്ഥം നടത്തുന്ന ഈ കേന്ദ്രത്തിൽ ഇപ്പോൾ 12-ൽ പരം സ്ത്രീകൾ ഉണ്ട്. സിസ്റ്റർ സൈനോയുടെ നേതൃത്വത്തിൽ നടത്തുന്ന വി. ഹന്നാ വൃദ്ധമന്ദിരം പാവപ്പെട്ട സ്ത്രീകൾക്ക് സന്തോഷകരമായി വാർദ്ധക്യം ചിലവഴിക്കുന്നതിന് സഹായിക്കുന്നു.

### 2. ശെമവൂൻ മാർ ദിവന്നാസ്യോസ് ചാരിറ്റബിൾ ട്രസ്റ്റ്

പഠനത്തിൽ സമർത്ഥരും എന്നാൽ സാമ്പത്തികമായി ബുദ്ധിമുട്ടനുഭവിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് ഫീസ്, പഠനസാമഗ്രികൾ, ചികിത്സ തുടങ്ങിയവയ്ക്ക് സഹായം നൽകുന്നു. കൊച്ചി ഭദ്രാസനത്തിന്റെ 125-ാം വാർഷികത്തിൽ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായുടെ സ്മരണക്കായി ആരംഭിച്ച പദ്ധതിയാണിത്. ഭദ്രാസനത്തിന്റെ തെക്കും വടക്കും ആയി ഇപ്പോൾ 100 വിദ്യാർത്ഥികൾക്ക് സഹായം നൽകുന്നു. ഉപരിപഠനത്തിനും സഹായങ്ങൾ നൽകുന്നുണ്ട്. പ്രഫ. ഏബ്രഹാം കോശി (പടമുകൾ സെ. ജോൺ ദ ബാപ്റ്റിസ്റ്റ് പള്ളി) ഇതിന്റെ ചുമതലകൾ നിർവഹിക്കുന്നു.

### 3. കാരുണ്യ ഗൈഡൻസ് സെന്റർ

നിർദ്ധനരായ രോഗികൾക്ക് ചികിത്സക്കായി സാമ്പത്തികസഹായം നൽകുക എന്ന ഉദ്ദേശ്യത്തോടെ പ്രവർത്തിക്കുന്ന പദ്ധതിയാണിത്.

വടക്കൻ മേഖലയിൽ ചെമ്പുക്കാവ് സെന്റ് തോമസ് പള്ളി വികാരി കെ.വി. ജോസഫ് അച്ചനും തെക്കൻ മേഖലയിൽ സൈമൺ ജോസഫ് അച്ചനും മേൽനോട്ടം വഹിക്കുന്നു.

### 4. കാരുണ്യ മെഡിക്കൽ റിലിഫ് സെന്റർ, തൃശൂർ

തൃശൂർ മുളംകുന്നത്തുകാവ് മെഡിക്കൽ കോളേജിനടുത്ത്, നിർദ്ധനരായ രോഗികൾക്ക് സൗജന്യമായി മരുന്ന് വിതരണം നടത്തുന്ന പദ്ധതിയാണിത്. തൽക്കാലം വാടക കെട്ടിടത്തിൽ ആണെങ്കിലും എഴര സെന്റ് സ്ഥലം ഒരു സെന്റർ പണിയുവാനായി വാങ്ങിയിട്ടുണ്ട്. ജോൺ പുലിക്കോട്ടിൽ അച്ചൻ ഇതിന് നേതൃത്വം നൽകുന്നു.

### 5. ആർദ്രത റിലിഫ് സെന്റർ

കൊച്ചി ഭദ്രാസന യുവജനപ്രസ്ഥാനം തെക്കൻ മേഖലയുടെ ആഭിമുഖ്യത്തിൽ എറണാകുളം ജനറൽ ഹോസ്പിറ്റലിന് സമീപം 2005 ഡിസംബർ മാസം 27-ാം തീയതി ആരംഭിച്ച പദ്ധതിയാണിത്. നിർദ്ധനരായ രോഗികൾക്ക് സൗജന്യ മരുന്ന് വിതരണവും കാൻസർ രോഗികൾക്ക് എളിയതോതിൽ സാമ്പത്തിക സഹായവും നൽകിവരുന്നു. സൈമൺ ജോസഫ് അച്ചൻ കൺവീനർ ആയി പ്രവർത്തിക്കുന്നു.

### 6. കാരുണ്യനിലയം - കളമശ്ശേരി

അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ 60-ാം ജന്മദിനാഘോഷത്തിൽ തെക്കൻ മേഖലയിലെ പള്ളികൾ ചേർന്ന് നൽകിയ ജന്മദിന സമ്മാനമാണ് "സഖറിയാ മാർ അന്തോണിയോസ് കാരുണ്യ നിലയം.'' നിർദ്ധനരായ രോഗികൾക്ക് സൗജന്യ ഭക്ഷണം, മരുന്ന്, താമസം, എന്നിവ വിഭാവനം ചെയ്യുന്ന ബൃഹത് പദ്ധതിയാണിത്. ഒന്നരക്കോടി രൂപ ഇതിന് ചെലവ് പ്രതീക്ഷിക്കുന്നു. 40 സെന്റ് സ്ഥലം കാരുണ്യനിലയത്തിനായി വാങ്ങിയിട്ടുണ്ട്. സാങ്കേതിക കാരണങ്ങളാൽ അവിടെ പണി ആരംഭിക്കുവാൻ സാധിക്കാത്തതിനാൽ കളമശ്ശേരി കോപ്പറേറ്റീവ് മെഡിക്കൽ കോളേജിന് സമീപം വാടക കെട്ടിടത്തിൽ 2008 നവംബർ 17-ാം തീയതി കാരുണ്യ നിലയത്തിന്റെ പ്രവർത്തനം താൽക്കാലികമായി തുടങ്ങി. മരുന്ന് വിതരണം ആരംഭിച്ചു.

അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി ഇതിന്റെ പ്രസിഡന്റും സഭാ മാനേജിങ് കമ്മിറ്റിയംഗം ബാബു സി. ജോർജ് കൺവീനറും കുരുവിള വർഗീസ് സെക്രട്ടറിയും പ്രഫ. ഐസക് ട്രഷററും ഫാ. സൈമൺ ജോസഫ് വർക്കിംഗ് പ്രസിഡന്റും ആയി പ്രവർത്തിക്കുന്നു.

## എക്യൂമെനിക്കൽ ക്രിസ്തുമസ് കരോൾ

2008 നവംബർ 12 വെള്ളിയാഴ്ച വൈകിട്ട് എറണാകുളം വൈ.എം.സി.എ., വൈ.ഡബ്ല്യു.സി.എ, എന്നിവയുടെ ആഭിമുഖ്യത്തിൽ എക്യുമെനിക്കൽ ക്രിസ്തുമസ് കരോൾ പരിപാടി സംഘടിപ്പിച്ചു. സംഘാടകരെ കൂടാതെ പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളി, എറണാകുളം സെ. തോമസ് കൽദായ പള്ളി, സി.എസ്.ഐ. ഇമ്മാനുവേൽ പള്ളി, എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, ഇളംകുളം സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി, മാമംഗലം സെ. മേരീസ് ക്നാനായ പള്ളി, ഇളംകുളം ജറുസലേം മാർത്തോമ്മ പള്ളി, എന്നിവയിൽ നിന്നുള്ള ഗായകസംഘങ്ങൾ കരോൾ ഗാനങ്ങൾ ആലപിച്ചു. ഓർത്തഡോക്സ് സഭയുടെ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ അഭി. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ക്രിസ്തുമസ് സന്ദേശം നൽകി. YWCA പ്രസിഡന്റ് വത്സ ഉമ്മൻ സ്വാഗതം ആശംസിക്കുകയും വൈ.എം.സി.എ., പ്രസിഡന്റ് ബാബു സി. ജോർജ് കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു.

ഭദ്രാസന വാർത്തകൾ

## ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ്
# പുണ്യസ്മൃതി വർണ്ണന 2008

പുണ്യ ശ്ലോകനായ ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ 12-ാം ചരമ വാർഷികത്തോടനുബന്ധിച്ച് പാലാരിവട്ടം തേജസ് ഓഡിറ്റോറിയത്തിൽ 2008 നവംബർ 24-ന് 'പുണ്യസ്മൃതി വർണ്ണന-2008 എന്ന പേരിൽ അനുസ്മരണ സമ്മേളനം നടന്നു. കൊച്ചി ഭദ്രാസനമെത്രാപ്പോലീത്ത അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പ്രസിദ്ധ വാഗ്മിയും എഴുത്തുകാരനുമായ സുകുമാർ അഴീക്കോട് മുഖ്യപ്രഭാഷണം നടത്തി. ജീവിതത്തിന്റെ വലിയ അധ്യായങ്ങളെ ഒരു വരിയിൽ വിവരിക്കാൻ കഴിവുണ്ടായിരുന്ന പ്രതിഭാശാലിയായിരുന്നു ഡോ. പൗലൊസ് മാർ ഗ്രിഗോറിയോസ് എന്ന് സുകുമാർ അഴീക്കോട് പറഞ്ഞു. സ്വന്തം ജീവിതത്തെ മരണത്തോടടുപ്പിച്ച അപകടകരമായ അസുഖത്തെ ജീവിതത്തിന്റെ പുതിയ അവസ്ഥയായി കണ്ട് സ്വീകരിക്കുകയാണ് തിരുമേനി ചെയ്തത്. മനുഷ്യനെ വോട്ടു ബാങ്കായി മാത്രം കാണുന്ന ഇന്നത്തെ സാമൂഹിക ചുറ്റുപാടിൽ മനുഷ്യ മനസ്സുകൾക്ക് ആത്മീയ ചികിത്സ വിധിക്കാൻ കെൽപ്പുള്ള സന്യാസിവര്യനായിരുന്നു മാർ ഗ്രിഗോറിയോസെന്ന് അദ്ദേഹം അനുസ്മരിച്ചു.



*ഡോ. സുകുമാർ അഴീക്കോട് മുഖ്യ പ്രഭാഷണം നടത്തുന്നു. ഫാ. കെ.ടി. ഫിലിപ്പ്, ഫാ. ഡോ. കെ.എം. ജോർജ്, അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത, അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത, പോൾ മണലിൽ എന്നിവർ വേദിയിൽ.*

മുംബൈ ഭദ്രാസനമെത്രാപ്പോലീത്തയും തലക്കോട് പി.എം.ജി. ട്രസ്റ്റ് പ്രസിഡന്റുമായ അഭി. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി മാർ ഗ്രിഗോറിയോസിനെ ഓർത്തഡോക്സ് സഭയുടെ യശസ്സ് ലോകമെമ്പാടും ഉയർത്തിയ പിതാവായി വിശേഷിപ്പിച്ചു. അദ്ദേഹത്തിന്റെ നാമം അനശ്വരമാക്കാൻ ഉതകുന്ന ഒരു സ്മാരകം ജന്മനാട്ടിൽ ഉണ്ടാവേണ്ടതിന്റെ ആവശ്യകത മാർ കൂറിലോസ് ചൂണ്ടിക്കാട്ടി. അത്തരം ഒരു സ്മാരകം നിർമ്മിക്കാനുള്ള ആലോചനകൾ തുടങ്ങിക്കഴിഞ്ഞതായി അദ്ദേഹം വെളിപ്പെടുത്തി. കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ.എം. ജോർജ് തന്റെ ആമുഖ പ്രസംഗത്തിൽ മാർ ഗ്രിഗോറിയോസിന്റെ തിളക്കമാർന്ന വ്യക്തിത്വത്തിന്റെ സവിശേഷതകൾ എടുത്തുകാട്ടി. വൈദിക സെമിനാരിയുടെ ആധുനിക ശില്പി കൂടിയായിരുന്നു തിരുമേനിയെന്ന് കെ.എം. ജോർജച്ചൻ പറഞ്ഞു.

പത്രപ്രവർത്തകൻ പോൾ മണലിൽ ഡോ. പൗലൊസ് മാർ ഗ്രിഗോറിയാസ് തിരുമേനിയുമായുള്ള വ്യക്തിബന്ധത്തെക്കുറിച്ച് അനുസ്മരിക്കവെ കുട്ടികളോട് അളവറ്റ സ്നേഹമുണ്ടായിരുന്ന വ്യക്തിയായിരുന്നു തിരുമേനി എന്ന് നേരിട്ടറിവുള്ള കാര്യം ചൂണ്ടിക്കാട്ടി. സഭയിലെ മിസ്റ്റിക്ക് പാരമ്പര്യത്തിൽ പെടുത്താവുന്ന ഒരു സന്യാസിവര്യനായിരുന്നു തിരുമേനിയെന്ന് പോൾ മണലിൽ അഭിപ്രായപ്പെട്ടു.

പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി വികാരി ഫാ. കെ.ടി. ഫിലിപ്പ് സ്വാഗതവും ഫാ. ഡോ. ടി.പി.ഏലിയാസ് കൃതജ്ഞതയും പറഞ്ഞു.

കൊച്ചി ഭദ്രാസനത്തിലെ തെക്കൻ മേഖല പള്ളികളുടെയും തലക്കോട് പരുമല മാർ ഗ്രിഗോറിയസ് മെമ്മോറിയൽ ചാരിറ്റബിൾ ട്രസ്റ്റിന്റെയും സംയുക്ത ആഭിമുഖ്യത്തിലായിരുന്നു 'പുണ്യസ്മൃതി വർണ്ണന - 2008' സംഘടിപ്പിച്ചത്. സമ്മേളനത്തിൽ അടുത്തും അകലെയും നിന്നുമായി നൂറുകണക്കിന് വൈദിക ശ്രേഷ്ഠർ, സഭാംഗങ്ങൾ എന്നിവർ ശ്രോതാക്കളായി എത്തിയിരുന്നു.

# ശ്രേഷ്ഠ നിയുക്ത കാതോലിക്കായ്ക്ക് എളംകുളം പള്ളിയിൽ സ്വീകരണം



*ശ്രേഷ്ഠ നിയുക്ത കാതോലിക്കായെ വൈദികരും പള്ളി ഭാരവാഹികളും ചേർന്നു പള്ളി അങ്കണത്തിലേയ്ക്കു സ്വീകരിച്ചാനയിക്കുന്നു.*

എളംകുളം സെ. ഗ്രിഗോറിയോസ് പള്ളി സ്വതന്ത്ര ഇടവകയായതിനുശേഷം ആദ്യമായി ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി 2008 നവംബർ 29 ന് ആ പള്ളി സന്ദർശിക്കുകയുണ്ടായി. പള്ളി ഭാരവാഹികളും വിശ്വാസി സമൂഹവും ശ്രേഷ്ഠ ബാവായ്ക്ക് ഭക്ത്യാദരപൂർവ്വമായ വരവേൽപ്പു നൽകി. വികാരി വന്ദ്യ പുളിമൂട്ടിൽ മാത്യൂസ് കോർ എപ്പിസ്കോപ്പാ, സഹവികാരി ഫാ. സഖറിയ മാത്യു, ട്രസ്റ്റി കുരുവിള വർഗീസ് കല്ലുപ്പറമ്പിൽ, സെക്രട്ടറി കെ.വൈ. ജോർജ് കെങ്കിരേത്ത് എന്നിവരുടെ നേതൃത്വത്തിൽ ശ്രേഷ്ഠ ബാവായെ പള്ളിയങ്കണത്തിലേക്ക് സ്വീകരിച്ചാനയിച്ചു.

നവംബർ 30 ഞായറാഴ്ച രാവിലെ ശ്രേഷ്ഠ ബാവാ പള്ളിയിൽ വിശുദ്ധ കുർബ്ബാനയർപ്പിക്കുകയും അതിൽ നൂറുകണക്കിന് വിശ്വാസികൾ പങ്കെടുക്കുകയും ചെയ്തു.

ഇടവക വാർത്തകൾ

# വി. തോമാശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ

ഇന്ത്യയുടെ കാവൽ പിതാവായ വി. മാർ ത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ 20-21 തീയതികളിൽ ഭക്തിനിർഭരമായി കൊണ്ടാടി. ഇദംപ്രഥമമായിട്ടാണ് വി. ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ വിപുലമായ പരിപാടികളോടെ പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടത്തിയത്. ഡിസംബർ 20-ന് വൈകിട്ട് സന്ധ്യാ പ്രാർത്ഥനയെത്തുടർന്ന് മദ്ധ്യസ്ഥപ്രാർത്ഥന, ധ്യാനപ്രസംഗം എന്നിവയുണ്ടായിരുന്നു. 21-ന് വി. കുർബാനയ്ക്ക് ഫാ. ടി.ജെ. ജോഷ്വാ മുഖ്യകാർമ്മികനായിരുന്നു.



മലങ്കര സഭ ജൂലൈ 3-ന് വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ കൊണ്ടാടുന്നതിന്റെ അനൗചിത്യം ജോഷ്വാച്ചൻ തന്റെ പ്രസംഗമധ്യേ ചൂണ്ടിക്കാട്ടി. മലങ്കര സഭയെ സംബന്ധിച്ചിടത്തോളം ജൂലൈ 3-ന് യാതൊരു പ്രസക്തിയും പ്രാധാന്യവുമില്ല. വി. ശ്ലീഹായുടെ തിരുശേഷിപ്പ് മൈലാപ്പൂരിൽ നിന്ന് എഡേസ്സായിലേക്കു കൊണ്ടുപോയതിന്റെ ഓർമ്മയാണ് ജൂലൈ 3. നമ്മുടെ സഭയുടെ വിശ്വാസവും ക്രമീകരണവുമനുസരിച്ച് വി. ശ്ലീഹാ രക്തസാക്ഷിത്വം വഹിച്ച ദിനമായ ഡിസംബർ 21-നാണ് പ്രാധാന്യം, ജോഷ്വാച്ചൻ പറഞ്ഞു. സഭ ഇതു നടപ്പാക്കേണ്ട കാലം വൈകി. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഇതു സംബന്ധിച്ച് കൽപന പോലും പുറപ്പെടുവിച്ചിരുന്നതാണ്. പക്ഷെ പിന്നീട് അതു നടപ്പിലാകാതെ പോയി, ജോഷ്വാച്ചൻ ചൂണ്ടിക്കാട്ടി.

പെരുന്നാളിന്റെ ഭാഗമായി പ്രദക്ഷിണം, നേർച്ച വിളമ്പ് എന്നിവയുമുണ്ടായിരുന്നു.

ഇടവക വാർത്തകൾ

# ജോർജിയൻ മിറർ പരുമലയിൽ





*ജോർജിയൻ മിററിന്റെ വിശേഷാൽ പ്രതി അഭി. ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായ്ക്ക് നൽകിക്കൊണ്ട് അഭി. ഒസ്താത്തിയോസ് തിരുമേനി പ്രകാശനം നടത്തുന്നു.*




*ജോർജിയൻ മിറർ പ്രവർത്തകർ പരുമല പള്ളി അങ്കണത്തിലെ സ്റ്റാളിന്റെ മുമ്പിൽ*

**'ജോർജിയൻ മിററി'**ന്റെ പ. പരുമലതിരുമേനി വിശേഷാൽപതിപ്പിന്റെ പ്രകാശനം ആയിരങ്ങൾ തിങ്ങിനിറഞ്ഞ വിശ്വാസി സമൂഹത്തിനുമുമ്പാകെ പരുമല പള്ളിയിൽ വച്ച് നടന്നു. പരുമല പെരുന്നാളിനോടനുബന്ധിച്ച് 2008 നവ. 3-ന് രാവിലെ വി. കുർബാന മധ്യേ സീനിയർ മെത്രാപ്പോലീത്താ അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ് പ്രകാശനകർമ്മം നിർവ്വഹിച്ചത്. നിരണം ഭദ്രാസന മെത്രാപ്പോലീത്താ അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, വൈദിക ശ്രേഷ്ഠർ, സഭാ നേതാക്കൾ തുടങ്ങിയവർ സന്നിഹിതരായിരുന്നു.

ജോർജിയൻമിറർ സഭാതലത്തിൽ ചുരുങ്ങിയ കാലം കൊണ്ട് ഏറെ ശ്രദ്ധപിടിച്ചുപറ്റിയ പ്രസിദ്ധീകരണമായിത്തീർന്നിരിക്കുന്നു എന്ന് പ്രകാശനം നിർവ്വഹിക്കവെ അഭി. ഒസ്താത്തിയോസ് തിരുമേനി എടുത്തു പറഞ്ഞു. പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഒരു മഹത്തരമായ കാൽവെയ്പാണ് ജോർജിയൻ മിറർ എന്ന് തിരുമേനി ചൂണ്ടിക്കാട്ടി.

തുടർന്ന് വിശേഷാൽ പതിപ്പിന്റെ കോപ്പികൾ വിശ്വാസികളുടെ ഇടയിൽ വിതരണം ചെയ്യുകയുണ്ടായി. അത്യധികം ആവേശത്തോടെയുള്ള സ്വീകരണമാണ് മിററിനു ലഭിച്ചത്. ധാരാളം ആളുകൾ വരിക്കാരായി ചേരുകയുണ്ടായി. പത്രപ്രവർത്തകനും എഴുത്തുകാരനുമായ പോൾ മണലിൽ ജോർജിയൻ മിററിനെ സഭയിലെ ഏറ്റവും മനോഹരവും പ്രൗഢവും ഈടുറ്റതുമായ പ്രസിദ്ധീകരണമായി വിശേഷിപ്പിച്ചു. പല വൈദികരും വിശ്വാസികളും ജോർജിയൻ മിററിനെ സഭയിലെ ഏറ്റവും അഭിമാനകരമായ പ്രസിദ്ധീകരണമായിട്ടാണ് ചിത്രീകരിച്ചത്. ഒരു ഇടവകപ്പള്ളിക്ക് ഇത്ര മുന്തിയ രീതിയിൽ ഒരു പ്രസിദ്ധീകരണം ഇറക്കുവാൻ കഴിയുന്നതെങ്ങനെ എന്ന് പലരും അത്ഭുതം കൂറുകയുണ്ടായി.

പരുമലപ്പെരുന്നാളിനോടനുബന്ധിച്ച് മിററിന് പള്ളിപരിസരത്ത് ഒരു പ്രത്യേക സ്റ്റാൾ നടത്തുവാൻ അനുമതി ലഭിക്കുകയുണ്ടായി എന്നത് ഈ പ്രസിദ്ധീകരണത്തിന് ലഭിച്ച ഒരു അംഗീകാരം കൂടിയാണ്. പ്രസ്തുത സ്റ്റാൾ സന്ദർശകരുടെ ആകർഷണകേന്ദ്രമായി മാറി എന്നത് ശ്രദ്ധേയമാണ്.

**-സ്റ്റാഫ് പ്രതിനിധി**

ഇടവക വാർത്തകൾ

അനുഗ്രഹമാരി

# സ്നേഹസന്ദർശനം

***വി**രുന്നു വീട്ടിൽ പോകുന്നതിനേക്കാൾ വിലാപഭവനത്തിൽ പോകുന്നത് നല്ലത്.* (സഭാപ്രസംഗി 7:2).

പ. സഭയുടെ പാരിഷ്മിഷൻ പ്രവർത്തനത്തിന്റെ ഭാഗമായും അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിതമാതൃകയിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടും പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ ആരംഭിച്ച സ്നേഹസന്ദർശനത്തിന് ഒരു വയസ്സ്.

രോഗികളോടും അശരണരോടുമുള്ള പരിശുദ്ധ സഭയുടെ കരുതലിനെപ്പറ്റി ഇടവക ഗൗരവമായി ചിന്തിച്ചത് മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ മെത്രാപ്പോലീത്തയും മിഷൻ ബോർഡ് പ്രസിഡന്റുമായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നവതി ആഘോഷവേളയിലാണ്. 2007 ഡിസംബർ 16–ാം തീയതി പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന സ്വീകരണത്തിൽ ഇടവക ഒന്നടങ്കം അദ്ദേഹത്തിന്റെ വിശ്വാസ തീഷ്ണതയെയും സഭാസ്നേഹത്തെയും ജീവകാരുണ്യ പ്രവർത്തനങ്ങളെയും ആദരിക്കുകയുണ്ടായി. അതിന്റെ ഫലമായി ഇടവകയിൽ ഒരു പുത്തൻ ഉണർവുണ്ടാകുകയും രോഗികളായി ആശുപത്രിയിലും വസതിയിലും കഴിയുന്ന ഇടവകാംഗങ്ങളായ സഹോദരങ്ങളെ സന്ദർശിക്കേണ്ടത് ഏറ്റവും ആവശ്യമെന്ന ചിന്ത വിശ്വാസികളിൽ ഉണ്ടാവുകയും ചെയ്തു.

ഈ സന്ദർശന പരിപാടി ആരംഭിച്ചപ്പോഴാണ് പൊതുവെ സാമ്പത്തികമായി ഉന്നതിയിൽ നിൽക്കുന്ന അംഗങ്ങളുള്ള ഈ ഇടവകയിൽ പോലും വളരെയധികം ആളുകൾ രോഗാതുരരായി വേദനയിലും പ്രയാസത്തിലും കഴിയുന്ന കാര്യം നേരിട്ട് ഗ്രഹിച്ചത്. പിന്നീട് പാലാരിവട്ടം സെ. ജോർജ് പള്ളി ഒരു വലിയപള്ളിയായി ഉയർത്തപ്പെട്ടശേഷവും പൂർവ്വാധികം ഭംഗിയായി സ്നേഹസന്ദർശനം തുടർന്നു.

എല്ലാ വെള്ളിയാഴ്ചയും വൈകുന്നേരം 4 മണി മുതൽ 6 മണിവരെയുള്ള സമയത്തു വികാരിയച്ചന്റെ നേതൃത്വത്തിൽ അഞ്ചോ ആറോ ഇടവകാംഗങ്ങൾ മുൻകൂട്ടി അറിയിച്ചതിനുശേഷം രോഗിയെ സന്ദർശിക്കുകയാണ് പതിവ്. അരമണിക്കൂർ നേരം രോഗിയോടൊപ്പം ചിലവഴിക്കുന്ന അംഗങ്ങൾ ബന്ധുമിത്രാദികളുമായി സംഭാഷിക്കുകയും അവരുടെ വേദനയിൽ പങ്കുചേരുകയും ചെയ്യുന്നു. പാട്ട്, വേദവായന, പ്രാർത്ഥന എന്നിവയും സന്ദർശനസമയത്ത് നടത്തുന്നു.

മാരകമായ രോഗങ്ങൾക്ക് വിധേയരായവർ, അംഗവൈകല്യം സംഭവിച്ചവർ, കാഴ്ച, കേൾവി, നഷ്ടപ്പെട്ടവർ, ചലനശക്തി നഷ്ടപ്പെട്ട് കിടക്കയിൽ തന്നെ കഴിയുന്നവർ എന്നിങ്ങനെയുള്ളവരോടുകൂടെയുള്ള ഒത്തുചേരൽ ഒരു ആത്മീയ അനുഭവം തന്നെയാണെന്ന് സ്നേഹസന്ദർശനത്തിൽ സ്ഥിരമായി പങ്കുചേരുന്നവർ സാക്ഷ്യപ്പെടുത്തുന്നു. ശാരീരികമായ ബുദ്ധിമുട്ടുകൾ കാരണം പള്ളിയിൽ എത്തി ആരാധനയിൽ പങ്കുചേരാൻ കഴിയാത്ത രോഗികൾക്കും അവരെ ശുശ്രൂഷിക്കുന്ന ബന്ധുക്കൾക്കും സ്നേഹസന്ദർശനം നൽകുന്ന സംതൃപ്തി വളരെയാണ്. തങ്ങൾ ആയിരിക്കുന്ന അവസ്ഥയിൽ ആശ്വാസം പകരാൻ ആത്മീയ സഹോദരങ്ങൾ തങ്ങൾക്കുണ്ടെന്ന് അറിയുന്നത് അവർക്ക് ധൈര്യം പകരുന്നു.

### മദ്ധ്യസ്ഥ പ്രാർത്ഥന

ശനിയാഴ്ചകളിൽ സന്ധ്യാനമസ്കാരത്തിനുശേഷം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്നുവരുന്ന രോഗികൾക്കുവേണ്ടിയുള്ള പ്രത്യേകമായ മദ്ധ്യസ്ഥ പ്രാർത്ഥന അനേകർക്ക് ആശ്വാസം പകരുന്ന ശുശ്രൂഷയാണ്. നിങ്ങൾക്ക് രോഗശാന്തി വരേണ്ടതിനു ഒരുവനുവേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ എന്ന വചനം (യാക്കോബ് 5:16) വിശ്വാസികളായ ഏവരും പാലിക്കാൻ കടപ്പെട്ടവരാണ്. **–സ്റ്റാഫ് പ്രതിനിധി**

# അനുകരണീയ മാതൃകകൾ

**പാ**ലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി വെള്ളിയാഴ്ചകളിൽ നടത്തുന്ന സ്നേഹന്ദർശനവും ശനിയാഴ്ചകളിൽ നടത്തുന്ന മദ്ധ്യസ്ഥപ്രാർത്ഥനയും മറ്റിടവകകൾക്കും മാതൃകയാണ്.

നിർഭാഗ്യവശാൽ, വ്യക്തിപരമായും കുടുംബപരമായും ഉള്ള പ്രശ്നങ്ങളിൽ മാത്രം സദാസമയവും ആകുലചിത്തരായി കഴിയുന്ന ജനങ്ങളുടെ എണ്ണം കേരളത്തിൽ ഭയനാകമാംവിധം കൂടിക്കൊണ്ടിരിക്കുന്നു. മാനസികവും ശാരീരികവുമായ രോഗങ്ങൾക്ക് ഇത് വഴിതെളിക്കുന്നതായി ഗവേഷണങ്ങൾ തെളിയിച്ചിട്ടുണ്ട്. നമ്മിലേക്ക് തന്നെ ചുരുങ്ങിപ്പോകുന്ന ഈ ദയനീയ അവസ്ഥയിൽ നിന്ന് മോചനം പ്രാപിക്കുന്നതിനുള്ള സിദ്ധൗഷധം കൂടിയാണ് സ്നേഹസന്ദർശനം. മാസത്തിൽ ഒരിക്കലെങ്കിലും സ്നേഹസന്ദർശന ടീമിനൊപ്പം ചേർന്ന് ഇടവകയിലെ മറ്റ് കുടുംബങ്ങൾ, വിശേഷിച്ചും രോഗാവസ്ഥയിലും ബുദ്ധിമുട്ടിലും ആയിരിക്കുന്നവരെ സന്ദർശിക്കുന്നത് ശാരീരികവും മാനസികവും ആത്മീയവുമായ ഒട്ടനവധി അനുഗ്രഹങ്ങൾക്ക് ഇടയാകും എന്നത് ഇതിൽ പങ്കുചേരുന്ന വിശ്വാസികളുടെ അനുഭവസാക്ഷ്യമാണ്.

ജോലിയിൽ നിന്ന് വിരമിച്ച് വിശ്രമജീവിതം നയിക്കുന്നവരുടെ മാത്രം ചുമതലയായി സ്നേഹസന്ദർശനം മാറരുത്. യുവതീയുവാക്കളും മാതാപിതാക്കളും കുട്ടികളും വലുതും ചെറുതുമായ പദവിയിലിരിക്കുന്നവരും എല്ലാവരും ചേർന്നാലേ ഇടവകയുടെ സ്നേഹസന്ദർശനം പൂർണ്ണമാകൂ. വലിപ്പ ചെറുപ്പം നോക്കാതെ വിശ്വാസികൾ പരസ്പരം സ്നേഹിക്കുകയും പങ്കുവെക്കുകയും ചെയ്യുന്ന ഒരു വലിയ കുടുംബമാണ് ഇടവക എന്ന് നമ്മെ ഓർമ്മിപ്പിക്കുന്ന ഒരു മഹത്തായ ശുശ്രൂഷയാണ് സ്നേഹസന്ദർശനം. അവിടെയാണ് ദൈവം അനുഗ്രഹങ്ങളുടെ മാരി പെയ്യിക്കുന്നത്.

ഇതുപോലെ മറ്റിടവകകൾക്ക് അനുകരണീയമായ എന്തെങ്കിലും മാതൃക നിങ്ങളുടെ ഇടവകയിലുണ്ടോ? ഉണ്ടെങ്കിൽ ഞങ്ങൾക്ക് എഴുതുക: ***അനുഗ്രഹമാരി, ജോർജിയൻ മിറർ, സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി, പാലാരിവട്ടം, കൊച്ചി–682 025.***

# ഡോക്ടറേറ്റു ലഭിച്ചു



**ക**ൽക്കട്ട ജാദവപൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ന്യൂറോ സയൻസിൽ ഡോക്ടറേറ്റ് ബിരുദം ഇടവകാംഗം **മെറിന വർഗീസിന്** ലഭിക്കുകയുണ്ടായി. പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗങ്ങളായ (**സെ. മേരീസ് ഫാമിലി യൂണിറ്റ്**) മാത്തൻ പടിക്കൽ റ്റി.ഇ. വർഗീസിന്റേയും സൂസിയുടേയും പുത്രിയും കോഴഞ്ചേരി തെക്കേമല പാണ്ട്യാലയ്ക്കൽ ടോണിയുടെ ഭാര്യയുമാണ്.



# GEORGIAN KIDS

## ലോകത്തിലെ ഏറ്റവും വലിയ തെരഞ്ഞെടുപ്പ്

പ്രിയപ്പെട്ട കുട്ടികളെ,

ഒരു ജനാധിപത്യ രാജ്യത്തിലാണ് നാം ജീവിക്കുന്നതെന്ന് നിങ്ങളിൽ മിക്കവർക്കും അറിയാം. ജനാധിപത്യത്തിൽ ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളാണ് ജനങ്ങൾക്കുവേണ്ടി ഭരണം നടത്തുന്നത്. ഈ ജനപ്രതിനിധികളെ തെരഞ്ഞെടുക്കുന്ന പൊതുതെരഞ്ഞെടുപ്പ് വൈകാതെ നമ്മുടെ രാജ്യത്ത് നടക്കാൻ പോകുകയാണ്. സ്വതന്ത്ര ഇന്ത്യയുടെ ആദ്യതലമുറ നേതാക്കൾ സ്വാത ന്ത്ര്യസമരം നയിച്ചവർ ആയിരുന്നു. വിദ്യാഭ്യാസവും നേതൃത്വഗുണവും കരസ്ഥമാക്കിയ ശേഷം രാഷ്ട്രീയത്തിലെത്തിയവരായിരുന്നു അവർ. നിർഭാഗ്യമെന്നു പറയട്ടെ, പിന്നീടുവന്ന നേതാക്കൾ പലരും സമരം രാഷ് ട്രീയത്തിലി റങ്ങാനുള്ള കുറുക്കുവഴിയാക്കി നേതൃനിരയി ലെത്തിയവരാണ്. അധികാര ദുർവിനിയോഗവും അഴിമതിയും അവരോടൊപ്പം എത്തി. രാഷ്ട്രീയ പ്രവർത്തനത്തെ ജനം വെറുത്തു.

എന്നാൽ, മറിച്ചുള്ള ഉദാഹരണങ്ങളും ഉണ്ട്. രാഷ്ട്രപതിമാരായിരുന്ന ഡോ. കെ.ആർ. നാരായണൻ, ഡോ. എ.പി.ജെ. അബ്ദുൾ കലാം, പ്രധാനമന്ത്രി ഡോ. മൻമോഹൻ സിംഗ് തുടങ്ങിയ പേരുകൾ നിങ്ങൾക്ക് സുപരിചിതങ്ങളാണ്. വിദ്യാഭ്യാസത്തിലും പ്രവർത്തനമേഖലകളിലും ഉന്നതമായ വിജയങ്ങൾ കൈവരിച്ചതിനുശേഷം രാഷ്ട്രീയത്തിൽ എത്താനിടയായവരാണിവർ. കൊടി പിടിച്ചും തമ്മിലടിച്ചും കാലുവാരിയും കുതികാൽ വെട്ടിയുമൊക്കെ പാർട്ടിപ്രവർ ത്തനം നടത്തുന്നവർക്ക് സ്വപ്നം കാണാൻ പോലും കഴിയാത്ത സ്ഥാനങ്ങൾ ആണ് ഇവർക്കു ലഭിച്ചത്.

ക്രിസ്ത്യാനികൾ ഈ രാജ്യത്ത് വലിയ സംഭാവനകൾ നൽകിയിട്ടുള്ള രാജ്യസ്നേഹികൾ ആണ്. സ്വാതന്ത്ര്യസമര പോരാളികളും ദേശീയ നേതാക്കളും നമുക്കുണ്ടായിട്ടുണ്ട്.

രാഷ്ട്രീയവും മാറ്റങ്ങൾക്ക് വിധേയമാണ്. സമരം വഴിഎന്നും നേതാവാകാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഉന്നത വിദ്യാഭ്യാസവും പ്രവർത്തനമേഖലകളിൽ രാജ്യാന്തര അംഗീകാരവും നേടിയവർ ഭാവിയിൽ കൂടുതലായി രാഷ്ട്രീയ നേതൃനിരയിൽ വരേണ്ടതുണ്ട്. വി. വേദപുസ്തകത്തിൽ ജോസഫ്, മോശ, ദാനിയേൽ തുടങ്ങിയ നേതാക്കളെപ്പറ്റി നാം വായിക്കുന്നുണ്ട്. ദൈവത്തിൽ ആശ്രയിച്ചതുകൊണ്ട് ഉന്നതമായ പദവിയിൽ അവർ ശോഭിച്ചു.

ദൈവാശ്രയമുള്ള നേതാക്കൾ ഉണ്ടായാലേ രാജ്യത്തിന് പുരോഗതി ഉണ്ടാകൂ. ജ്ഞാനവും നേതൃത്വഗുണവുമുള്ള യുവാക്കൾ നമ്മുടെ സഭയിൽ നിന്നും ഉയർന്നു വരണം.

"ഒരുവൻ ആദ്ധ്യക്ഷസ്ഥാനം ആഗ്രഹിക്കുന്നുവെങ്കിൽ നല്ല വേല ആഗ്രഹിക്കുന്നു" (1 തിമോത്തി 3:1). ജനാധിപത്യ പ്രക്രിയ (Democratic process) മനസ്സിലാക്കുന്നതിന് ഏറ്റവും പറ്റിയ സമയമാണ് ഈ ഇലക്ഷൻ കാലം. ഓരോ രാഷ്ട്രീയ പാർട്ടിയും ജനങ്ങളുടെ പിന്തുണതേടിയാണ് തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നത്. വിജയിച്ച് അധികാരത്തിലെത്തിയാൽ എന്താണ് ചെയ്യാൻ ഉദ്ദേശിക്കുന്നതെന്ന് വ്യക്തമാക്കുന്ന പ്രകടനപത്രിക (Election Manifesto ) ഓരോ പാർട്ടിയും പുറത്തിറക്കും. വാർത്താ മാധ്യമങ്ങളിൽ നിന്ന് പാർട്ടികളുടെ നേതാക്കന്മാരെ പറ്റിയും മണ്ഡലങ്ങളെപറ്റിയും (Constituencies) നിങ്ങൾക്ക് വിവരങ്ങൾ ലഭിക്കും. നിങ്ങളുടെ മണ്ഡലത്തിലെ പ്രചരണരീതികളും മറ്റും സശ്രദ്ധം നിരീക്ഷിക്കുക. ചില പത്രങ്ങൾ ഇലക്ഷൻ ഗൈഡുകൾ പുറത്തിറക്കാറുണ്ട്. രാഷ്ട്രീയ തന്ത്രങ്ങളും മറ്റു സാമൂഹ്യമായ വ്യവസ്ഥിതികളും തെരഞ്ഞെടുപ്പുകാലത്ത് കൂടുതൽ ചർച്ച ചെയ്യപ്പെടും. ഭാവിയിൽ പ്രയോജനപ്പെടുന്ന അറിവുകൾ ആയിരിക്കും ഇവ. നിങ്ങൾക്ക് സ്വന്തമായി പഠനത്തിന് സഹായകരമായ ഇലക്ഷൻ പ്രോജക്ടുകൾ ചെയ്യാവുന്നതാണ്. ഇക്കാര്യത്തിൽ മാതാപിതാക്കൻമാരും അദ്ധ്യാപകരും നിങ്ങളെ സഹായിക്കും.

ലോകത്തിലെ ഏറ്റവും വലിയ തെരഞ്ഞെടുപ്പാണ് ഇന്ത്യയിൽ നടക്കാൻ പോകുന്നത്. ഈ തെരഞ്ഞെടുപ്പുകാലത്ത് നിങ്ങളുടെ വ്യക്തിത്വ വളർച്ചക്കും സാമൂഹ്യ ബോധത്തിനും ഉപകാരപ്രദമായ അറിവുകൾ നേടുന്നതിന് ശ്രമിക്കണമെന്ന് ഓർമ്മിപ്പിക്കട്ടെ.

നിങ്ങളുടെ സ്വന്തം

**ആരോൺ അങ്കിൾ**

GEORGIAN KIDS

# സോണൽ സൺഡേ സ്കൂൾ സഹപാഠ്യ മത്സരം



*അന്ന തോമസ്സ്, എസ്. അശ്വിൻ, എലൈൻ റോബർട്ട്*



*നോയലിൻ ജോസ്*

ആലുവ തൃക്കുന്നത്തു സെമിനാരിയിൽ നടന്ന സൺഡേ സ്കൂൾ സോണൽ മത്സരത്തിൽ (ആറു ഭദ്രാസനങ്ങൾ തമ്മിലുള്ള മത്സരം) കൊച്ചി ഭദ്രാസനത്തിലെ പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സൺഡേ സ്കൂളിൽ നിന്നും ജൂണിയർ വിഭാഗത്തിൽ സമൂഹഗാനം ഒന്നാം സ്ഥാനത്തിന് **എസ്. അശ്വിൻ, എലൈൻ റോബർട്ട്, അന്ന തോമസ്സ്** എന്നിവർ അർഹരായി. സീനിയർ വിഭാഗം പ്രസംഗം മത്സരത്തിൽ ഒന്നാംസ്ഥാനം **നോയലിൻ ജോസും** പൊതുവിജ്ഞാനത്തിനു രണ്ടാംസ്ഥാനം **ക്രിസ്റ്റിൻ കൃപാ ജോണും** കരസ്തമാക്കി.

# ബാല-ബാലികാസമാജ കലാമത്സരം

തിരുവല്ല എം.ജി.എം. ഹയർസെക്കണ്ടറി സ്കളിൽ നടന്ന അഖില മലങ്കര ബാല-ബാലികാസമാജ കലാമത്സരത്തിൽ കൊച്ചി ഭദ്രാസനത്തെ പ്രതിനിധീകരിച്ചു പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നിന്നു പങ്കെടുത്ത എസ്. അശ്വിൻ ജൂണിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനവും എലൈൻ റോബർട്ട് സംഗീതത്തിനു രണ്ടാംസ്ഥാനവും കരസ്ഥമാക്കി.

# ഇന്റർചർച്ച് സൺഡേ സ്കൂൾ മത്സരം

എറണാകുളം വൈ.എം.സി.എ.യിൽ നടന്ന ഇന്റർചർച്ച് സൺഡേ സ്കൂൾ മത്സരത്തിൽ ജൂണിയർ വിഭാഗത്തിൽ സംഗീതത്തിന് എസ്. അശ്വിൻ ഒന്നാം സ്ഥാനവും എലൈൻ റോബർട്ട് രണ്ടാം സ്ഥാനവും നേടി. സമൂഹഗാനത്തിനും വാദ്യോപകരണ സംഗീതത്തിനും ഒന്നാം സ്ഥാനവും വാദ്യോപകരണമില്ലാതെയുള്ള സംഗീതത്തിന് മൂന്നാം സ്ഥാനവും പാലാരിവട്ടം വലിയപള്ളി സൺഡേ സ്കൂൾ കുട്ടികൾ കരസ്ഥമാക്കി.

# അശ്വിന് ഒന്നാം സ്ഥാനം

കൊല്ലത്തു നടന്ന സഹോദയ സി.ബി.എസ്.ഇ. സംസ്ഥാനതല കലോത്സവത്തിൽ മലയാളം പ്രസംഗത്തിന് എസ്. അശ്വിൻ ഒന്നാം സ്ഥാനം നേടി. **അശ്വിൻ** സൺഡേ സ്കൂൾ 7-ാം ക്ലാസ് വിദ്യാർത്ഥിയും **സെ. തോമസ്സ് ഫാമിലി യൂണിറ്റ്** അംഗം ഡോ. ശ്രീമതി ജിജോയുടെ പുത്രനുമാണ്.

# സി.ബി.എസ്.ഇ. കലോത്സവത്തിൽ 'എ' ഗ്രേഡ്



*ബിനോയ് ബഞ്ചമിൻ*

വടകരയിൽ നടന്ന 15-ാമതു സംസ്ഥാന CBSE കലോത്സവത്തിൽ കുച്ചുപ്പുടി, നാടോടിനൃത്തം, ഭരതനാട്യം എന്നീ ഇനങ്ങളിൽ കാറ്റഗറി നാലിൽ യഥാക്രമം ഒന്ന്, രണ്ട്, മൂന്ന് സ്ഥാനങ്ങൾ ഇടവകാംഗം **ബിനോയ് ബഞ്ചമിൻ** 'എ' ഗ്രേഡോടു കൂടി കരസ്ഥമാക്കി. സൺഡേ സ്കൂൾ 8-ാം ക്ലാസ് വിദ്യാർത്ഥിയും ഇടവകാംഗങ്ങളായ സി.വി. ബഞ്ചമിന്റെയും ചിന്നമ്മയുടെയും പുത്രനുമാണ്. **(St. Paul's Family Unit, Kaloor).**

# സർഗ്ഗോത്സവത്തിൽ വിജയം



*ക്രിസ്റ്റിൻ*

അഖില കേരള ബാലജനസഖ്യം 2008 സർഗ്ഗോത്സവത്തിൽ യൂണിയൻ തലത്തിൽ കഥാരചന, പദ്യപാരായണം എന്നിവയ്ക്ക് ഒന്നാം സ്ഥാനവും മേഖലാടിസ്ഥാനത്തിൽ കഥാരചനയ്ക്ക് രണ്ടാം സ്ഥാനവും പദ്യപാരായണത്തിന് മൂന്നാം സ്ഥാനവും കരസ്ഥമാക്കിയ **ക്രിസ്റ്റിൻ കൃപാ ജോൺ.** സൺഡേ സ്കൂൾ 8-ാം ക്ലാസ്സ് വിദ്യാർത്ഥി ***കൃപാ ജോൺ*** നിയാണ്. എളമക്കര **സെ. സ്റ്റീഫൻസ് ഫാമിലിയൂണിറ്റ്**ംഗങ്ങളായ ജോൺ വർഗീസിന്റെയും ജോളിയുടെയും മകളാണ്.

ഇടവക വാർത്തകൾ

# ക്രിസ്മസ് കരോൾ 2008



*പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഗയകസംഘം ക്രിസ്മസ് കരോൾ അവതരിപ്പിക്കുന്നു. (വലത്ത്) ബാലസാഹിത്യകാരൻ ജോയൻ കുമരകം ക്രിസ്മസ് സന്ദേശം നൽകുന്നു.*



# വിവാഹിതരായി

**10-11-2008:** പാലാരിവട്ടം പവർഹൗസ് റോഡിൽ കെ.ഐ. വർഗീസിന്റെയും മേരിയുടെയും മകൻ **ദീപുവും** ഓച്ചന്തുരുത്ത് കാട്ടാശ്ശേരി വീട്ടിൽ കെ.എസ്. ജോസിന്റെയും ജോളിയുടെയും മകൾ **തേജയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**16-11-2008:** ഇടപ്പള്ളി പോണേക്കര ചീരൻ വീട്ടിൽ കൊച്ചുകുഞ്ഞന്റെയും തങ്കമണിയുടെയും മകൻ **ദിനുവും** പോണേക്കര മൈനാട്ടു വീട്ടിൽ ഫ്രാൻസിസിന്റെയും ബേബിയുടെയും മകൾ **സോണയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**17-11-2008:** ന്യൂയോർക്ക് സെ. മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ വന്ദ്യ പൗലോസ് ആദായി കോർ എപ്പിസ്കോപ്പയുടെയും മേരിയുടെയും മകൻ **കെൻസും** ഫ്ളോറിഡ സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഫാ. ജോർജ് ജോണിന്റെയും മേരിയുടെയും മകൾ **റാണിയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**17-11-2008:** ഏരൂർ കൈപ്പുഴകുന്നിൽ കെ.വി. വർഗീസിന്റെയും മോളിനയുടെയും മകൾ **നിമയും** പന്തളം എക്സൽ നടക്കാവിൽ ഫിലിപ്പ് കോശിയുടെയും സുലേഖയുടെയും മകൻ **ഷെരോണും** അടൂർ ഇമ്മാനുവൽ മർത്തോമ്മാ പള്ളിയിൽ വിവാഹിതരായി.

**23-11-2008:** പാലാരിവട്ടം മരുകോയിക്കൽ പരേതനായ എം.കെ. ഔപ്പന്റെയും ലളിതയുടെയും മകൻ **സുജിത്തും** പാലാരിവട്ടം പ്ലാവുങ്കൽ പി.ജെ. ജേക്കബിന്റെയും ശോശാമ്മയുടെയും മകൾ **ജെയ്സും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**24-11-2008:** തൃക്കാക്കര വാഴക്കാല കിഴക്കേടത്തു കെ.റ്റി. കുര്യന്റെയും ആലീസിന്റെയും മകൻ **അനിലും** ചെന്നൈ മർത്തോമ്മാ സിറിയൻ പള്ളി ഇടവകയിൽ പരേതനായ കെ.ജി. സാമുവലിന്റെയും തെരെസയുടെയും മകൾ **ജൂലിയും** എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വിവാഹിതരായി.

**24-11-2008:** തൃക്കാക്കര ചെമ്പുമുക്ക് മെറിഡിയൻ ഗാർഡൻസിൽ തോമസ് മാത്യുവിന്റെയും അന്നമ്മയുടെയും മകൻ **സന്ദീപും** പുതുമല മുല്ലശ്ശേരി കിഴക്കേതിൽ എം.വൈ. തങ്കച്ചന്റെയും റെയ്ച്ചലിന്റെയും മകൾ **ടിൻസിയും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**29-11-2008:** പാലാരിവട്ടം സെ. ജോർജ് ടവേഴ്സിൽ പരേതനായ ലാബി ജോണിന്റെയും റെയ്ച്ചലിന്റെയും മകൾ **നിസ്സിനും** കാഞ്ഞിരപ്പള്ളി കല്ലൂർ അഡ്വ. കെ.ഐ. ജോർജിന്റെയും ലളിതയുടെയും മകൻ **ഏബ്രഹാം ജോർജ്** കല്ലൂരും കോട്ടയം സി.എസ്.ഐ. ഹോളി ട്രിനിറ്റി കത്തീഡ്രലിൽ വിവാഹിതരായി.

**28-12-2008:** ഇടപ്പള്ളി സമൃദ്ധിനഗർ കത്താടത്ത് കെ.സി. ഗീവർഗീസിന്റെയും ലീലാമ്മയുടെയും മകൻ **ജോൺ വർഗീസും** കൊല്ലം നല്ലില പ്ലാവില പ്ലാസ ഭവനിൽ വൈ. ജോൺസന്റെയും ലൗലിയുടെയും മകൾ **റോഷ്നി എൽഡ ജോൺസണും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**28-12-2008:** മഞ്ഞുമ്മൽ ബെഥേൽ ചീരൻ വീട്ടിൽ സി.കെ. സാമുവേലിന്റെയും മെഴ്സിയുടെയും മകൾ **മോനിഷയും** വെസ്റ്റ് മങ്ങാട്ട് മണ്ടുമ്പാൻ വീട്ടിൽ എം.സി. രാജന്റെയും ഓമനയുടെയും മകൻ **വിനോദും** വെസ്റ്റ് മങ്ങാട്ടു സെ. ഗ്രീഗോറിയോസ് പള്ളിയിൽ വിവാഹിതരായി.

**29-12-2008:** പാലാരിവട്ടം ചക്കുങ്കൽ റോഡിൽ കുന്നുംപുറത്തു ഏബ്രഹാം ജോർജിന്റെയും സാറാമ്മയുടെയും മകൻ **ജോർജ് ഏബ്രഹാമും** അരുവാ പാലം പൈനുംമൂട്ടിൽ ഹെവൻഫോർഡ് എസ്റ്റേറ്റിൽ ജേക്കബ് ചെറിയാന്റെയും ടിജിയുടെയും മകൾ **വീണാ സാറ ജേക്കബും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

***-ഇടവക വാർത്തകൾ: പി.എ. ജോർജ്***

## പ്രിയ വായനക്കാർക്ക്,

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ എന്നിവ സഹിതം അയച്ചു തരേണ്ടതാണ്. കടലാസിന്റെ ഒരു പുറത്തു മാത്രം എഴുതുക. രചനകൾ ക്രിസ്തീയ-വേദപുസ്തക-ആത്മീയ-സഭാസംമ്പന്ധമായ ഏതെങ്കിലും ഒന്നുമായി ബന്ധമുള്ളവയായിരിക്കണമെന്ന് ഓർക്കുമല്ലോ. അയക്കേണ്ട വിലാസം:

**The Editor,**
**Gerogian Mirror**
**C/o St. George Orthodox Valiyapally,**
**Palarivattom, Cochin-682 025**
**Ph: 0484-2346096,**
**email: georgianmirror@gmail.com**

രചനകൾ പ്രസിദ്ധീകരണയോഗ്യമാണോ എന്നു നിർണ്ണയിക്കാനുള്ള വിവേചനാധികാരം എഡിറ്റോറിയൽ ബോർഡിൽ നിക്ഷിപ്തമായിരിക്കുന്നു.



# നിര്യാതരായി

**24-10-2008:** കലൂർ അശോകാ റോഡിൽ സാനിയ അപ്പാർട്ടുമെന്റിൽ ഫിലിപ്പ് ജോണിന്റെ മാതാവ് ഒറ്റത്തെങ്ങിൽ കൽപനയിൽ **സി.പി. റെയ്ച്ചൽ** (78) നിര്യാതയായി. സംസ്കാരം ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. (Family Details in Parish Directory Sl. No. 388).



**27-10-2008:** കലൂർ ദേശാഭിമാനി റോഡിൽ കണിയാന്ത്രവല്ലത്ത് **കെ. തോമസ് ജോർജ്** (ശിൽപി ബാബു, 70) നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 508).



**10-12-2008:** പാലാരിവട്ടം നോർത്ത് ജനതാ റോഡ് കടുക്കര വീട്ടിൽ എം.കെ. തോമസിന്റെ ഭാര്യ **അമ്മിണി** (79) നിര്യാതയായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. ( Dir. Sl. No. 492).



**15.12.2008:** പാലാരിവട്ടം വൈ.എം.ജെ. റോഡിൽ തുമ്പശ്ശേരിൽ ബാബു ടി. ജോർജിന്റെ മാതാവ് **ഏലിയാമ്മ ജോർജ്** (83) നിര്യാതയായി. സംസ്കാരം വാകത്താനം സെ. ജോൺസ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 70)



**19.12.2008:** കലൂർ എൽ.എഫ്.സി. റോഡ് നിവ്യാനഗറിൽ പുല്ലേലിൽ **സി. പാപ്പച്ചൻ** (66) നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 372)



**20.12.2008:** വെണ്ണല തയ്യിൽ വീട്ടിൽ **വർഗീസ് സാമുവൽ** (62) നിര്യാതനായി. സംസ്കാരം മാവേലിക്കര പത്തിച്ചിറ സെ. ജോൺസ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 556)



ക്രിസ്മസ് കരോൾ 2008



## സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി, പാലാരിവട്ടം

### വിശേഷദിവസങ്ങൾ

**2009 ജനുവരി**

| | | |
|---|---|---|
| ജനുവരി 1 | വ്യാഴം | നമ്മുടെ കർത്താവിന്റെ ചേലാകർമ്മം.<br>വിലിയ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയൊസ് എന്നീ മല്പാന്മാരുടെ ഓർമ്മ.<br>ആണ്ടാരംഭം. |
| ജനുവരി 3 | ശനി | പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഓർമ്മ (ദേവലോകം).<br>കൂനൻകുരിശു സത്യസ്മരണാദിനം. (മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി). |
| ജനുവരി 4 | ഞായർ | മെത്രാസനദിനം |
| ജനുവരി 6 | ചൊവ്വ | ദനഹാപെരുന്നാൾ |
| ജനുവരി 26 | തിങ്കൾ | പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഓർമ്മ (ശാസ്താംകോട്ട), പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി) |

**2009 ഫെബ്രുവരി**

| | | |
|---|---|---|
| ഫെബ്രുവരി 2 | തിങ്കൾ | മായൽത്തൊ. അഭി. പത്രൊസ് മാർ ഒസ്താത്തിയൊസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറ). മൂന്നു നോമ്പ് ആരംഭം, ധ്യാനം. |
| ഫെബ്രുവരി 3 | ചൊവ്വ | മൂന്നുനോമ്പ് ധ്യാനം |
| ഫെബ്രുവരി 4 | ബുധൻ | മൂന്നുനോമ്പ് ധ്യാനം |
| ഫെബ്രുവരി 5 | വ്യാഴം | മൂന്നുനോമ്പ് വീടൽ |
| ഫെബ്രുവരി 8 | ഞായർ | കൊഹനെ (ആചാര്യന്മാരുടെ ഓർമ്മ)<br>ആദ്യഫലശേഖര പെരുന്നാൾ (വാർഷിക സെയിൽ) |
| ഫെബ്രുവരി 15 | ഞായർ | ആനീദ (വിശ്വാസികളുടെ ഓർമ്മ). ഇടവക ദിനം.ആദ്ധ്യാത്മീക സംഘടനകളുടെയും കുടുംബയൂണിറ്റുകളുടെയും സംയുക്ത സംഗമം. |
| ഫെബ്രുവരി 22 | ഞായർ | കൊത്തിനെ ഞായറാഴ്ച (പേത്തൂർത്തെ) |
| ഫെബ്രുവരി 23 | തിങ്കൾ | മലങ്കര സഭാഭാസുരൻ പ. വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ ഓർമ്മ (പഴയസെമിനാരി)<br>വലിയനോമ്പ് ആരംഭം, ശൂബ്ക്കോനൊ ശുശ്രൂഷ,<br>തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (ദേവലോകം) |

**2009 മാർച്ച്**

| | | |
|---|---|---|
| മാർച്ച് 1 | ഞായർ | കുഷ്ഠരോഗിയുടെ ഞായറാഴ്ച |
| മാർച്ച് 8 | ഞായർ | പക്ഷവാതക്കാരന്റെ ഞായറാഴ്ച |
| മാർച്ച് 13 | വെള്ളി | സുവിശേഷയോഗം ആരംഭം |
| മാർച്ച് 14 | ശനി | ഇടവക ധ്യാനം സുവിശേഷയോഗം |
| മാർച്ച് 15 | ഞായർ | ക്നാനായക്കാരിയുടെ മകളുടെ ഞായർ<br>സുവിശേഷയോഗം സമാപനം |
| മാർച്ച് 18 | ബുധൻ | പാതി നോമ്പ് |
| മാർച്ച് 22 | ഞായർ | കൂനിയുടെ ഞായറാഴ്ച |
| മാർച്ച് 25 | ബുധൻ | വചനിപ്പുപെരുന്നാൾ |
| മാർച്ച് 29 | ഞായർ | കുരുടന്റെ ഞായറാഴ്ച. സഭാദിനം |

**2009 ഏപ്രിൽ**

| | | |
|---|---|---|
| ഏപ്രിൽ 3 | വെള്ളി | നാല്പതാം വെള്ളിയാഴ്ച |
| ഏപ്രിൽ 4 | ശനി | ലാസറിന്റെ ശനിയാഴ്ച |
| ഏപ്രിൽ 5 | ഞായർ | ഓശാന ഞായറാഴ്ച |
| ഏപ്രിൽ 9 | വ്യാഴം | പെസഹാ വ്യാഴാഴ്ച |
| ഏപ്രിൽ 10 | വെള്ളി | ദുഃഖ വെള്ളിയാഴ്ച |
| ഏപ്രിൽ 11 | ശനി | ദുഃഖ ശനിയാഴ്ച |
| ഏപ്രിൽ 12 | ഞായർ | ഉയിർപ്പുഞായറാഴ്ച |
| ഏപ്രിൽ 19 | ഞായർ | പുതുഞായറാഴ്ച |

## St. George Orthodox Valiyapally, Palarivattom

### ആരാധനാ സമയം

**ഞായറാഴ്ച പ്രഭാതനമസ്കാരം – രാവിലെ 6.30ന്**

**ഞായറാഴ്ച വിശുദ്ധ കുർബ്ബാന – രാവിലെ 7.30ന**

**രണ്ടാം ശനിയാഴ്ചയും മാറാനായ പെരുനാളുകളിലും വി.കുർബ്ബാന – രാവിലെ 6.45ന്**

**എല്ലാ ദിവസവും സന്ധ്യാനമസ്കാരം – വൈകിട്ട് 6.30ന്**

**എല്ലാ ശനിയാഴ്ചകളിലും – സന്ധ്യാ നമസ്കാരത്തെ തുടർന്ന് രോഗികൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥന**